# ശ്രീകൃഷ്ണചരിതം

(മനുഷ്യരാശിയുടെ കണ്ണിനു കർപ്പൂരം)

എ. എസ്. പി. അയ്യർ, എം. എ. (ഓക്സൻ),
ഐ. സി. എസ്സ്., ബാർ-അററ്-ലാ.

വിവർത്തകൻ

സി. എസ്. സുബ്രഹ്മണ്യൻപോററി, എം. എ.

# സമർപ്പണം

വേണുവിൻ ദിവ്യഗാനം കേൾക്കുവാൻ സാധിക്കാതെ,
കാണുവാൻ വയ്യാതെ, നിശ്ശബ്ദമാമാകാശത്തിൽ
കണ്ണുകളുയർത്തിയും മിഴിച്ചും നോക്കിവാണ
കണ്ണനേക്കാണാത്തൊരുപ്രാക്തനർ ഭാഗ്യഹീനർ!
ഹേ, കൃഷ്ണ, ഭവൽസ്നേഹം തുറുങ്കിലകപ്പെട്ട
സകലമനുജർക്കും ലഭിച്ചു യഥാകാലം.
വൻകഷ്ടനഷ്ടങ്ങളിൽക്കൂടി, നീ ദയാനിധേ,
സങ്കടംതീർത്തവരെപ്രാപ്യസ്ഥാനത്തുചേർപ്പൂ.
അജ്ഞാനക്കൂരിരുട്ടിലലഞ്ഞുവശംകെട്ടൊ
രജ്ജനം ഭവാൻതന്നിലാശ്രയംസമർപ്പിച്ചാൽ
സജ്ജനായവരുടെവൈവശ്യമെല്ലാം തീർത്തു
വിജ്ഞാനവെളിച്ചത്താലവരെസഹായിപ്പൂ.
ഭാരതത്തിനുരക്ഷമഞ്ഞുമാമലയപ്പോൾ
പാരുമൂന്നിനും രക്ഷ ശ്രീ കൃഷ്ണൻവാസുദേവൻ.
ഉണ്ണികളുടെ ശ്വാസവായുപോൽമൃദുലമായ്
കണ്ണന്റെ പ്രശാന്തമാം ഭാഷണംകേൾക്കുന്നതു്
തെററുകൾതടയുന്ന ഭീതികളൊഴിക്കുന്ന
പററലരക്കരെഹസിച്ചീടുന്ന പാരം
ശരണമർത്ഥിക്കുക, നിങ്ങൾ മറെറാന്നും വേണ്ട
പരമപൂരുഷനുനിങ്ങളെക്കൈക്കൊള്ളുവാൻ
കൊടുത്തീടുന്നപോതിൽഭഗവാനതിൽമുൻപൻ
കൊടുക്കൈപിൻവലിക്കുന്നതിലുമതുപോലെ
[illegible]വന്റെ കൈയാലുണ്ടാംക്ലേശങ്ങൾ ക്ലേശങ്ങളെ
[illegible]ങ്ങളാന്നല്ലോപരമാനുഗ്രഹങ്ങൾ!

ഇല്ല മറെറാരുവാക്കമധുരതരമായി
ഇല്ല മറെറാരുനാമമധികമാനന്ദദം
ഇല്ലമറെറാന്നുലോകേക്കൂടുതൽ സുഖപ്രദം
വല്ലവീവല്ലഭൻതൻകഥകളത്ര്യാശ്ചര്യം!
തന്മായാമഹിമയാലി ധരാതലംതന്നിൽ
ചിന്മയനവതരിച്ചൊട്ടുനാൾവാണകഥ
നമ്മുടെ പുരാണ മഹർഷിമാരൻപൊടു
നന്ദയിൽചൊന്നാരതുകേൾക്കവാൻകൊതിപൂണ്ടുനാം.

(പഴയ സ്തുതിഗീതങ്ങൾ—പൊരുത്തപ്പെടുത്തിയതു്)



# ആമുഖം

1 യന്ത്രപ്പാവകളെപ്പോലെ വിഭ്രമിപ്പിച്ചു മർത്ത്യരാൽ
ഈശ്വരൻ സർവഭൂതങ്ങൾക്കുള്ളിൽ വാഴുന്നിതർജ്ജുന.

2 എല്ലാവിധവുമവനേ പ്രാപിക്കശരണം ഭവാൻ
തൽപ്രസാദാൽ ശാന്തികൈവന്നെത്തും നീ ശാശ്വതംപദം

3 ചൊന്നേൻ ഗുഹ്യതമംജ്ഞാനം നീയാലോചിച്ചു വേണ്ടപോ
നിനക്കു നല്ലതായ് തോന്നുന്നതു ചെയ്തീടുകർജ്ജുന; [ൽ

4 ഇതിലുംഗുഹ്യമൊന്നോ താമത്തും നീകേൾക്ക ഫല്ഗുന:
നീയെന്നിസഖികളിൽശ്രേഷ്ഠൻനിൻഹിതംചൊല്വനാക-
യാൽ.

5 ഭക്തിയെന്നിൽ മനസ്സേകൽ എനിക്കായ് യജ്ഞമീവിധം
ഭജിക്കുമാംസഖേസത്യം നീയെന്നോടൊന്നു ചേരുമേ.

6 സർവധർമ്മങ്ങളേയുംവിട്ടെന്നെശ്ശരണമാന്നിടൂ
അല്ലൽവേണ്ടകളഞ്ഞിടാം നിന്റെ പാപങ്ങളൊക്കെഞാൻ.
(ഗീത 18-ാം അദ്ധ്യായം 61—66(

അസംഖ്യം സ്നേഹിതന്മാരുടെ അപേക്ഷയാലും തിരുവണ്ണാമല വാസി ഭഗവാൻ ശ്രീരമണ മഹർഷിയുടേയും ഋഷീകേശത്തിലെ ദിവ്യ ശ്രീ ശിവാനന്ദജിയുടേയും അനുഗ്രഹത്താലും പ്രചോദിതനായി ബഹുജനങ്ങൾ വളരെ ഉദാരമായി സ്വാഗതമരുളിയ എന്റെ "ഒരു സാധാരണക്കാരന്റെ ഭഗവൽഗീത" (A Layman's Bhagavadgita) എന്ന പുസ്തകത്തിനു ഒരു അനുബന്ധമായി ഞാൻ ഈ പുസ്തകം എഴുതാൻ തുനിഞ്ഞതാണ്. ഭഗവാന്റെ ചില കഥകളും ഉപദേശങ്ങളും ജീവചരിത്രവും ഉൾക്കൊള്ളുന്ന ഒരു പുസ്തകം, എന്റെ ഗീതയ്ക്കു ഒരു സഖിയായിരിക്കുമെന്നും നമ്മുടെ യുവസ്നേഹിതന്മാർക്ക്—വിശേഷിച്ച്, നമ്മുടെ നിരവധി വിദ്യാലയങ്ങളിൽ പഠിക്കുന്ന ഹിന്ദുബാലികാബാലന്മാർക്ക് നമ്മുടെ മഹത്തായ രാഷ്ട്ര നിയമങ്ങൾ തങ്ങളുടെ മാതാപിതാക്കന്മാർ

വിശ്വസിച്ചു് ആചരിച്ചു പോരുന്ന ഹിന്ദുമതം സംബന്ധിച്ചുള്ള പാഠം നിഷേധിച്ചിരിക്കുന്നതിനാൽ, ഒരു അഭിലഷണീയ വസ്തുവായിരിക്കുമെന്നും എനിക്കു തോന്നി. എന്നാൽ 'മതേതര രാഷ്ട്രം'എന്നതിനു "നാസ്തികരാഷ്ട്രം"എന്നർത്ഥമില്ല. മതം മനുഷ്യനും ഈശ്വരനും തമ്മിലുള്ള ഒരു സ്വകാര്യസംഗതിയാണെന്നും അല്ലാതെ അതു് രാഷ്ട്രതന്ത്രത്തോടും രാഷ്ട്രാധികാരത്തോടും സംബന്ധിപ്പിക്കേണ്ട ഒരു വിഷയമല്ലെന്നും മാത്രമാണ് അതിന്റെ അർത്ഥം. അതങ്ങനെതന്നെയാണ് വേണ്ടതും. വാസ്തവത്തിൽ തങ്ങളുടെ ആൺകുട്ടികളേയും പെൺകുട്ടികളേയും തങ്ങളുടെ മതത്തിന്റെ പ്രധാന ഭാഗങ്ങൾ പഠിപ്പിക്കുന്നതിന്. ഹിന്ദുനേതാക്കന്മാർക്കും ഹിന്ദുമാതാപിതാക്കന്മാർക്കും ഉള്ള ചുമതല ഇപ്പോൾ വളരെ അധികം വർദ്ധിച്ചിരിക്കയാണ്.

മിസ്സസ്സ് ഗെബ്ബീബാറൺട് അവരുടെ "ഇൻഡ്യസന്ധ്യാവെളിച്ചത്തിൽ" (Twilight in India) ഹിന്ദുമതത്തെ രൂക്ഷമായി അധിക്ഷേപിച്ചിരിക്കുന്നു. "ഹിന്ദുമതത്തിലെ അന്ധവിശ്വാസങ്ങളേയും മ്ലേച്ഛങ്ങളായ മതാനുഷ്ഠാനങ്ങളേയും ക്രിയകളേയും സമൂലനാശം ചെയ്യുന്നതുവരെ ഇൻഡ്യക്ക് നേഷൻ(രാഷ്ട്രം) ആയിരിക്കാൻ കഴിയുന്നതല്ല."ആ മദാമ്മയുടെ അവേക്ഷണം ഇതാണ്: എന്നാൽ, "ഹിന്ദുമതം എന്നത്തേയും പോലെ തന്നെ പണ്ടത്തതിൽ ഒട്ടും അധഃപതിക്കാതെ ഇന്നും ജീവിക്കുന്നു. ഒരായിരം വർഷത്തെ മുസ്ലിം ആധിപത്യത്തിനാകട്ടെ അനേകം വർഷങ്ങളിലെ ക്രിസ്തീയ പ്രബോധനങ്ങൾക്കാകട്ടെ ആ പുരാണമതത്തിന്മേൽ ഒരു കുത്തുപാടുപോലും ഉണ്ടാക്കാൻ സാധിച്ചിട്ടില്ല. ഈജിപ്റ്റിലേയും ക്രിസ്തുമതം സ്വീകരിക്കുന്നതിനു മുമ്പത്തെ വിഗ്രഹാരാധന കൈക്കൊണ്ടിരുന്ന റോമയിലേയും മതങ്ങൾ ഇപ്പോൾ വെറും സ്മരണകളായി ശേഷിക്കുന്നു. ഇതു് രാഷ്ട്ര തന്ത്രങ്ങൾക്കും പ്രചരണവേലകൾക്കും ഹിന്ദുമതത്തെ നിർമ്മൂലനം ചെയ്യാൻ കഴിയുന്നതല്ലെന്നുള്ളതിനു നല്ല ഒരു തെളിവാണ്."എന്നു അവർ

വ്യസനപൂർവം സമ്മതിക്കുന്നു. നമ്മൾ ഹിന്ദുക്കൾ, ഭൂമുഖത്തേ രാജ്യങ്ങളായി വിഭജിക്കയും ജനതകളെ തമ്മിൽ വിഘടിപ്പിക്കയും അധന്യങ്ങളായ ഘോരകർമ്മങ്ങൾ നടത്തപ്പെടുന്ന യുദ്ധങ്ങളെ പൊറുപോറുകയും ചെയ്യുന്ന സ്വരാജ്യാഭിമാനത്തിനേ നാഷ്യനലിസത്തിനു വിലയുള്ളതായി ഗണിക്കുന്നില്ല. "മാതാഭൂമി പുത്രോഅഹം പൃഥിവ്യാ" (ഭൂമി അമ്മയും ഞാൻ ഭൂമിയുടെ പുത്രനും ആകുന്നു.) എന്ന് നമ്മുടെ മഹർഷിമാർ ആറായിരം വർഷങ്ങൾക്കു മുമ്പ് അഥർവ്വവേദത്തിൽ പ്രഖ്യാപിച്ചിരിക്കുന്നു. ഹിന്ദുമതത്തിനു മറ്റേതു മതത്തേയും പരാജയപ്പെടുത്തുവാൻ കഴിയും. എങ്കിലും ആ വിശിഷ്ടമതത്തേയും അതിലെ അന്ധവിശ്വാസങ്ങളും അർത്ഥമില്ലാ ക്രിയകളും അനാചാരങ്ങളും പരാജയപ്പെടുത്തി അതിന്റെ സജീവങ്ങളും ആഭ്യന്തരങ്ങളും ആയ അനുഭവദർശനങ്ങളേപ്പററി ഗൗനിക്കാതെ ഒരു പുറമ്പാട്ടയാക്കിത്തീക്കാതിരിക്കാൻ നാം ശ്രദ്ധിക്കേണ്ടതാണ്. നമ്മുടെ പുറപ്പാടിലും അന്തർഭാഗത്തിലും സഗുണനായ ഒരു ഈശ്വരനുണ്ടെന്നുള്ള ബോധം നമുക്കില്ലാതാകയും ഈശ്വരന്റെ വിശ്വരൂപം ഗീതയിലുള്ള ഒരു പ്രതിപാദനം മാത്രമാണ് എന്നു നാം വിചാരിക്കയും ചെയ്യുന്ന ക്ഷണത്തിൽ നമ്മുടെ മതം ഒരു പൊള്ളയായ വെറും തൊലിക്കൂടായി ഭവിക്കും. ഞാൻ ഈ പുസ്തകത്തിൽ ആഖ്യാനം ചെയ്തിട്ടുള്ള ശ്രീകൃഷ്ണന്റെ [illegible]വും ഉപദേശങ്ങളും കഥകളും ഗ്രഹിക്കുന്ന പക്ഷം ഇ[illegible]ം മതത്തിന്റെയും ക്രിസ്തുമതത്തിന്റെയും ആക്രമണങ്ങളാൽ [illegible]ക്കവണ്ണമുള്ള നഷ്ടം ഒന്നും വരാതെ ഹിന്ദുമതം നിലനി[illegible]ദനേയെന്ന് മിസ്സസ് ബാറന്റിനു അറിയാൻ കഴിയണം. [illegible] മതങ്ങളിൽ നിന്നുകൂടി അതു ചില സത്യങ്ങളെ സ്വീക[illegible]ന്നിൽ ലയിപ്പിച്ചു ഒരു നല്ല സമ്പാദ്യം ഉണ്ടാക്കിയിട്ടുണ്ട് [illegible]മാണ്. അതിൽ സ്ത്രീകളേക്കൂടി പ്രവേശിപ്പിക്കയും. [illegible]തിലെ സെന്റതെറീസാ എന്ന പോലെ ഒരു മീറയ്ക്കു [illegible] ഥാനം നൽകുകയും ചെയ്തു. ഈ വസ്തുത, "വെണ്ണ[illegible] (അവരുടെ നെററിയ്ക്കു) നടുക്കു ഒരു ചെമന്നരേഖ[illegible] വെളുത്ത രണ്ടു രേഖകളും വരയ്ക്കുന്നു. നടുക്കുള്ള

രേവ ഈശ്വരന്റെയും മനുഷ്യന്റെയും ഇടയ്ക്കു് സ്ത്രീ കടന്നു കൂടിയിരിക്കുന്നു എന്നു് കാണിക്കുന്നു" എന്നുള്ള മിസ്സസ് ബാരണ്ടിന്റെ പരിഹാസാർത്ഥം ദ്യോതിപ്പിക്കുന്ന നിരൂപണം യഥാർത്ഥത്തിന്റെ ദയനീയമായ അജ്ഞതയെ തെളിയിക്കുന്നു. എന്തുകൊണ്ടെന്നാൽ കന്യകമറിയ ഈശ്വരന്റെയും മനുഷ്യന്റെയും ഇടയ്ക്കു വന്നിരുന്നില്ലെങ്കിൽ ക്രിസ്തുമതം ഇപ്പോഴത്തേപ്പോലെ ഒരിക്കലും ഒരു സജീവവും പ്രചോദകവും ആയ മതമായി ഭവിയ്ക്കുയില്ലായിരുന്നു. മലിനർ എല്ലാം മലിനമായിട്ടേകാണൂ.

ഒരു സ്ത്രീയെ ഒരു സ്ത്രീ അധിക്ഷേപിക്കുക! അതു വളരെ കൗതുകാവഹമായിരിക്കുന്നു. അതിനു ഒരന്യായവുമില്ലതാനും. ഭക്തരിൽ ഏററവും മുമ്പിൽ നില്ക്കുന്നവരിൽ ഒരുവളായ മീര:—

കണ്ണനേ ഞാൻ വിലയ്ക്കു് വാങ്ങിനേൻ ചോദിച്ചപോൽ
പൂർണ്ണമാം വിലയും ഞാൻ കൊടുത്തേൻവേണ്ടുംവിധം
"അവിലയധികംതാൻ" എന്നുറച്ചോതി ചിലർ
"അവിലകുറഞ്ഞുപോയ്" ഹസിച്ചാരേവമന്യർ.
എൻപ്രേമമെന്റെ ജീവനെന്നേറ്റമെന്നാത്മാവു
മെൻപ്രിയതമന്നു് ഞാനേകിമത്സർവ്വസ്വവും
കടുകിൻമണിയോളംപോലുമേ കുറയാതെ
കൊടുത്തേനതിൻവിലമുഴുക്കെശരിക്കുഞാൻ.

വിവർത്തനം സർ. ജാർജ്ജു് ഗ്രീയ്സൻ.

ഇതിനേക്കാൾ നിഷ്കളങ്കമായ ഭക്തി വിചാരത്തിനും അതീതമല്ലേ?

മിസ്സസ്സ് ബാരന്റും കൂട്ടകാരും ദിജേന്ദ്രലാൽറായിയുടെ അത്മപ്രചോദകമായ "ഇൻഡ്യ എന്റെ ഇൻഡ്യ," എന്ന പദ്യകൃതി (ഇതു് ഭാഗവാൻ അരവിന്ദൻ ഇംഗ്ലീഷിലേയ്ക്കു് അതിമനോഹരമായി തർജ്ജിമചെയ്തിട്ടുണ്ടു്) വായിച്ചിരുന്നു എങ്കിൽ അവർ ഈ വിധം ഒരു അബദ്ധം കാണിക്കയും ഇൻഡ്യയെ അനുകമ്പാർഹമായ ഒരു വസ്തു എന്നു വിളിക്കയും ചെയ്കയില്ലായിരുന്നു. റാ

യിയോടും ഭഗവാൻ അരവിന്ദനോടും അവഗാഢമായി നന്ദിപറഞ്ഞുംകൊണ്ടു അങ്ങനെയുള്ള മനസ്സിലാക്കാൻ ശക്തിയില്ലാത്തവരുടെയും വാസ്തവാർത്ഥം ഗ്രഹിക്കാത്ത നിരൂപകന്മാരുടേയും ഉപകാരത്തിനായി ഞാൻ ആ പദ്യകൃതിയെ ഇവിടെ ഉദ്ധരിക്കുന്നു.

"ഇൻഡ്യ എന്റെ ഇൻഡ്യ"

ഭാരതമെൻഭാരതമിപ്പാരിൽ വിളങ്ങുന്നു
ഭാരതമെൻഭാരതമിപ്പാരിൽ ജയിക്കുന്നു
പ്രഥമമനുജൻ തൻകണ്ണുകൾ വിരിയവേ
പൃഥിവിയെതിലവൻകണ്ടിതുദിവ്യദീപം
ഏതൃഷ്യതൻപുണ്യതീർത്ഥസങ്കേതമേതുഭൂമി
ഏതുവൻബലംപുണ്ടനമ്മുടെ മാതൃഭൂമി
അധ്യാത്മവിജ്ഞാനവും വൈദികവിജ്ഞാനവും
ആദ്യമായ് നരനേകി ആലോകമാതാവവൾ.
നിറഞ്ഞവിജ്ഞാനവും നിർമ്മലംമതത്തിന്റെ
ഉറവാതിലും ശുദ്ധമീശപര പ്രണയവും
കലതൻകലവിയും പ്രവൃത്തിമാർഗ്ഗങ്ങളും
കലിതാമോദമമ്മനരന്നുനൽകിനാൾ നീ
ഭാരതമെൻഭാരതം നിന്നെയാർ വിളിക്കുവാൻ
ധീരൻനീ "യനുതാപമർഹിക്കും വസ്തു"വെന്ന്
കർമ്മങ്ങൾപൂജബുദ്ധിയിവസ്സ്‌പെററമ്മ നീ
ആത്മാവിന്നന്തർമ്മുഖരശ്മിസ്സ്‌പോററമ്മനീ
നിന്നാടെജനങ്ങൾക്കായാനന്ദമയമായ
ധന്യമാം ഗീതപാടിഭഗവാൻതാനേകദാ.
നിൻതലംതന്നിലല്ലോഭഗവൽപ്രേമാവേശ
മുന്തിരിച്ചാർകുടിച്ചു ഗൗരങ്ഗൻപാടിയാടി
രാജസന്യാസിബുദ്ധൻ ആദിത്യനെന്നപോലെ
രാജ്ഞിക്കും നിത്യദീപംകത്തിച്ചതിവിടല്ലോ.
'ഏവരും ഞാനുമൊന്നെ' ന്നുള്ളനിൻവേദവാക്യം
ഈ സന്യാസിയിങ്ങുശങ്കരൻ പഠിപ്പിച്ചു.

ഭാരതമെൻഭാരതംനിന്നെയാർവിളിക്കവാൻ
ധീരൻ നീയനുതാപമർഹിക്കും വസ്തുവെന്നായ്.
അല്ലയോനീയെന്നമ്മെപണ്ടാർഷമഹർഷിമാർ
ഫുല്ലമായഗാധാർത്ഥയുക്തമായ നാദിയാം
വേദമന്ത്രങ്ങൾജപിച്ചീടിനോരമ്പ് ഭാരതം
വൈദികമഹർഷിമാർ, അവർവംശജർ നാമും
ഭാരതമെൻഭാരതംനിന്നെയിന്നാർ വിളിക്കാൻ
ധീരൻ? നീയനുതപിക്കേണ്ടൊരു വസ്തുവെന്ന്.
കർമ്മങ്ങൾപൂജബുദ്ധിയിവയ്ക്ക് പെററമ്മ നീ
യാത്മാവിന്നന്തർമുഖ രശ്മിയ്ക്കു പോററമ്മ നീ
താദൃശമഹത്വങ്ങൾകുറഞ്ഞു, കേട്ടതട്ടി
മദ്ദരതിക്തനാശം ഭവിച്ചുവെന്നാൽപോലും
ഞങ്ങൾനിൻ സന്താനങ്ങൾ, എങ്ങനെ ദുഃഖിച്ചിട്ടും
തുംഗമാംനിൻപേർ വാഴ്ത്തിയഭിമാനിച്ചുകൂടേ?
ശൈശവോജ്ജ്വലത്തായൊരസപത്നകാലത്തിലെ
നിസ്തുമാദർശം പരിഭാസിപ്പൂ ഞങ്ങൾമുമ്പിൽ
നവമാംലോകമൊന്നുമോഹനാകാരം ഞങ്ങൾ—
ഭാവനതന്നിലേററം തെളിഞ്ഞുകാണാവുന്നു.
ആരെയുംസ്നേഹിച്ചീടും സൗശീല്യധാമമായ
ഭാരതംകെട്ടിപ്പുട്ടുക്കമേ ഞങ്ങൾ ഭംഗ്യാ.
ഭാരതമെൻഭാരതം നിന്നെയിന്നാർവിളിക്കാൻ
ധീരൻനീയനുതപിക്കേണ്ടൊരു വസ്തുവെന്നായ്
കർമ്മങ്ങൾപൂജബുദ്ധിയിവയ്ക്ക് പെററമ്മനീ
യാത്മാവിന്നന്തർമ്മുഖരശ്മിതൻ പോററമ്മനീ.

വാസ്തവത്തിൽ ഭാരതവർഷം മുഴുവൻ ഈ അന്തർമ്മുഖരശ്മി നിറഞ്ഞിരിക്കുന്നു. അതുകൊണ്ടു ഇവിടെ ചെയ്യപ്പെടുന്ന പ്രവൃത്തികൾക്കെല്ലാം തന്നെ ഒരു ആഭ്യന്തരമായ അഥവാ അദ്ധ്യാത്മികമായ അർത്ഥമുണ്ട്. യോഗിമാർ ഈശ്വരധ്യാനം ചെയ്യുമ്പോൾ

അവരുടെ ദൃഷ്ടികൾ നാസികാഗ്രത്തിൽ ഉററുനോക്കുന്നത് ഈ വിധമുള്ള ഒരു ക്രിയയാകുന്നു. സാധാരണ ആളുകൾക്കുകൂടി പ്രിയമായ ഭാരതനാട്യത്തിൽ നൃത്തക്കാരി ഒരു കാൽ നിലത്തൂന്നിയും മറേറതുമേല്പോട്ടുപൊക്കിപ്പിടിച്ചും ഭംഗിയായി സമനിലയിൽ നിന്ന് കാണിക്കുന്നതിൻെറ അന്തരാത്മം മനുഷ്യർ രണ്ടുകാലുകളും ഭൂമിയിൽ ഉറപ്പിച്ചു നിന്നു കേവലം ലൌകികരായിത്തീൎന്നു സ്വൎഗ്ഗപ്രാപ്തി ലഭിക്കാതാവരുത് എന്നുള്ള ഒരു ഉപദേശമാകുന്നു. അവൾ രണ്ടുകാലുകളും ഭൂമിയിൽ തൊടാതെ നിന്നു കാണിക്കുന്നില്ല. ജനങ്ങൾ ഇഹലോകവാസത്തിനു അയോഗ്യരാവരുതു എന്നാണ് അതിൻെറ അൎത്ഥം. ജീവിതയഷ്ടി (staff of life) യുടെ പകുതിവെള്ളത്തിനുമുകളിൽ കാണപ്പെടുന്നു. മറേറപകുതി വെള്ളത്തിനുതാഴെ മറഞ്ഞിരിക്കുന്നു. മനുഷ്യൻ അതുപോലെ ഇഹപരലോകങ്ങൾ സംബന്ധിച്ച് സമനിലകയ്ക്കൊള്ളണം.

മിസ് മേയോ, മിസ്സസ് ബറാൻറ,മിസ് ബുള്ളിററ് മുതലായ ഏതാനും ചില അമേരിക്കാക്കാർ ഹിന്ദുമതം വേണ്ടതുപോലെ പഠിക്കാതെ അതിനേപ്പററി ഓരോ അബദ്ധങ്ങൾ എഴുതിവിടുകയാണ്. ഹിന്ദുജനതയുടെ ആചാരങ്ങളിലും ശീലങ്ങളിലും മാത്രമേ അവരുടെ ശ്രദ്ധപതിയുന്നുള്ളൂ. എന്നാൽ അവയിൽ ഉടനീളം വ്യാപിച്ചിരിക്കുന്ന, അവ ഉൾക്കൊള്ളുന്ന മഹിമ അവരുടെ ദൃഷ്ടിയിൽ പെടുന്നില്ല. ദൃഷ്ടിയിൽ പെടുത്താൻ ശ്രദ്ധിക്കുന്നുമില്ല. ആ ആന്തരികരശ്മികാണാൻ അവൎക്കു കഴിവില്ലാതാനും. അതിനാൽ അവരെക്കുറിച്ചോ അവരുടെ പുസ്തകങ്ങളെ വിചാരിച്ചോ നമ്മൾ ക്രമത്തിലധികം വേവലാതിപ്പെടാനില്ല. ഇൻഡ്യയേയും ഹിന്ദുമതത്തേയും നല്ലവണ്ണം ഗ്രഹിച്ചിട്ടുള്ളവരും നമ്മുടെ ജീവിതചൎയ്യകൾ തങ്ങൾക്കും അവരുടെ ജീവിതചൎയ്യകൾ നമ്മൾക്കും പരസ്പരം പലതും സംഭാവനചെയ്യാനുണ്ടെന്നു സംശയരഹിതമായി ബോദ്ധ്യമുള്ളവരും ആയി മിസ്സസ് ഡൻ ബെൻററിനെപ്പോലെ അനേകായിരം അമേരിക്കരുണ്ട്. ഒരു നല്ല ക്രിസ്തുമതവിശ്വാസിയും ബ്രിട്ടീഷുകാരനും ആയ "മദ്രാസ്

മെയിൽ" പത്രാധിപർ മിസ്റ്റർഹെയിൽസ്, "ശ്രീ കൃഷ്ണൻെറ ജനനവും ബാല്യവും" എന്നൊരു പ്രബന്ധം മെയിലിൻെറ ക്രിസ്തുമസ്സ് പതിപ്പിനും "ദൈവപുത്രന്മാരുടെകഥ" എന്നൊരു പ്രബന്ധം ഒരു വിശേഷാൽ പതിപ്പിനും വേണ്ടി അയച്ചുകൊടുക്കണമെന്ന് എന്നോട് ആവശ്യപ്പെട്ടു. അതാണ് ഈ പുസ്തകം എഴുതുന്നതിന് എന്നേ പ്രചോദിപ്പിച്ചത്. ശ്രീകൃഷ്ണനിലും, കൃഷ്ണൻെറ കഥകളിലും ഒരു അഹിന്ദുവായ ഈ ഉദാരമനസ്കൻ പ്രദർശിപ്പിക്കുന്ന ദാക്ഷിണ്യം ഇപ്പോൾ ഹിന്ദുമതത്തേക്കുറിച്ച് ലോകമൊട്ടുക്കു വ്യാപിച്ചിട്ടുള്ള നവീനമനോഭാവത്തിൻെറ ഒരു നല്ല ദൃഷ്ടാന്തമാകുന്നു.

ഇപ്പോൾ ഭാരതം സ്വതന്ത്രവും അതിൻെറ നോട്ടം സർവ്വരാഷ്ട്രീകവും ആയിരിക്കുന്നു. അത് ഇന്ന് സൂര്യൻെറ കീഴിലുള്ള സകല രാജ്യങ്ങളും ആയി ബന്ധപ്പെട്ടിരിക്കുന്നു. നമ്മൾ അതിനാൽ സർവകാര്യങ്ങളും സർവ്വരാഷ്ട്രീകമായ തോതുകൾവച്ചുവേണം നിരുപിക്കുവാൻ. അല്ലാതെ, തൻെറ രാജ്യം, തൻെറ പ്രാവിൻസ്, തൻെറ ഡിസ്ട്രിക്ട്, തൻെറ താലൂക്ക്, തൻെറ ഗ്രാമം, തൻെറ കുഡുംബം, തൻെറത്, ഇങ്ങനെയുള്ള തോതുകൾ വച്ചു ഗണിച്ചുകൂടാ. ആ ഗണനം ഒരു വിധവും ശരിയായിരിക്കയില്ല. ഇൻഡ്യയ്ക്കും ഗീതയ്ക്കും സർവ്വരാഷ്ട്രീയമായ ഏതുപരീക്ഷണത്തേയും നിഷ്പ്രയാസം നേരിടാനും മാറുരാജ്യങ്ങൾ ഉല്പാദിപ്പിച്ചിട്ടുള്ള ഏതിനോടും കിടനില്ക്കാനും കഴിയും. ഹിന്ദുക്കൾക്കും അഹിന്ദുക്കൾക്കും പ്രയോജനപ്പെടത്തക്കവണ്ണം ഹിന്ദുമതത്തിനകത്തു നിന്നുമാണ് ഞാൻ ഈ പുസ്തകം രചിച്ചിട്ടുള്ളത്. ഈ പുസ്തകംപോലെ തന്നെ ഇൻഡ്യയിലെ മറ്റൊരുവിശിഷ്ടമതസ്ഥാപകനായ ബുദ്ധനെപ്പറ്റി "ശാക്യമുനി" എന്നൊരു പുസ്തകവും ഞാൻ നിർമ്മിച്ചിട്ടുണ്ട്. ബുദ്ധനും അദ്ദേഹത്തിൻെറ ഉപദേശങ്ങൾക്കും ശ്രീകൃഷ്ണനോടും അദ്ദേഹത്തിൻെറ ഗീതയോടും അനേകം വിധത്തിൽ സാമ്യമുണ്ട്. ഈ രണ്ടാളുകളും പഴക്കം ചെന്ന പ്രവാചകന്മാരും ഇ

വരുടെ ഉപദേശങ്ങൾ പഴക്കം പററിയ മതോപദേശങ്ങളും ആണെന്നും ആധുനികരായ നമുക്ക് വിലയില്ലാത്തതാണെന്നും ആരും വിചാരിക്കരുത്. സത്യം ശാശ്വതമാണ്. അതു് പഴക്കം കൊണ്ടു് വിലകുറഞ്ഞുപോകുന്ന ഒന്നല്ല. നാം പുതിയ സത്യമെന്ന് വിചാരിക്കുന്നതു് പുതിയ സമ്പ്രദായത്തിൽ മെടഞ്ഞെടുത്ത ആ പഴേ പഴേ സത്യം തന്നെയാണ്.

"പറഞ്ഞാൽ തിരുമാറില്ലാത്തതു വേറൊരു രീതിയിൽ
പഴേപഴേതുതാൻ വീണ്ടുമുരചെയ്യുന്ന പുത്തനായ്"

എന്ന് താമ്പ്സൻ പറഞ്ഞിരിക്കുന്നു. ഭാഗവതം ഭാരതം വിഷ്ണുപുരാണം ഗ്രാമകഥകൾ ഇവയിൽ നിന്നും ഓരോ ഭാഗങ്ങളെ തിരിഞ്ഞെടുത്തു് ഭഗവാൻെറ ജീവിതത്തിലെ സംഭവങ്ങളെ പ്രതിപാദിക്കുവാനും അദ്ദേഹത്തിൻെറ ഉപദേശങ്ങളെ കഴിയുന്നിടത്തോളം ലഘുവായ ഭാഷയിൽ വിവരിക്കാനും പ്രതിപാദിതങ്ങളെ വിശദവും സ്പഷ്ടവും ആക്കുന്നതിനു മററാചാര്യന്മാരുടെ കൃതികളിൽ നിന്നു ഉദ്ധരണികളെടുത്തു ചേർക്കാനും ഞാൻ ശ്രമിച്ചിട്ടുണ്ടു്. കവിതയെപ്പോലെ ഹൃദയത്തെ സ്പർശിക്കുന്നതായി മറെറാന്നും ഇല്ല. അതാണ് ഗീത കവിതാരൂപത്തിൽ രചിച്ചിരിക്കുന്നതു്. ഞാൻ പലരുടേയും കവിതകൾ ഇതിൽ എടുത്തു ചേർത്തിട്ടുണ്ട്. അവർക്കു ഞാൻ വന്ദനപൂർവ്വം നന്ദി പറഞ്ഞുകൊള്ളുന്നു. സത്യത്തിനായുള്ള സമരത്തിൽ കവികൾ മനുഷ്യരാശിയുടെ യോദ്ധാക്കളാകുന്നു. അവരുടെ വചനാശിഞ്ജിതങ്ങൾ മനുഷ്യരേ നേർവഴി നടത്തുന്നു.

ഈ പുസ്തകത്തിലെ മൂന്നാംഭാഗത്തിൽ ചേർത്തിട്ടുള്ള കഥകൾ ഭാഗവതത്തിലും ഭാരതത്തിലും വിഷ്ണുപുരാണത്തിലും ഗ്രാമകഥകളിലുംനിന്നു സമാഹരിച്ചിട്ടുള്ളതാകുന്നു. അവ രസകരങ്ങളും ബോധനസമർത്ഥങ്ങളും ശ്രീകൃഷ്ണൻെറയും ഗീതയുടെയും അന്തർഭാവങ്ങളെ ആവിഷ്കരിക്കുന്നവയും ആണ്. എൻെറ കുഞ്ഞുങ്ങൾ (ഇപ്പോൾ എഴുപേരുണ്ടു്.) ഈ കഥകൾ പറഞ്ഞു കേൾക്കുകയെന്നതു വളരെ സപ്രദമാണ്. മററു കുഞ്ഞുങ്ങളും ഇവ വായിക്കാൻ ഇഷ്ടപ്പെടാതിരിക്കയില്ല.

ശ്രീകൃഷ്ണൻ മനുഷ്യരാശിയുടെ കണ്ണിലുണ്ണിയാകുന്നു. ഇൻഡ്യയിലെ പുരുഷന്മാരും സ്ത്രീകളും കുട്ടികളും എല്ലാം ശ്രീകൃഷ്ണകഥാശ്രവണത്തിൽ മയങ്ങുന്നു. അദ്ദേഹത്തിനെക്കുറിച്ചു വിസ്മയകരമായ ആന്തരാർത്ഥമുള്ളവയും സുന്ദരങ്ങളുമായ അനേകം കഥകൾ നാട്ടുമുഴുവൻ വളർന്നു പരന്നിട്ടുണ്ട്. അദ്ദേഹം എല്ലാ മനുഷ്യരുടേയും അച്ഛനും എല്ലാ സ്ത്രീകളുടെയും ഭർത്താവും ഒരു അവതാരപുരുഷനും ആകുന്നു. ഈശ്വരൻ പുരുഷന്മാരുടെയെല്ലാം അച്ഛനാണെന്നുള്ള വിഭാവന തെറ്റല്ലെങ്കിൽ അദ്ദേഹം സ്ത്രീകളുടെയെല്ലാം ഭർത്താവാണെന്നുള്ള വിഭാവനയും തെറ്റല്ല. 'കൃഷ്ണനുമായുള്ള വിവാഹം ക്രിസ്തുവുമായുള്ള വിവാഹം പോലെ' എന്നേ അതിനർത്ഥമുള്ളു. ഒരു വിവാഹിതയായ രാധ കൃഷ്ണനേ പ്രേമിക്കുന്നു. അവൾ പറയുന്നു:—

“പറക രാധ ഞാൻ പരിക്രമംപൂണ്ടു
മരുവിടുന്നെന്റെ നികുഞ്ജത്തിലെന്നു്
വരനെവിട്ടു ഞാനൊരു വിധവപോൽ
മരുവിടുമിവിടവൻ വരുംവരെ,
കരഞ്ഞുഹൃത്തടം മയങ്ങിനേത്രങ്ങൾ
പരുഷവാക്കുകൾ പറഞ്ഞുംനാണിച്ചും
വരനവനുടെവദനമുൽക്കണ്ഠാ
ഭരിതമിങ്ങുകണ്ടിടുന്നതുവരെ,
അവന്റെയോമനപ്പദങ്ങളെന്നുടെ
സവിധംതന്നിലേയ്ക്കണഞ്ഞിടുംവരെ,
ഉരചെയ്യുതോഴിയിതൊക്കെയും ചെന്നു
വരംപുരുഷനെൻ പ്രിയതമനോടെ.
(ഗീതഗോവിന്ദം സർ എഡ്വിൻ ആർനാൾഡ്”)

സെൻറു് തെറീസാ ക്രിസ്തുവിനോടു പറയുന്നു:—

ഏശുനാഥാ നിൻപ്രണയ
മേകണമേയെല്ലാം

നിൻറവാസസ്ഥാനമാക
കെൻറയാത്മാവങ്ങ്
രീർപ്പനതികോമളംഞാൻ
നല്ലെഴുംക്രടൊന്ന
ദൈവത്തിനുവേണ്ടവിധ
മാവസിച്ചുകൊൾവാൻ.

ഈശ്വരസ്നേഹത്തെപ്പറ്റി അറിയാൻ വയ്യാത്തവർ മാത്രമേ ഈ ആശയത്തെ അവഹേളിക്കൂ. ശ്രീകൃഷ്ണൻ ശ്രീരാമനേയും ശ്രീ മുരുകനെയും പോലെ സഗുണബ്രഹ്മത്തിൻെറയും നിർഗ്ഗുണബ്ര ഹ്മത്തിൻെറ ഒരു ഭാവം അതായതു വ്യക്തരൂപം കൈക്കൊണ്ട പു രുഷോത്തമൻ തന്നെയാകുന്നു. സ്നേഹിക്കാനും ആരാധിക്കാനും സാധിക്കുന്ന പുരുഷോത്തമനേ സ്വീകരിക്കാതെയുള്ള കേവല ത ത്വജ്ഞാനം നീരസവും നിർജ്ജീവവുമായ പ്രപഞ്ചമാത്ര സത്യതാ വാദംപോലെ പരിണമിക്കും; എന്തെന്നാൽ അതു് ആത്മമാത്രസത്യ താവാദമേ ആകയുള്ളു. മഹാപുരുഷമ്മന്യതയാകുന്ന അഹങ്കാര ചിത്രമത്തെ രൂപവൽകരിച്ച് ജീവദ്ബുദ്ധൻ ജീവൽപ്പരബ്രഹ്മം എന്ന അദ്വൈതവസ്തു നിലയിലേക്കാണ് അതു് അനിവാര്യമായി ന യിക്കുന്നതു്. വികാരവാദം, വ്യവഹാരവാദം അഥവാ പ്രത്യാഘാ ത വാദം, നാസ്തികവാദം മുതലായവയെപ്പോലെയുള്ള തത്വജ്ഞാന ങ്ങളെ സൃഷ്ടിക്കാനാണ് അതു പ്രചോദിപ്പിക്കുന്നതു്. ഈ വിധമ ത്രെ താൻ ഒരു മനുഷ്യൻ മാത്രമാണെന്ന് ഉറപ്പിച്ചു പറഞ്ഞിരു ന്നിട്ടും ബുദ്ധൻ മഹായന ബുദ്ധമതത്തിൽ ഒരു ഈശ്വരനായിത്തീ ർന്നതും ഒരവതാരവുമില്ലാത്ത ശിവൻ ശൈവമതാനുയായികൾ ക്കു പ്രായോഗികമായി നടരാജനായും പശുപതിയായും കലേശ്വര നായും വ്യക്തരൂപം കൈക്കൊണ്ട ഒരു ഈശ്വരനായി തീന്നതും.

ആകാശമണ്ഡലത്തിൽ അദൃശ്യമായി വ്യാപരിക്കുന്ന വിദ്യു ച്ഛക്തിക്ക്, മിന്നൽ പിണരുകളായും വിദ്യുജ്ജ്വാലകളായും വൈദ്യുതചന്ദ്രനായും വൈദ്യുതദീപങ്ങളായും രൂപം കൊള്ളുമ്പോ

ൾ അതു് മനുഷ്യരിൽ ഉണ്ടാക്കുന്ന ഫലം ഒരിക്കലും അവരിൽ ഉണ്ടാക്കാൻ കഴിയില്ല.

ശ്രീകൃഷ്ണൻെറ കഥകളിൽ ബുദ്ധൻെറയും ക്രിസ്തുവിൻെറയും കഥകളിലേപോലെ അത്ഭുതസംഗതികൾ ധാരാളം ഉണ്ടു്. നമ്മൾ ആ അത്ഭുത സംഗതികളെ വിശ്വസിച്ചാലും ഇല്ലെങ്കിലും ഒരു ശതാബ്ദങ്ങൾക്കു മുമ്പു് ശാസ്ത്രജ്ഞന്മാർക്കു തന്നെയും ഇലക്ട്രിസിററിയുടെ വ്യാപാരങ്ങൾ, റേഡിയോ ആക്ടിവിററി, വയർലെസ്സ്, എക്സറേ, ജെററുവിമാനം, ആററംബോംബു മുതലായവ അവയേപ്പോലെ അത്ഭുതങ്ങളും അവിശ്വാസ്യങ്ങളും ആയി തോന്നമായിരുന്നു. ബി. സി. നാലാം ശതകത്തിൽ അലക്സാണ്ടർ മഹാൻ ഒരു ഹിന്ദുനഗ്നയോഗിയോടു് ഒരു മനുഷ്യൻ ഒരു ഈശ്വരനാണെന്നു് നമുക്കു് എങ്ങനെ അറിയാം? എന്നു ചോദിച്ചു. "മനുഷ്യനു ചെയ്യാൻ കഴിയാത്തതു ചെയ്യുമ്പോൾ" എന്നു് അദ്ദേഹം മറുപടി പറഞ്ഞു. 'മനുഷ്യർക്കു് ഇതു് അസാദ്ധ്യമാണു്. എന്നാൽ ദൈവത്തിനു് എല്ലാം സാദ്ധ്യമാണു്' എന്നു് ബൈബിൾ പറയുന്നുണ്ടു്.

നമ്മൾ കൃഷ്ണൻെറയൊ ബുദ്ധൻെറയൊ ക്രിസ്തുവിൻെറയോ ചരിത്രം വായിക്കുമ്പോൾ നമുക്കു് നമ്മുടെ നിസ്സാരതകളും പരിമിതങ്ങളും മാനുഷികങ്ങളും ആയ കഴിവുകളെ അടിസ്ഥാനമാക്കി അവരുടെ അത്ഭുതകർമ്മങ്ങളെ ഗണിക്കരുതെന്നും അവർ ലോകസംഗ്രഹത്തിനായി ഭൂമിയിൽ അവതരിച്ചിട്ടുള്ളവരാണെന്നും നമ്മൾ ഓർമ്മിക്കേണ്ടതാണു്.

ഈ പുസ്തകത്തിലുള്ള "ജനനവും ശൈശവവും" എന്ന അദ്ധ്യായവും എൻെറ "ഈശ്വരപുത്രന്മാർ" എന്ന കഥകളും മദ്രാസ് മെയിലും "ഭഗവാൻെറ ഉപദേശങ്ങൾ" എന്ന ഭാഗത്തിലെ ചില ഖണ്ഡികകളും ഉഡുപ്പി വൃമൻ അഫ്യെയഴ്സിലും പ്രസിദ്ധപ്പെടുത്തപ്പെട്ടിരുന്നു. അവ ഈ പുസ്തകത്തിൽ ചേർക്കുന്നതിനു അനുമതിതന്ന ആ പത്രങ്ങളുടെ പ്രസാധകന്മാർക്കു് ഞാൻ നന്ദിപറ

യുന്നു. മററുകഥകൾ എൻെറ ചില പുസ്തകങ്ങളിൽ ഉള്ളവയാണ്. അവ ഈ പുസ്തകത്തിൽ ചേർക്കാൻ സമ്മതിച്ചതിന് ആ പുസ്തകങ്ങൾ അച്ചടിച്ചുപ്രസിദ്ധം ചെയ്യുവരൊട്ട നന്ദി പറഞ്ഞുകൊള്ളുന്നു.

അവസാനിപ്പിക്കുന്നതിനു മുമ്പ ഒരു വാക്കുകൂടിപറഞ്ഞുകൊള്ളട്ടെ. ക്രിസ്തു "ഞാൻ മാർഗ്ഗവും സത്യവും ജീവനുമാകുന്നു" എന്നു പറഞ്ഞിട്ടുണ്ട്. ഈ വചനം ഭക്തന്മാർക്ക് അവരുടെ പ്രവൃത്തി ആത്മാർത്ഥമായ സദസദ്വിചാരണയോടെ ചെയ്യുക ദുഷ്കരമാക്കി. എന്തെന്നാൽ 'വാതിൽമാർഗ്ഗത്തിനുനേരേയാകുന്നു. മാർഗ്ഗം ഇടുങ്ങിയതാകുന്നു. അതു ജീവിതത്തിലേയ്ക്കു് നയിക്കുന്നു. അതു കണ്ടെത്തുന്നവർ ചുരുക്കമാകുന്നു" എന്നു കൂടി അദ്ദേഹം ചേർന്നു പറയുന്നു. "വിളിക്കപ്പെട്ടവർ അനേകം. തിരഞ്ഞെടുക്കപ്പെട്ടവർ കാച്ചുമാത്രം" ഇതാണ് അതിൻെറ ഫലം. എന്നാൽ ശ്രീ കൃഷ്ണനാകട്ടെ പരീക്ഷണത്തേ അധികം കഠിനവും മാർഗ്ഗത്തേ അതിലധികം കഠിനവും ആക്കിയിരിക്കുന്നു. 'ഞാൻ മാർഗ്ഗമാകുന്നു" (ഗീത—4ാം അദ്ധ്യായം ശ്ലോകം 11.9—ാം അദ്ധ്യായം 18—ാം ശ്ലോകം) "ഞാൻ സത്യമാകുന്നു,, (ഗീത 10—ാം അദ്ധ്യായം 14—ാം ശ്ലോകം) "ഞാൻ ജീവനാകുന്നു,, (7—ാം അദ്ധ്യായം 9-ാം ശ്ലോകം) എന്നുമാത്രമല്ല അദ്ദേഹം പറഞ്ഞതു്. 'ഞാൻ എല്ലാവരുടെയും ഹൃദയത്തിൽ ഇരിക്കുന്നു." (ഗീത 15—ാം അദ്ധ്യായം 15—ാം ശ്ലോകം) "ഞാൻ അവരുടെ കർമ്മങ്ങൾക്കെല്ലാം സാക്ഷിയാകുന്നു" (ഗീത 9—ാം അദ്ധ്യായം 18-ാം ശ്ളോകം) എന്നുകൂടിപറഞ്ഞിട്ടു് അദ്ദേഹം "എൻെറ ഒരു ഉപകരണമായി എനിക്കു ഒരു യജ്ഞമായി കഷ്ടപ്പാടനുഭവിക്കുന്ന ആളുകൾക്ക് നിസ്വാർത്ഥസേവനങ്ങൾ ചെയ്തു് എന്നെ പൂജിക്കയും ഭജിക്കയും ചെയ്യണം" എന്നു് ആജ്ഞാപിച്ചിരിക്കുന്നു. (ഗീത 18—ാം അദ്ധ്യായം 65—ാം ശ്ളോകം 11—ാം അദ്ധ്യായം 33—ാംശ്ളോകം അദ്ദേഹത്തിൻെറ തത്വത്തേ ഗ്രഹിക്കുന്നവർ—അതായതു താൻ മാർഗ്ഗമാണെന്നും സത്യമാ

ണെന്നും ജീവനാണെന്നും അറിയുന്നവൻ ആയിരം കോടി ആളുകളിൽ ഒരുത്തനേകാണൂ എന്ന് അദ്ദേഹം പറഞ്ഞിരിക്കുന്നതു് അത്ഭുതമല്ല.

കൃഷ്ണൻ മധുരയിലൊരായിരം പ്രാവശ്യം വന്നു ജനിച്ചീടിലും
നിന്നുള്ളംതന്നിൽ ജനിച്ചില്ലെങ്കിൽനിന്നാത്മാവിനേതുംഗതിലഭി
വൃന്ദാവനത്തിലേവേണുനാദം രക്ഷിച്ചിടില്ലനിന്നാത്മാവിനെ [ക്കാ
നിന്നുള്ളിലുണ്ടാവുംവേണുനാദം ഒന്നേ നിനക്കുഗതിയരുളൂ.

(പഴയസ്തോത്രം വിവർത്തനം)
എ. എസ്. പി. അയ്യർ.

മദ്രാസ്
1-6-1952

# ഒന്നാം ഭാഗം

## ഭഗവാന്റെ ജീവചരിത്രം

---

### പ്രാർത്ഥന

1. അധരംമധുരംവദനംമധുരം–നയനംമധുരംഹസിതംമധുരം
   ഹൃദയംമധുരം ഗമനംമധുരം–മധുരാപതിതന്നഖിലംമധുരം
2. വചനംമധുരം ചരിതം മധുരം–വസനംമധുരം വലിതംമധുരം
   ചലിതംമധുരം ഭ്രമിതംമധുരം–മധുരാപതിതന്നഖിലംമധുരം
3. ഗീതംമധുരം പീതംമധുരം–ഭുക്തംമധുരം സുപ്തം മധുരം മധുരം
   രൂപം മധുരം തിലകംമധുരം–മധുരാപതിതന്നഖിലം മധുരം.

(വല്ലഭാചാര്യർ– മധുരാഷ്ടകം)

1. ജയജയ ഭഗവാനേ ദേവകീദേവിസൂനോ,
   ജയജയ യദുവംശത്തിനു പൊന്നുംവിളക്കേ,
   ജയ സുരുചിരമൂർത്തേ, ചാരുകാർവർണ്ണകണ്ണാ,
   ജയ ഭുവനപരത്തെത്തീർത്ത ശൗരേമുകുന്ദ.
2. ഹേ ഗോപാലക ഹേ കൃപാജലനിധേ ഹേ സിന്ധുകന്യാപതേ
   ഹേ കംസാന്തക ഹേ ഗജേന്ദ്രകരുണാപാരീണ ഹേ മാധവ,
   ഹേ രാമാനുജ ഹേ ജഗത്ത്രയപതേ ഹേ പുണ്ഡരീകാക്ഷ നീ
   ഹേ ഗോപീവരകാത്തുകൊൾക ഭഗവൻ മറ്റാരുമില്ലാശ്രയം.
3. ഭക്തന്മാർക്ക് വിപൽഗരത്തിനു വിഷക്കല്ലീശ്വരാരക്ഷകൻ
   സൗന്ദര്യാംബുധി ഗോപികാനയനമാം വേഴാമ്പലിന്നംബുദം
   നല്ലാരിൻമണി രുഗ്മിണീകുളിർമുലക്കുന്നിന്നു രത്നോത്തമം
   മാല്യം നൽക നമുക്കു ശ്രീപതിപരം ശ്രേയസ്സമേയം സദാ.

4. ശത്രുച്ഛേദൈകമന്ത്രം സകലമുപനിഷദ്വാക്യസമ്പൂജ്യമന്ത്രം
സംസാരക്കെട്ടഴിക്കാൻ, ഇരുൾനിരയൊഴിയാൻ
ശക്തിയുള്ളോരുമന്ത്രം
സർവ്വൈശ്വര്യങ്ങളേകുംവ്യസനവിഷഭയംതീർത്തുരക്ഷിച്ചുകൊള്ളും,
ചൊല്ലീൻശ്രീകൃഷ്ണമന്ത്രം പലവുരുസതതം ജന്മസാഫല്യമന്ത്രം
5. രക്ഷിച്ചീടട്ടെ കൃഷ്ണൻ ഭുവനഗുരു നമിക്കുന്നിതാകൃഷ്ണനേ ഞാൻ
സർവ്വം കൊല്ലുന്നുകൃഷ്ണൻ ത്രിദശരിപുകുലം കൃഷ്ണനേഞാൻ
തൊഴുന്നേൻ
വർദ്ധിപ്പിക്കുന്നുകൃഷ്ണൻ നിഭൃതമുലകിടം ഞാനഹോകൃഷ്ണദാസൻ
കൃഷ്ണൻവാഴുന്നിതിക്കാണ്മതിലെതിലുമലംകൃഷ്ണരക്ഷിക്കയെന്നേ

(മുകുന്ദമാല—കുലശേഖരൻ)

കാമദനുംനീയെനിക്കു പ്രേമദനും നീയെനിക്കു
വേദനവുംനീയെനിക്കു വൈഭവവും നീയെനിക്കു
ജീവനവുംനീയെനിക്കു ജീവിതവും നീയെനിക്കു
ദൈവതവുംനീയെനിക്കു വേറൊരുവനില്ല നൂനം
ജയജയജയദേവദേവനീയേ സുധമമഹൃത്തിനു കാതുകണ്ണുകൾക്കും
ജയജയജയ ദേവദേവദേവ ഭുവനശുഭാവഹദിവ്യനാമധേയ:
കൈനീർമലർകൊണ്ടു കാൽനീർമലരൊന്നു
വായ്മലർ തന്നിൽപിടിച്ചുവച്ചു
പേരാലിലയിൽ മലർന്നുകിടക്കുന്ന
ബാലൻ മുകുന്ദനേ ഞാൻ സ്മരിപ്പൂ.

(ലീലാശുകൻ—ശ്രീകൃഷ്ണകർണ്ണാമൃതം)

ഭജിക്കഗോവിന്ദനേ ഭജിക്കഗോവിന്ദനേ
ഭജിക്കഗോവിന്ദനേ ദൃഢമായ്മൂഢബുദ്ധേ
കാലനന്തികം തന്നിൽ കയറുംകൊണ്ടടുക്കും
കാലത്തുകാത്തീടില്ല പാണിനിവാണിനിന്നേ
ജനിക്കമരിക്കുക ജനിക്കമരിക്കുക
ശയനംജനനിതൻ ജഠരെവീണ്ടുംവീണ്ടും
ഭവസാഗരേമുങ്ങും പൊങ്ങുമീയവശനേ
യവനംചെയ്തുകൃഷ്ണകരുണാവാരിരാശേ

(ശ്രീശങ്കരാചാര്യർ)

നീതന്നെ മാതാവ് പിതൃവ് നീയേമിത്രം ഭവാനേ ഗുരുവും ഭവാനേ
സമ്പത്തുനീയേ മമ വിദ്യനീയേ നീതന്നെസർവ്വം മമദേവദേവ
(ശ്രീരാമാനുജാചാര്യർ)

ഏതൊരുവങ്കൽസമർപ്പിച്ചിടും കർമ്മമേതുമെന്നേയ്ക്കും കെടാതെനിലനില്ക്കും
ആരുടെ നാമധേയത്തിനാൽ ദുഃഖങ്ങളാകവേ തീരെനശിച്ചുപോവുംജവാൽ
ആരക്ഷരനജരനമായവൻ ആരാണ് സർവ്വദേവോമൃതനായവൻ
ആരുപരബ്രഹ്മമാരുടെകുക്ഷിയിൽ പാരുകൾമൂന്നുമടങ്ങിയിരിക്കുന്നു.
ദേവതാമണ്ഡലാഖണ്ഡലനായൊരുദേവനെപ്രീണനംചെയ്യുന്നാമെപ്പോഴും
(ശ്രീമധ്വാചാര്യർ)

ഇന്നോ നീ നാളെയോ മററന്നാളോ യെന്നിൽ കനിഞ്ഞിടും
ഈയാശയാപോയിജന്മം നാഥഞാനെന്തുചെയ്തിടും
(ശ്രീവിതലേശ്വരൻ)

എനിക്കുരക്ഷകൻ നീയേ കരുണാകരകൃഷ്ണഞാൻ
പാപങ്ങൾ ചെയ്യൊലാമേലിൽ ചെയ്തതെല്ലാം പൊറുക്കണേ
(ശ്രീവേദാന്തദേശികർ)

നീയേരക്ഷകനെനിക്കന്യനില്ല കൃപാനിധേ
ഞാൻപാപംചെയ്തിടാതാക്കു ചെയ്തുപോയവനീക്കനീ.
(ശ്രീ വേദാന്തദേശികർ)

[illegible]വസ്തുവുമില്ലാത്തോൻ പരാധീനനിവൻവിഭോ
[illegible]പാപിമഹാദീനൻ നീയേകൻ ശരണം മമ
(ശ്രീ ഹരിദാസൻ)

[illegible]ളുവേദങ്ങൾതാങ്ങീ ഭുവനമുലകിടംപോക്കി ദൈത്യൻെറ ദേഹം
[illegible]ലാക്കിൽ ചതിച്ചുബലിയെയഥ നശിപ്പിച്ചുരാജന്യവംശം
[illegible]പൗലസ്ത്യനേഭ്രവുഴുതുദയയൊടും ഗീതയോതീതുരത്തീ
[illegible]ലം രൂപമിപ്പത്തുടയൊരു ഭഗവാൻ കൃഷ്ണനേക്കുമ്പിടുന്നേൻ
(ശ്രീജയദേവൻ— ഗീതഗോവിന്ദം)

[illegible] ജനം നാരിമാരുംവേണ്ടാ കവിതയും മമ
[illegible]ദാം കൃഷ്ണ നിന്നിൽ ഭക്തിയുണ്ടാകണം സദായം
(ചൈതിന്ന്യദേവൻ)

[illegible]ത്തിനാൽമാണ്ടു ദൈന്യസിന്ധുവിലാണ്ടുഞാൻ
[illegible]ലും പൂണ്ടു കൃഷ്ണ നീ കൃപചെയ്യണം.
(രൂപഗോസ്വാമി)

നാരായണനേ ഞങ്ങൾ അറിയുന്നു. വാസുദേവ-നേ ഞങ്ങൾ ധ്യാനിക്കുന്നു. വിഷ്ണു അതിനു ഞങ്ങൾക്കു പ്രചോദനം നൽകട്ടെ.

ഏതൊരു ചരണംകൊണ്ടു ഒരുവൻ പരിശുദ്ധനായി ഭവിച്ചു പാപങ്ങളെ തരണംചെയ്യുന്നു ആ ചരണം പരിശുദ്ധവും വിസ്തൃതവും പുരാതനവും നിത്യവും ആകുന്നു. പാവനവും നിർമ്മലവും ആയ ആ ചരണംകൊണ്ടു പരിശുദ്ധന്മാരായി തീർന്ന് ശത്രുവായ പാപസംഘത്തേ നാം അതിക്രമിക്കാം.

(തൈത്തരീയാരണ്യകം)

[ 1) നരായണൻ = സമുദ്രജലശായി. 2) നരന്മാരിൽ അധിവസിക്കുന്നവൻ. വാസുദേവൻ = വസുദേവപുത്രനായി അവതരിപ്പിച്ച ശ്രീകൃഷ്ണഭഗവാൻ. വിഷ്ണു = സർവ്വവ്യാപിയായ ഭഗവാൻ.]

സത്യവ്രതൻസത്യപരൻ സത്യാത്മാസത്യനെന്നുമേ
ഭൂതത്തിൽവർത്തമാനത്തിൽ ഭാവിയിൽ സത്യസംസ്ഥിതൻ
സത്യാത്മകൻ സത്യയോനിസത്യംസത്യത്തിലുംപരം
സത്യാമൃതാക്ഷനങ്ങത്രെ കൃഷ്ണനെങ്ങൾക്കൊരാശ്രയം

(ഭാഗവതം)

ഭീഷ്മനുംദ്രോണനും തീരം ജലരാശിജയദ്രഥൻ
ശല്യൻ നക്രം കൃപാചാര്യൻ പ്രവാഹം കണ്ണനോട്ടവും
ശ്വത്ഥാമാ വികർണ്ണന്മാർ അഘോരമകരങ്ങളും
ദുര്യോധനൻനീർച്ചുഴിയീയുദ്ധവാഹിനിപാണ്ഡവർ
കൃഷ്ണനാവികസാഹായ്യാൽ തരണംചെയ്തു നിർഭയം
യാതൊരുത്തന്റെ കൃപയാൽ മുടന്തൻമലകേറിടും
കൻവാചാലനായീടും പരമാനന്ദദായകൻ
ത്ര മാധവൻ മധുദ്വേഷി ദേവകീസൂനുസുന്ദരൻ
ൽപ്പാദപങ്കജം ഭക്ത്യാകൂപ്പിടുന്നിതു ഞാൻ സദാ
ങ്കൈയ്യിൽ കന്നുകാലിക്കോലുമാറാതിനാൽപരം
ാനമുദ്രപിടിച്ചുള്ളോൻ ഗീതാസുധകറന്നവൻ

വസുദേവസുതൻ ദേവൻ കംസചാണൂരമർദ്ദനൻ
ദേവകീപരമാനന്ദവാസൻ വാസവപൂജിതൻ
ആശ്രയിപ്പോർക്കഭീഷ്ടങ്ങളരുളുന്നസുരദ്രുമം
മൂലോകഗുരുകൃഷ്ണന്റെ കാലിൽവീണു തൊഴുന്നുഞാൻ

(ഭാഗവതം)

1. നീയാദിദേവൻ പുരുഷൻ പുരാണൻ ഈവിശ്വമങ്ങേപ്പരമാശ്രയിപ്പൂ
അറിഞ്ഞിടുന്നോനറിയപ്പെടേണ്ടോൻ ലോകംനിറഞ്ഞുള്ളോരനന്ത–
രൂപൻ

2. കാററഗ്നികാലൻ വരുണൻ ശശാങ്കൻ ബ്രഹ്മാവ് ബ്രഹ്മാവിനുമച്ഛനാ–
യോൻ

അങ്ങേനമിക്കുന്നിതു നൂറനൂറുവീണ്ടുംനമിക്കുന്നിതുനൂറുവട്ടം

3. ചരാചരാത്മാവുലകത്തിനച്ഛൻ പൂജ്യൻഗരിഷ്ഠൻ ഗുരുനിസ്തുലൻ നീ
നിന്നിൽകവിഞ്ഞെങ്ങനേയന്യനുണ്ടാംഅന്യാദൃശപ്രാഭവമീജ്ജ
ഗത്തിൽ

4. പ്രിയൻപ്രിയക്കുംജനകൻമകന്നും സഖാസഖാവിന്നുമെവണ്ണമപ്പോൽ
മാപ്പേകിനീയെൻപിഴകൾക്കു ദേവയെന്നിൽ പ്രസാദിക്ക നമിച്ചിടു
ന്നേൻ.

(ഗീത 11–ാംഅദ്ധ്യായം ശ്ലോകം, 38, 39, 43, 44.)

# ശ്രീകൃഷ്ണൻ

## ഒന്നാം അദ്ധ്യായം

## ജനനവും ശൈശവവും

1. ഭാരതീയരെ നിങ്ങളുണരിനുററുകേൾപ്പിൻ
ചാരുഗാനങ്ങൾ മുഴങ്ങീടുന്നു ഭൂമുഖത്തിൽ
വന്മാരിചൊരിയവേ പൂവുകൾവിലസവേ
ചിന്മയൻ കൃഷ്ണനുളവായി; യാവാർത്ത കേൾപ്പിൻ

2. വിണ്ണതിൽനിന്നുവന്നു മണ്ണിതിൽപിറന്നിതു
കണ്ണ നീലോകത്തിന്റെ കണ്ണിലുണ്ണിയാംദേവൻ
അക്കഥഗാനംചെയ്തിട്ടുണ്ടവർ മഹർഷിമാർ
സൽക്കരിച്ചതുനമ്മൾക്കേററുപാടീടാം നന്നായ്

3. ഭാരതീയരെനിങ്ങളുണരിനുററുകേൾപ്പിൻ
പാരിതിൽദ്യോവിൽനിന്നു പൂമഴപൊഴിയുന്നു
മയിലാടുന്നു പൂക്കൾവിലസുന്നിപ്പോൾനിങ്ങ—
ളീയേകരക്ഷകന്റെ ജനനം കൊണ്ടാടുവിൻ

4. കാണുവിനക്കാണുന്ന തുറുങ്കിലീനമ്മളെ
ത്രാണനംചെയ്യാനായിവന്നവനിവൻപാരിൽ
നമ്മുടെസിദ്ധന്മാർക്ക് ദൈവത്താൽപ്രതിശ്രുത—
നിമ്മണിക്കുട്ടിയിപ്പോൾ പ്രത്യക്ഷനായാനേവം

5. കാണുവിനാകാശത്തിന്നേകനായകനിതാ
വാണിടുന്നിരുളാർന്ന തടവുമുറിതന്നിൽ
ഉന്നതലോകങ്ങളിൽ പാർത്തിടുന്നവനവൻ
ഇന്നിതാകിടക്കുന്നിതഴുക്കിൽ ചളിക്കണ്ടിൽ

6. പാതിരാക്കൂരിരുട്ടിലത്ഭുതകരമൊരു
ഭാസുരമണിദീപം ദുർല്ലഭം ഞങ്ങൾ കാൺമൂ.
ഭൂവിനുശാന്തിനൽകാൻ രക്ഷകൻജനിച്ചെന്നു
ദേവകൾസ്തുതിപാടി നമ്മളെ യറിയിപ്പൂ.

7: പിച്ചളക്കതവുകൾ പൊളിയുന്നവൻ മുമ്പിൽ
പച്ചിരുമ്പാമമെല്ലാമഴിഞ്ഞുവീണീടുന്നു.
ദാനവൻകാരാഗൃഹേ കെട്ടിയിട്ടിരിക്കുന്ന
മാനവന്മാരെ മോചിപ്പിക്കുവാൻ വന്നോൻ നാഥൻ

4, ദിവ്യതതികണ്ടുള്ളോരോമനക്കിടാവേ നിൻ
ഭവ്യദംസ്നേഹം തവ മൃദുലമനോഹരം
താദൃശം ധന്യമായൊരുന്നതപദത്തിൽനി–
ന്നീദൃശലോകംതന്നിൽ വന്നു നീ പിറന്നല്ലോ.

9. രക്ഷിക്കാൻ ധർമ്മിഷ്ഠരേ കൊല്ലുവാൻ ദുഷ്ടന്മാരെ
പഠിപ്പിക്കുവാൻ ഗീതജീവസാഫല്യംനൾകാൻ
നീവന്നു നിത്യനുണ്ണി! പൂജിപ്പൂ നിന്നെ ഞങ്ങൾ
കൈവരട്ടേറെയേറെ സ്നേഹമെങ്ങൾക്കു നിന്നിൽ.

(പഴയവേദഗാനം—വിവർത്തനം)

## കംസന്റെ ജനനം

മധുരാപുരിയിലെ ഭോജന്മാരുടെ യാദവ വംശ്യനായ രാജാവ് ഉഗ്രസേനൻ ഒരു തികഞ്ഞ വിഷ്ണുഭക്തനും ഹിന്ദുധർമ്മാനുഷ്ഠാനങ്ങളിൽ നിഷ്ഠയുള്ളവനും ആയിരുന്നു. അദ്ദേഹം സ്വപ്രജകളെ വേണ്ടതുപോലെ ഭരിക്കയും മഹർഷിമാരെ പൂജിക്കയും വേദാദ്ധ്യയനത്തെ പോഷിപ്പിക്കയും യാഗാദി സൽക്കർമ്മങ്ങളെ പ്രോത്സാഹിപ്പിക്കയും ചെയ്തുപോന്നു. അങ്ങനെയിരിക്കെ, കാലനേമി എന്ന അസുരൻ പണ്ടു രാമനേ അധിക്ഷേപിച്ചതിന് ഹനുമാൻ അവന്റെ കാലിന്മേൽ പിടിച്ചു അവനേ ഹിമാലയ പർവ്വതത്തിന്മേൽ നിന്നു ലങ്കയിലേയ്ക്കു എറിയുകയും അവിടെ അവൻ ഒരു നൂററാണ്ടുകാലം ബോധരഹിതനായിക്കിടക്കാനിടയാക്കുകയും ചെയ്തു ദേഷത്താൽ വിഷ്ണുദേവന്റെ ബദ്ധശത്രുവായി തീർന്ന് രാമാവതാര കാലംകഴിഞ്ഞ അവസരത്തിൽ വിഷ്ണുദേവന്റെ അനുയായികളോടു പ്രതികാരം ചെയ്യാൻ നിശ്ചയിച്ചു.

അവൻ മഹാനേമി, പഞ്ചജനൻ, ബാണൻ, മധു, ശംബരൻ, പുരൻ, വടൻ, ബകൻ, വല്ക്കലൻ, ദന്തവക്ത്റൻ, അഘൻ, അരിഷ്ടൻ, നരകൻ, ധേനുകൻ, പ്രലംബൻ, ജംഭൻ, പീതൻ, ശകടൻ, തൃണാവർത്തൻ, പൂതന മുതലായ തന്റെ കൂട്ടുകാരോടു കൂടി ഭൂമുഖത്തുള്ള സകല വിഷ്ണുഭക്തന്മാരേയും സമൂലച്ഛേദം ചെയ്യുന്നതിനുവേണ്ടി ഒരുപജാപം ആരംഭിച്ചു. അവർ ഭൂമിയിൽ മനുഷ്യരായി പിറന്നു. അവരിൽ ചിലർ രാജാക്കന്മാരായി. ചിലർ സേനാനായകന്മാരായി. ചിലർ ഭടന്മാരായി. ചിലർ മല്ല

ന്മാരായി. ചിലർ ജനങ്ങളെ ഭയപ്പെടുത്തിക്കൊണ്ടു ചുററി നടന്നു. ഇവരെല്ലാവരുംകൂടി ഒത്തുചേൎന്നു ശ്രമിച്ചു തങ്ങളുടെ ഉദ്ദേശം സാധിക്കാൻ നിശ്ചയിച്ചു. ആ നിശ്ചയമനുസരിച്ചു കാലനേമിയും മഹാനേമിയും ഉഗ്രസേനൻെറ പത്നി പാവനരേഖയുടെ ഗർഭപാത്രത്തിൽ പിറകേ പിറകെ പ്രവേശിച്ചു. കാലനേമി കംസനായും മഹാനേമി മഹാനാമനായും ജനിച്ചു. മറെറാരസുരൻ മഗധരാജ്യത്തു ജനിച്ചു. അവിടത്തെ ജരാസന്ധനെന്ന രാജാവായി. വേറൊരുത്തൻ ചേദി രാജ്യത്തെ ശിശുപാല രാജാവും ഇനിയൊരുവൻ കംബോജരാജാവായ കാലയവനനും ആയിത്തീൎന്നു. മററസുരന്മാർ കാലനേമിയായ കംസൻെറ ആജ്ഞകളെ നടത്താൻ മധുര, ഹസ്തിനപുരം മുതലായ സ്ഥലങ്ങളിൽ ജനിച്ചു.

## കംസൻെറ ഭരണരീതി

കംസൻ രാജാധികാരം ഉഗ്രസേനനിൽ നിന്നു അപഹരിച്ചു. അദ്ദേഹം തൻെറ അസുരത്വത്തെ വേഗം വെളിപ്പെടുത്തി ത്തുടങ്ങി. ചാണൂരൻ, മുഷ്ടികൻ, സിംഹളൻ, സിംഹലൻ, പ്രലംബൻ, വൽക്കലൻ, ദന്തവക്ത്റൻ, അഘൻ, ജംഭൻ, ശകടൻ, തൃണാവൎത്തൻ മുതലായവരോടുകൂടി വിഷ്ണുഭക്തന്മാരെ മർദ്ദിച്ചു. വേദാനുഗാമികളെ ഉപദ്രവിച്ചു. വൈദിക ക്രിയകളെ മുടക്കി. വേദാദ്ധ്യയനത്തെ തടഞ്ഞു. യജ്ഞവേദികളെ അശുദ്ധപ്പെടുത്തി. കംസനും ജരാസന്ധനും മററുള്ളവരെ കാണിക്കാൻ ശിവഭക്തരെന്നു നടിച്ചു. ശിവഭക്തരാകുന്നതിനു വിഷ്ണുഭക്തരെ നിർബന്ധിച്ചു.

കംസൻ ജരാസന്ധൻെറ രണ്ടു പുത്രിമാരെ വേളികഴിച്ചു. അദ്ദേഹം തൻെറ തടിച്ച മഹിഷിമാരുമൊരുമിച്ചു തേരിൽകേറി ഇരുന്നും കൊണ്ടു മഹർഷിമാരേക്കൊണ്ടു റിക്ഷാവാലന്മാരെപ്പോലെ അതു വലിപ്പിച്ചു.

വിഷ്ണുഭക്തന്മാർ ഹിരണ്യകശിപുവിൻെറ കാലത്തെന്നപോലെ കഷ്ടങ്ങളനുഭവിച്ചു. മർദ്ദിതരായ ഋഷിമാരും പ്രജകളും കംസൻ ചെയ്യുന്ന അന്യായങ്ങളെക്കുറിച്ചു ഉഗ്രസേനൻെറ അടുക്കൽ ആവലാതിപ്പെട്ടു. അദ്ദേഹം കംസനേ ശാസിച്ചു. കംസൻ ക്രോധാന്ധനായ മഹാനാമുന മുതലായ അനുചരന്മാരുടെയും ജരാസന്ധൻെറയും സഹായത്തോടു കൂടി അഛൻ മൃദുലസ്വഭാവിയായ ഉഗ്രസേനനേ തടവിലടച്ചു. തന്നത്താൻ നാടുവാണു.

### മധുകശാപം.

കംസൻെറ ദുഷ്പ്രവൃത്തികൾ നൂറുമടങ്ങു വർദ്ധിച്ചു. അദ്ദേഹം മധുരയിലേയും അയൽ ദേശങ്ങളിലേയും യാദവപ്രഭുക്കന്മാരെ ആക്രമിച്ചു അവരെ തൻെറ ആജ്ഞകളെ ശരിക്കു അനുസരിപ്പിച്ചു. അവരിൽ ഒരുവൻ വസുദേവൻ തന്നെ ആയിരുന്നു. യാദവന്മാരിൽ ചിലർ മററു രാജ്യങ്ങളിലേയ്ക്കു് ഓടി രക്ഷപ്പെടാൻ നോക്കി. ഓടിപ്പോയവരിൽ അധികം പേരേയും അനുധാവനം ചെയ്തു വധിച്ചു. അമ്പാടിയിലെ ഇടയ പ്രധാനി നന്ദഗോപൻ ഒരു വിഷ്ണുഭക്തനായിരുന്നു. വിഷ്ണുഭക്തി ഉപേക്ഷിക്കാൻ കൂട്ടാക്കായ്കകൊണ്ടു അദ്ദേഹത്തിനേ പിടിച്ചു കെട്ടിയിട്ടു അടിപ്പിച്ചു. മധുകൻ എന്ന ഋഷിവര്യൻ വിഷ്ണുവിനേ തപസ്സുചെയ്തുകൊണ്ടിരുന്നു.

അദ്ദേഹത്തിനേ പിടിച്ചുകൊണ്ടുവന്നു കംസൻ തന്റെ തേരിൽ കെട്ടി അതു വലിപ്പിച്ചു. "മഹാരാജാവേ, അങ്ങേ സൃഷ്ടിച്ച ഈശ്വരനേ വിചാരിച്ചും സത്യധർമ്മങ്ങളെ വിചാരിച്ചും ഈ വക തൊഴിലുകൾ നിൎത്തിവച്ചു സൽപ്രവൃത്തികൾ ചെയ്ക. അതേ നല്ലതു വരുത്തുകയുള്ളൂ. ഇല്ലെങ്കിൽ വേദനാജനകങ്ങളായ ദുരിതഫലങ്ങൾ അങ്ങ് അനുഭവിക്കും. പാപത്തിന്റെ ഫലം മരണമാണെന്നു അങ്ങ് ഓൎമ്മിക്കണം" എന്നു അദ്ദേഹം കംസനോടു പറഞ്ഞു.

ഇതുകേട്ട് കംസൻ വളരെ നേരം പൊട്ടിച്ചിരിച്ചു. "ഈശ്വരനേയും സത്യധൎമ്മങ്ങളേയും കുറിച്ച് എന്നോടാരും പറയണ്ട. ഈശ്വരനുമില്ല. സത്യവുമില്ല. ധർമ്മവുമില്ല. സ്ത്രീപുരുഷ സംയോഗം കൊണ്ടു മനുഷ്യൻ ജനിക്കുന്നു. അതിനു പ്രേരിപ്പിക്കുന്നതു് ആ സംയോഗത്താലുണ്ടാകുന്ന സുഖാനുഭവവുമാണ്. എനിക്കു ഭയപ്പെടാനൊന്നും ഈ ലോകത്തിലില്ല. എന്നോടു തുല്യനായി ലോകത്തിലാരെങ്കിലും ഉണ്ടോ? ഞാൻ എന്റെ ഇഷ്ടം പോലെ ചെയ്യും. ഇഷ്ടംപോലെ സുഖിക്കും. എന്റെ ഇഷ്ടന്മാൎക്കും ആശ്രിതന്മാൎക്കും വേണ്ടതെല്ലാം ധാരാളം കൊടുക്കും. ഞാൻ ശിവനെ സേവിക്കുന്നു. ദേവതകളെ പൂജിക്കുന്നു. എനിക്കുണ്ടായിരുന്ന ശത്രുക്കളെയധികവും കൊന്നു. ശേഷം പേരെ ജയിച്ചു എന്റെ ചൊല്പടിയിലാക്കി. എന്നോടു യുദ്ധത്തിനു വരാനോ എന്നെ കൊല്ലാനോ ഇപ്പോൾ ആരുണ്ടു്? എന്നു് കംസൻ മറുപടി പറഞ്ഞു.

"വിഷ്ണു ഭഗവാനുണ്ടു്. അവിടുന്നു കൃതയുഗത്തിൽ പാലുപോലെ വെളുത്ത നാരായണനായി അ

വതരിച്ചു. ത്രേതായുഗത്തിൽ സ്വർണ്ണം പോലെ മ ഞ്ഞച്ച ത്രിവിക്രമനായും ഇന്ദ്രനീലരത്നംപോലെ നീലിച്ച ശ്രീരാമനായും അവതരിച്ചു. ഇനി ഈ ദ്വാപരയുഗത്തിൽ കടൽപോലെ കറുത്ത കൃഷ്ണനാ യി അവതരിച്ചു നിന്നെ കൊല്ലും. ദുഷ്ട രാക്ഷസാ!" എന്നു ഋഷി ഉത്തരം പറഞ്ഞു.

കംസൻ അത്യന്തം കോപിച്ചു. പല്ലുകടിച്ചു. തേരു വേഗത്തിൽ വലിക്കാൻ പറഞ്ഞു ഋഷിയെ ചുമ്മട്ടികൊണ്ടു് അടിച്ചു. ഉത്തരക്ഷണത്തിൽ എ ന്തെന്നില്ലാത്ത ഒരു പേടി കംസനെ ബാധിച്ചു്. അ ദ്ദേഹത്തിന്റെ ഹൃദയബന്ധങ്ങളെ ഞെരിച്ചു അദ്ദേ ഹം കിടുകിടാവിറച്ചു.

## ശ്രീനാരായണന്റെ പ്രതിജ്ഞ

ഭൂമിദേവി ഒരു പശുവിന്റെ രൂപം ധരിച്ചു ക രഞ്ഞു കവിൾത്തടങ്ങളിൽക്കൂടി കണ്ണുനീരൊഴുക്കി ക്കൊണ്ടു് സൃഷ്ടികർത്താവിന്റെ അടുക്കൽച്ചെന്നു. കം സന്റെ ദുഷ്പ്രവൃത്തികൾക്കു പരിഹാരം വരുത്തി ക്കൊടുക്കണമെന്നു് അപേക്ഷിച്ചു. ബ്രഹ്മാവ് ദേ വിയുമൊരുമിച്ചു് പാല്ക്കടലിൽ യോഗനിദ്രചെയ്യു ന്ന ശ്രീനാരായണന്റെ അടുക്കൽ ചെന്നു്, "ഭഗവാ നേ അവിടുന്നു് ദുഷ്ടനിഗ്രഹത്തിനും ശിഷ്ടരക്ഷയ്ക്കും ധർമ്മസംസ്ഥാപനത്തിനും യുഗംതോറും ലോകത്തിൽ അവതരിക്കാമെന്നു അരുളിച്ചെയ്തിട്ടുണ്ടല്ലൊ. അ വിടുത്തെ ഒരവതാരം ഇപ്പോൾ ആവശ്യമായി വന്നി രിക്കുന്നു. കംസന്റെ ക്രൂരപ്രവൃത്തികൾക്കു അറുതി വരുത്താൻ മനുഷ്യരാലാവതല്ല. എല്ലാംകൊണ്ടും അവൻ മറ്റൊരു രാവണൻ തന്നെയാണു്. അവ

നേ ശരിപ്പെട്ടത്താൻ അവിടുത്തേയ്ക്കേ കഴിയൂ." എന്ന് ഉണർത്തിച്ചു.

ശ്രീനാരായണൻ തന്റെ മൂർദ്ധാവിൽ നിന്ന് വെളുത്തതും കറുത്തതുമായ രണ്ടു രോമങ്ങൾ പറിച്ചെടുത്തു ഇങ്ങനെ പറഞ്ഞു. "ഈ രോമങ്ങൾ ഭൂമിയിൽചെന്നു കംസന്റെ സോദരിയായ ദേവകിയുടെ ഗർഭപാത്രത്തിൽ പ്രവേശിച്ചു വെളുത്തതു വെളുത്ത ബലരാമനായും കറുത്തതു കറുത്ത കൃഷ്ണനായും ജനിച്ച് നല്ലവരെ രക്ഷിക്കയും ചീത്തകളെ നശിപ്പിക്കയും ലോകത്തിൽ ഗീതോപദേശം ചെയ്തു ധർമ്മത്തെ സംസ്ഥാപിക്കയും ചെയ്യും. അപ്സരസ്സുകൾ ഗോപിമാരായും ദേവന്മാർ ഗോപന്മാരായും ഋഷികൾ അക്രൂരാദി ഈശ്വരഭക്തന്മാരായും ജനിക്കട്ടെ." ഈ പ്രതിജ്ഞാവാക്യം കേട്ടു ബ്രഹ്മാവും ഭൂമിദേവിയും സന്തുഷ്ടരായിമടങ്ങി.

## ദേവകിയുടെ വിവാഹം

കംസന്റെ പേടി ക്ഷണത്തിൽ തീർന്നു. അസുരസ്വഭാവം അതാണല്ലോ. അദ്ദേഹം തന്റെ പിതൃവ്യനായ ദേവകന്റെ പുത്രി ദേവകിയെ തന്റെ ആശ്രിതനായ സാമന്തൻ വസുദേവനു വേളികഴിച്ചുകൊടുത്തു. വേളി അസുരോചിതമായി ആഘോഷിച്ചു. സോദരിയെ താൻ സ്നേഹിക്കുന്നു എന്നുകാണിക്കാൻ അവരുടെ ഗൃഹപ്രവേശഘോഷയാത്രയിൽ അവരെ കംസൻ തന്റെ രാജകീയ ഗജത്തിന്റെ പുറത്തുകേററി അദ്ദേഹം തന്നെ അതിനേ നയിച്ചുകൊണ്ടുപോയി അദ്ദേഹത്തിന്റെ കൂട്ടുകാരായ അനവധി ജനങ്ങൾ അകമ്പടി സേവിച്ചു. അവർ അത്യുത്സാഹത്തോടെ ആർപ്പുവിളിച്ചുകൊണ്ടിരുന്നു. അതു

കണ്ടപ്പോൾ "ആരുണ്ടെനിക്കു സമനായിഹ പാരിടത്തിൽ ? എന്നെ തോൽപിക്കാനാകട്ടെ കൊല്ലാനാകട്ടെ ആൎക്കെവിടെ സാധിക്കും ? എന്നെ ശപിച്ച ആ മധുകൻ എത്ര ഏഭ്യനാണു്?" എന്നു് അദ്ദേഹം മനസ്സിൽ വിചാരിച്ചു. "മടയാ, ഇതേ ഈ സ്ത്രീയുടെ എട്ടാമത്തെ പുത്രൻ നിന്നെ കൊല്ലും" എന്നു് അപ്പോൾ ഒരശരീരിവാക്കുണ്ടായി. കംസൻ അതു കേട്ടു ഭയാക്രാന്തനായി നിന്നു വിറച്ചു. ഝടുതി ആസുരമായ ക്രോധാവേശത്തോടെ തന്റെ വാൾ ഊരി ദേവകിയുടെ തല വെട്ടാനായി ഓങ്ങി. വസുദേവൻ "അയ്യോ, സ്ത്രീഹത്യചെയ്യരുതെ" എന്നു പറഞ്ഞു വിലക്കി. "എന്റെ ജീവനാണു് എനിക്കു വലുതു്. മറ്റൊന്നും എനിക്കു കാൎയ്യമില്ല. ഇവളെക്കൊന്നു ഞാനെന്റെ ജീവനെ രക്ഷിക്കും. എന്റെ നാശം ഞാൻ ഒഴിക്കും." എന്നായി കംസൻ. അദ്ദേഹം തന്റെ പ്രാൎത്ഥനയെ നിരസിക്കയാൽ ഒടുക്കം വസുദേവൻ "ദേവകി പ്രസവിക്കുന്ന കുട്ടികളെ ഒന്നൊഴിയാതെ അങ്ങേ ഏൽപിച്ചേയ്ക്കാം." എന്നു് പ്രതിജ്ഞചെയ്തു അദ്ദേഹത്തിനെ സമാധാനപ്പെടുത്തി ദേവകിയുടെ ജീവൻ അപ്പോൾ രക്ഷിച്ചു.

## കംസൻ ദേവകിയുടെ കുട്ടികളെ മുറയ്ക്കു കൊല്ലാൻ തുടങ്ങുന്നു.

ദേവകീവസുദേവന്മാരുടെ കുട്ടികളിലൊന്നുപോലും രക്ഷപ്പെടാൻ ഇടയാകരുതെന്നു കരുതി അവരെ ഒരു ഉറപ്പുള്ള മുറിയിലടച്ചു. സൂക്ഷിക്കാൻ നല്ല കാവലുമിട്ടു. തങ്ങളുടെ കടിഞ്ഞൂൽ കുട്ടിയെ വസുദേവൻ കൊണ്ടുചെന്നു കംസനു കൊടുത്തു. എട്ടാമത്തെ കുട്ടിയിൽ നിന്നേ ആപത്തുണ്ടാവുള്ളു എന്നു്

അശരീരിതന്നെ പറഞ്ഞിട്ടുള്ളതിനാൽ ആ കുട്ടിയെ കൊല്ലരുതെന്നു അദ്ദേഹം കംസനോടു പ്രാർത്ഥിച്ചു. "ഞാൻ സംശയത്തിനു ഒരു അവകാശവും നൽകയില്ല. എന്നെ കൊല്ലാൻ ഉണ്ടാകുന്നവനേ ഇവൻ സഹായിച്ചേയ്ക്കും. ഞാൻ നിങ്ങൾക്കുണ്ടാകുന്ന എട്ടു മക്കളേയും കൊല്ലും. ചെയ്യുന്നതു മുഴുവനും ചെയ്യുക. അതാണ് പൂർണ്ണമായ നിവൃത്തിമാർഗ്ഗം" എന്ന് അസുരനേപ്പോലെതന്നെ മറുപടി പറയുകയാണ് കംസൻ ചെയ്തത്. അദ്ദേഹം ആ പൈതലിനെ അപ്പോൾ തന്നെ ഒരു പാറയിലടിച്ചുകൊന്ന് ജയസൂചകമായി ഒരു പച്ചച്ചിരിയും ചിരിച്ചു. ധർമ്മത്തേയും സജ്ജനാഭിപ്രായത്തേയും തൃണവൽഗണിച്ച് ദേവകീവസുദേവന്മാരുടെ മററഞ്ചു കുട്ടികളേയും ആ ദുഷ്ടൻ കൊല്ലുകതന്നെ ചെയ്തു. ഈ ഭയങ്കരകൊലകളെ തടയാനോ പ്രതിഷേധിക്കാനോ ആരും ധൈര്യപ്പെട്ടില്ല.

## ഭ്രൂണമാററം

ദേവകി ഏഴാമതും ഗർഭിണിയായി. ആ ഗർഭത്തിലെ ശിശു മഹാവിഷ്ണുവിൻെറ വെളുത്ത രോമം സൂചിപ്പിച്ച അനന്തനായിരുന്നു. ആ ഗർഭസ്ഥശിശുവിനു ഏഴുമാസം പ്രായമായപ്പോൾ അദ്ദേഹം തൻെറ സോദരിയായ മഹാകാളിയോട് അതിനെ വസുദേവൻെറ മറെറാരു പത്നിയായ രോഹിണിയുടെ ഗർഭപാത്രത്തിലേയ്ക്കു മാററാൻ പറഞ്ഞു. മഹാകാളി അപ്രകാരം ചെയ്തു. രോഹിണി ഗോകുലത്തിൽ താമസിക്കയായിരുന്നു. അവൾ അവിടെ നിർബ്ബാധം പ്രസവിച്ചു ബലഭദ്രരാമനുണ്ടായി. കോമളരൂപനായ ആ കുട്ടിയെ നന്ദഗോപനും

അദ്ദേഹത്തിൻെറ ഭാര്യ സുന്ദരിയായ യശോദയും കൂടി വളർത്തി. ദേവകിയുടെ ആ ഗർഭം അലസിപ്പോയതായി കംസനെ അറിയിച്ചു. അതു വിശ്വസിച്ച്, അദ്ദേഹം തൃപ്തനാകയും ചെയ്തു.

## ശ്രീകൃഷ്ണൻ തുറങ്കിൽ ജാതനായി

ദേവകി എട്ടാമതും ഗർഭം ധരിച്ചു. പ്രസവകാലമടുത്തപ്പോൾ കംസൻ അതികലശലായ ആധിയ്ക്കധീനനായി. സൂതികാഗൃഹത്തിൻെറ കാവൽ ഇരട്ടിയാക്കി. ദേവകിക്കു ഗർഭം ഉണ്ടായ അവസരത്തിൽതന്നെ അമ്പാടിയിൽ യശോദയും ഗർഭവതിയായി. പ്രസവം ആസന്നമായപ്പോൾ, വിഷ്ണു മഹാകാളിയ്ക്ക്, "നീ യശോദയുടെ മകളായും ഞാൻ ദേവകിയുടെ മകനായും പിറന്നിട്ടു നമുക്കു അന്യോന്യം സ്ഥലം മാറണം." എന്നു നിർദ്ദേശം കൊടുത്തു.

അഷ്ടമിരോഹിണി നാളിൽ അർദ്ധരാത്രിസമയത്തു ഒരു തടവുമുറിയിൽ ഈശ്വരാംശമായ ശിശു ഭൂജാതനായി. ഭൂസ്വർഗ്ഗങ്ങൾ ആഹ്ലാദഭരിതമായി. പൂക്കൾ വികസിക്കയായി. ആകാശം പെരുമാരി ചൊരിയുകയായി. മയിലുകൾ നൃത്തം ചെയ്കയായി. ദേവകൾ പുഷ്പങ്ങൾ വർഷിക്കയായി. ദിവ്യഗാനങ്ങളാൽ ലോകം മുഖരിതമായി.

കാറുപോലെ കറുത്ത നിറത്തോടും, ചന്ദ്രനുതുല്യം ശോഭയുള്ള മുഖത്തോടും താമരപ്പൂക്കൾപോലെയുള്ള കണ്ണുകളോടും ശംഖചക്രഗദാസരോരുഹങ്ങളോടുകൂടിയ നാലു കൈകളോടും പീതാംബരവും രത്നഖചിതമായ കിരീടവും ധരിച്ചു മഹാവിഷ്ണുവിൻെറ രൂപത്തിൽ ശ്രീകൃഷ്ണൻ ദേവകീവസുദേവന്മാ-

ക്ക് ക്ഷണനേരത്തേയ്ക്കു പ്രത്യക്ഷനായി. "നിങ്ങൾ ഭയപ്പെടേണ്ട. ഭയത്തേ ലോകത്തിൽനിന്നു ഓടിക്കാനായിട്ടാണ് ഞാൻ നിങ്ങളുടെ പുത്രനായി ജനിച്ചിരിക്കുന്നതു്. അച്ഛാ അച്ഛൻ എന്നേ എടുത്തു ഇപ്പോൾതന്നെ നന്ദഗോപൻെറ ഗൃഹത്തിലേയ്ക്കു് കൊണ്ടുപോകണം. അവിടെ നന്ദഗോപപത്നി യശോദ ഈ സമയത്തുതന്നെ ഒരു പെൺകുട്ടിയെ പ്രസവിച്ചിട്ടുണ്ടു്. എന്നെ അവളുടെ അടുക്കൽ കിടത്തിയുംവച്ചു് ആ പെൺകുട്ടിയെ ഇവിടെ കൊണ്ടുവന്നു അമ്മയുടെ അടുക്കൽ കിടത്തണം" എന്നു വസുദേവനോടു പറഞ്ഞു. വാതിലടച്ചു പൂട്ടിയിരിക്കുന്ന തടവുമുറിയ്ക്കകത്തു ശൃംഖലാബദ്ധനായി കിടക്കുന്ന താൻ അതെങ്ങനെയാണുചെയ്ക എന്നു് അദ്ദേഹം വിസ്മയിച്ചു. എന്നാൽ കൃഷ്ണൻ ഒരു സാധാരണകുട്ടിയായി രൂപാന്തരം കയ്ക്കൊണ്ട സമയത്തിനകം വിലങ്ങുതനിയെ അഴിഞ്ഞുവീണു. പുറത്തേയ്ക്കിറങ്ങിപ്പോകാൻ ക്ഷണിക്കുന്നതുപോലെ തടവുമുറിയുടെ വാതിൽ തനിയേ തുറന്നു കാവല്ക്കാരെല്ലാം ഗാഢനിദ്രയിൽ വീണു. ഭഗവാൻെറ യോഗമായാശക്തി.!

ഇരുളടഞ്ഞവഴി പ്രകാശിതമായി. ആററിൽ വെള്ളം താണു വസുദേവൻ ബദ്ധപ്പെട്ടു് ശിശുവിനെ എടുത്തുംകൊണ്ടു തടവുമുറിയിൽനിന്നു പുറത്തിറങ്ങി ഉറങ്ങിക്കിടന്നിരുന്ന രക്ഷികളെ കവച്ചു കടന്നു നഗരത്തിൽക്കൂടി ആററിനു മറുകരെയുള്ള നന്ദഗോപൻെറ ഭവനത്തിലേയ്ക്കു നടന്നു. ഇരുട്ടുകൊണ്ടു വഴിയോ വഴിക്കുള്ള മരങ്ങളോ വീടുകളോ ഒന്നും കാണാൻ കഴിയാതെ അദ്ദേഹം പരുങ്ങി. അദ്ദേഹം അസഹായനായി ഈശ്വരനോടു പ്രാർത്ഥിച്ചു.

അപ്പോൾ ശിശുവിൻെറ ശരീരം കൊളുത്തിയ പന്തംപോലെ പ്രകാശിച്ചു്, വഴികാണിച്ചുകൊടുത്തു. തൻെറ അനർഘമായ ചുമടുമായി അദ്ദേഹം ആററിലേയ്ക്കിറങ്ങി. അതിൽ വെള്ളംപൊങ്ങി കവിഞ്ഞൊഴുകുന്നതുകണ്ടു് അദ്ദേഹം പരിഭ്രമിച്ചു. അപ്പോൾ കുട്ടി അതിൻെറ കാലുകൾ പുറത്തേയ്ക്കു് നീട്ടിപ്പിടിച്ചു. ഉടനേ വരുണദേവൻ ആററിലെ വെള്ളപ്പൊക്കവും ഒഴുക്കും നിർത്തി അദ്ദേഹത്തിനു വഴികൊടുത്തു.

വസുദേവൻ നന്ദഗോപൻെറ ഗൃഹത്തിൽ ചെന്നപ്പോൾ അവിടെ ആളുകളെല്ലാം ഉറങ്ങുന്നതും യശോദ പ്രസവമുറിയിൽ ഒരു കുട്ടിയെ അടുക്കൽ കിടത്തിക്കൊണ്ടു ബോധരഹിതയായി കിടക്കുന്നതും കണ്ടു. അതിവേഗത്തിൽ യശോദയുടെ അടുത്തുകിടന്നിരുന്ന പെൺകുട്ടിയെ മാററി ഉണ്ണികൃഷ്ണനെ അവിടെ കിടത്തി പെൺകുട്ടിയെ എടുത്തും കൊണ്ടു തിരിച്ചു പോന്നു. അദ്ദേഹം തടവുമുറിയിൽ കയറിയ ഉടനേ അതിൻെറ വാതൽ അടഞ്ഞു. വിലങ്ങുകൾ അദ്ദേഹത്തിനേ ബന്ധിച്ചു. എല്ലാം പൂർവ്വസ്ഥിതിയിലായി. അപ്പോൾ ആ പെൺകുട്ടി ഉറക്കെക്കരയാൻ തുടങ്ങി. കാവൽക്കാർ ഉണൎന്നു ദേവകിയുടെ എട്ടാം പ്രസവവിവരം കംസനെ അറിയിച്ചു.

കംസൻ കാരാഗൃഹത്തിലേയ്ക്കു പാഞ്ഞുപോയി. അവിടെച്ചെന്നു നോക്കിയപ്പോൾ അതൊരു പെൺകുട്ടിയാണെന്നു കണ്ടു് അദ്ദേഹം അത്ഭുതപ്പെട്ടു. ഒരു പെൺകുട്ടിയിൽ നിന്നു ആപത്തു ഭയപ്പെടാനില്ലാത്തതിനാൽ അതിനെ കൊല്ലരുതെന്നു വസുദേവൻ അപേക്ഷിച്ചു എങ്കിലും അങ്ങനെ ഒരാശങ്കയ്ക്കും ഇടകൊടുക്കാൻ അദ്ദേഹം സന്നദ്ധനായില്ല. മുമ്പില

ത്തെ കുട്ടികളെ അടിച്ചു കൊന്ന ആ പാറയുടെ അടു ക്കലേയ്ക്കു് അതിനേയും എടുത്തുകൊണ്ടുപോയി. വ സുദേവന്റെ ഹൃദയം വളരെ വേദനപ്പെട്ടു. മററൊ രുത്തന്റെ കുട്ടിയെക്കൊല്ലാൻ ഇടയാക്കുന്നതു കഷ്ട മാണെന്നു അദ്ദേഹത്തിനു തോന്നി നടന്ന വാസ്തവം പറയാൻ ഭാവിച്ചു. അപ്പോഴേക്കും കംസൻ അതി നെ അടിയ്ക്കാൻ ഓങ്ങിക്കഴിഞ്ഞു. വസുദേവനു അ തു പറയേണ്ടി വന്നില്ല. ആ കുട്ടി കംസന്റെ പി ടിയിൽ നിന്നു കുതറി ആകാശത്തിലുയൎന്നു നിന്നും കൊണ്ടു്, "എടാ മഹാപാപി, നിനക്കെന്നെ കൊ ല്ലാൻ സാധിക്കയില്ല. നിന്നേ ഞാൻ കൊല്ലുന്നില്ല. നിന്നെക്കൊല്ലാൻ നിയുക്തനായ കുട്ടി മററൊരു ദി ക്കിൽ അരോഗം വളരുന്നുണ്ടു്." എന്നു പറഞ്ഞു ജയ വും പുഛവും ദ്യോതിക്കുന്ന ചിരി ചിരിച്ചിട്ടു ഒരു കൊള്ളിമീൻ പോലെ അപ്രത്യക്ഷയായി.

## ശിശുഹത്യകൾ.

കംസൻ നിഷ്പ്രയോജനമായ കോപത്താൽ പല്ലുരുമ്മി. ഭഗ്നാശനായ അദ്ദേഹം ഒരു അവ്യക്തമാ യ ഭയത്തിനു വശംവദനായി ആ സ്ഥിതി അദ്ദേഹ ത്തിന്റെ പ്രവൃത്തികളെ അധികം പൈശാചികമാ ക്കി. തന്റെ രാജ്യത്തിൽ ആയിടയ്ക്കുണ്ടായ കുട്ടിക ളെയെല്ലാം കൊല്ലുന്നതിനു് അപ്പോൾ തന്നെ ക ൽപനകൊടുത്തു.

ആരാണു് തന്റെ ഹന്താവെന്നോ അവൻ ജനി ച്ചിരിക്കുന്നതു് ഏതു ദിക്കിലാണെന്നോ അറിഞ്ഞു- കൂടായിരുന്നതിനാൽ നഗരത്തിലുള്ള ശിശുക്കളെയെ ല്ലാം കൊന്നൊടുക്കിയശേഷം നാട്ടുമ്പുറങ്ങളിലെല്ലാം ചുററി നടന്നു അവിടങ്ങളിലുള്ള ശിശുക്കളേയും കൊ

ന്നുകളയാൻ അദ്ദേഹം തൻെറ ദുഷ്ടരായ പരിചാരകർക്ക് ആജ്ഞ നൽകി. ഈ വിധം പൈശാചികോപായങ്ങളാൽ അദ്ദേഹം തൻെറ വിധിയെ തോൽപിക്കാമെന്നു ആശിച്ചു.

## പൂതനാമോക്ഷം.

പൂതന എന്നൊരസുര സ്ത്രീയെ ആയിടെ പെററ കുട്ടികളെ അവളുടെ മുലകളിൽ വിഷം പുരട്ടി മുലകൊടുത്തു കൊല്ലുന്നതിനു കംസൻ നിയോഗിച്ചു. ഒരു അസാധാരണ കുന്നിനോളം വലിപ്പമുള്ളവളും കരിക്കട്ടകൊണ്ടെഴുതിയാൽ, ചാക്കകൊണ്ടെഴുതിയാലെന്നപോലെ തെളിഞ്ഞു കാണാവുന്നവണ്ണം കറുത്തവളും ആയ പൂതന അസുരസാധാരണമായ മായാശക്തിയാൽ ഒരതി സുന്ദരശരീരം കൈക്കൊണ്ടു ഗോകുലത്തിലെത്തി. അന്നു കൃഷ്ണൻ ജനിച്ചിട്ട് പത്താമത്തെ ദിവസമായിരുന്നു. ഗർഗ്ഗമഹർഷി നാമകരണ ക്രിയ നടത്തിക്കഴിഞ്ഞതേയുള്ളു, അപ്പോഴായിരുന്നു അവൾ ചെന്നു ചേർന്നതു്.

യശോദ അവളെക്കുറിച്ചു യാതൊന്നും സംശയിക്കാതെ അവളെ ഒരു മാന്യാതിഥിയെപ്പോലെ സ്വാഗതം ചെയ്തു. എല്ലാ അഭിജാതഗേഹിനികളും ചെയ്യാറുള്ളപോലെ യശോദ തൻെറ കുഞ്ഞിനെ അവളെട്ടത്തു മുല കൊടുക്കാൻ സമ്മതിച്ചു, ആ മുറിയിൽ നിന്നു പോയി.

അവളൊരു അസുര സ്ത്രീയാണെന്നു കൃഷ്ണൻ ഗ്രഹിച്ചു. എന്നാൽ അദ്ദേഹം മററു കുഞ്ഞുങ്ങളെപ്പോലെ അവളുടെ മുലകുടിച്ചു തുടങ്ങി. ക്രമേണ പാൽ കുടിച്ചുകുടിച്ചു അവളുടെ പ്രാണനേക്കൂടി കുടിച്ചു. അപ്പോൾ അവൾ അവളുടെ മലപോലെയുള്ള സ്വന്തം

ആകൃതി പൂണ്ടു ചത്തു മലൎന്നുവീണു. അവൾ വീണ ഒച്ചകേട്ടു് യശോദയും സഖിമാരും അവിടെ ഓടി വന്നു. അപ്പോൾ ഒരു രാക്ഷസി ചത്തു കിടക്കുന്നതും കുട്ടി ചിരിച്ചും കൊണ്ടു അവളുടെ സമീപത്തു കിട ക്കുന്നതും അവർ കണ്ടു. ഗോപന്മാർ അവളുടെ ശവം ദഹിപ്പിച്ചു. അവൾക്കു പാപമോചനം ലഭിക്കയാൽ ചുടലയിൽ നിന്നു ചന്ദനത്തിന്റെ സുഗന്ധം പൊ ങ്ങി. തന്റെ കുട്ടി രക്ഷപ്പെട്ടുകയാൽ യശോദ ഈശ്വരനേ സ്തുതിച്ചു.

## ശകടാസുരന്റെ വിധി.

പൂതനാവധം കഴിഞ്ഞു് ഇരുപതാം ദിവസം ശകടൻ എന്ന മറെറാരസുരൻ നന്ദഗോപ ഭവനത്തിൽ എത്തി. അവൻ ഒരു പാൽ വണ്ടിയിലാണു വന്നതു്. അതിന്റെ ചക്രങ്ങൾമേൽ കയററി കൃഷ്ണനേ ചതച്ചു കൊല്ലാൻ കരുതി പതുക്കെ വിട്ടുവന്നു. കൃഷ്ണൻ തന്റെ ചെറുകാൽ നീട്ടി വണ്ടിക്കു ഒരു തൊഴി കൊടുത്തു. വണ്ടിയുംഅതിലിരുന്ന അസുരനും മറിഞ്ഞു വീണു. വണ്ടിയുംഅസുരശരീരവും നടുവേ മുറിഞ്ഞു. അസുരൻ ചത്തു. വേറേ ഒരസുരന്റെ ശവശരീരവും തന്റെ ഗൃഹത്തിൽ കണ്ടു് യശോദ അത്ഭുതപ്പെട്ടു. അതും സംസ്കരിക്കപ്പെട്ടു.

## ചക്രവാതമായി വന്ന അസുരൻ.

കൃഷ്ണനു് അഞ്ചുമാസം പ്രായമായപ്പോൾ തൃണാവൎത്തൻ എന്ന അസുരൻ ഒരു ചുഴലിക്കാററായി വന്നു കൃഷ്ണനേ കൊല്ലാൻ ഉദ്ദേശിച്ചു എടുത്തും കൊണ്ടു മേൽപോട്ടു പൊങ്ങി. കാററുണ്ടാക്കിയ പൊടികൊണ്ടു യശോദയ്ക്കും ഗോപിമാൎക്കും ഗോപന്മാൎക്കും കുട്ടി എങ്ങോട്ടുപോയി എന്നോ അതിനു എന്തുസംഭവിച്ചു

എന്നോ അറിയാൻ കഴിഞ്ഞില്ല. പത്തുനൂറുവാര മുകളിൽചെല്ലുന്നതുവരെകൃഷ്ണൻ അനങ്ങിയില്ല. അവിടെ ആയപ്പോൾ കൃഷ്ണൻ തൻെറ ശരീരത്തിൻെറ ഭാരം വളരെ വർദ്ധിപ്പിച്ചു. കുട്ടിയുടെ ഭാരം വഹിക്കാൻ ശക്തിയില്ലായ്കയാൽ അവൻ താഴെ വീണു ചത്തു. അവിടെ ഒരസുരാകൃതിയിലുള്ള ശവം കാണപ്പെട്ടു.

## വിശ്വരൂപം കാണിച്ചു

ഒരു ദിവസം തൻെറ മകൻ മണ്ണുവാരി വായിലേയ്ക്കിടുന്നതു് യശോദ കണ്ടു് അടുക്കൽ ചെന്നു് വായ്പൊളിക്കാൻ പറഞ്ഞു. കുട്ടി വായ് മുറുക്കിയടച്ചു. നിർബന്ധിച്ചു പറഞ്ഞപ്പോൾ വായ് തുറന്നു കാണിച്ചു കൊടുത്തു. യശോദ വായ്കകത്തേയ്ക്കു് നോക്കി. അപ്പോൾ സൂര്യനും ചന്ദ്രനും നക്ഷത്രങ്ങളും ഭൂമിയും പർവ്വതങ്ങളും നദികളും സമുദ്രങ്ങളും വൃക്ഷങ്ങളും ജീവജാലങ്ങളും എല്ലാം അവിടെ അവൾ കണ്ടു. അവൾ അമ്പരന്നു. തൻെറ വിശ്വരൂപം അധികംനേരം കാണിച്ചാൽ അമ്മയ്ക്കു് ഭ്രാന്തു പിടിയ്ക്കുമെന്നു കണ്ടു ഭഗവാൻ മുമ്പിലത്തെപ്പോലെ മണ്ണും വായ്ക്കകത്തു കാട്ടിക്കൊണ്ടു നിന്നു. യശോദയുടെ അമ്പരപ്പു നീങ്ങി. അവനേക്കൊണ്ടു മണ്ണു തുപ്പിച്ചു മേലാൽ മണ്ണു തിന്നരുതെന്നു ശാസിച്ചു അവൻെറ പുറത്തു കൊച്ചുരടി കൊടുത്തു.

## വെണ്ണമോഷണം

ഉണ്ണികൃഷ്ണൻ ബലരാമനോടുകൂടി യശോദയുടെ ഗൃഹത്തിൽ വളർന്നു. അവനു് നന്ദഗോപൻെറ വർഗ്ഗത്തിൽപ്പെട്ട അനവധി ഗോപബാലന്മാർ കൂട്ടുകാരായി ഭവിച്ചു. അവനും രാമനും അവരുമൊരുമിച്ചു

ഓടിയും ചാടിയും കുത്തിമറിഞ്ഞും പശുക്കളുടെ വാലു കളിൽ പിടിച്ചു കുതിരസ്സവാരി ചെയ്തും പകൽ മുഴു വൻ കളിച്ചു രസിച്ചു. ഗോപിമാർ അവനും കൂട്ടു കാർക്കും തിന്നാൻ കുറേശ്ശെ വെണ്ണ കൊടുത്തു. അത്ര യും വെണ്ണകൊണ്ടു കൃഷ്ണനു മതിയായില്ല. അതി നാൽ അവൻ ഗോപിമാരുടെ വീടുകളിൽ കയറി യഥേഷ്ടം വെണ്ണ കട്ടെടുത്തു കൊണ്ടുവന്ന് അവനും അവരുംകൂടി തിന്നു. ഗോപിമാർ യശോദയുടെ അ ടുക്കൽ ചെന്നു സങ്കടം പറഞ്ഞു. യശോദ മകനേ ശിക്ഷിച്ചു. അവനു വേണ്ടടത്തോളം വെണ്ണ സ്വ ന്തം വീട്ടിൽ നിന്നു എടുത്തു തിന്നുകൊള്ളണമെന്നും കൂട്ടുകാർക്കു കുറേശ്ശെ കൊടുത്താൽ മതിയെന്നും യശോദ അവനോടു പറഞ്ഞു. മററു വീടുകളിലെ വെണ്ണയ്ക്കു വീട്ടിലെ വെണ്ണയേക്കാൾ അധികം സ്വാദുണ്ടെന്നു അവൻ മറുപടി പറഞ്ഞ് മുമ്പിലത്തേ തൊഴിൽ പിന്നെയും ചെയ്തു. ഗോപിമാർ ചിലപ്പോൾ അവ നെ ചുട്ടകൈയ്ക്കു പിടിച്ചു കടകോൽ കൊണ്ടു നല്ല തല്ലുകൊടുത്തു. അവൻ കണ്ണൊന്നു ചിമ്മാതെ പോലും അതെല്ലാം കൊണ്ടും കൊണ്ടു നിന്നു. ദയാവതികളാ യ ഗോപിമാർ അതിനാൽ മനസ്സലിഞ്ഞു തങ്ങൾ ചെയ്ത ക്രൂരകർമ്മത്തിനു പരിഹാരമായി അവനും കൂട്ടു കാർക്കും വേണ്ടടത്തോളം വെണ്ണ കൊടുത്തു.

ആ വിശിഷ്ടമായ ആഹാരസാധനത്തോടു അ വനുള്ള പ്രതിപത്തി കൊണ്ടു അവന് ആളുകൾ 'വെണ്ണക്കൃഷ്ണൻ' എന്നൊരു പേരു കൊടുത്തു. കൃഷ്ണ ന്റെ വെണ്ണക്കൊതി നിമിത്തം വിശേഷാലൊരു സംഭവം സഞ്ജാതമായി. കൃഷ്ണൻ തിന്നു ശേഷിച്ച വെണ്ണയ്ക്ക് ഒരു സവിശേഷ രുചിയുള്ളതായി കാണ

പ്പെട്ടു. അതു പ്രസിദ്ധമായി. ആ വെണ്ണ വെണ്ണക്കച്ചവടക്കാർ അധികമധികം ആവശ്യപ്പെട്ടു. അതിന്നു ഇരട്ടി വില രൊക്കം രൊക്കമായി കൊടുത്തു. എന്നു മാത്രമല്ല, അതു വാങ്ങുന്ന കാര്യത്തിൽ അവർ തമ്മിൽ മത്സരവുമുണ്ടായി. അപ്പോൾ ഗോപിമാർ അവരുടെ ഗൃഹങ്ങളിൽ കൃഷ്ണൻ ചെന്നില്ലെങ്കിൽ അതിന്നു സങ്കടം പറഞ്ഞുതുടങ്ങി. ചെറുപ്പക്കാരായ ഗോപിമാർ തങ്ങളുടെ വീടുകളുടെ കതവുകൾ തുറന്നു മലർത്തിയിടുകയും കൃഷ്ണനും ചങ്ങാതിമാരും വീടുകൾക്കകത്തു കയറിച്ചെന്നു വെണ്ണ എടുത്തു തിന്നുന്നതു് ഭക്തന്മാർ തങ്ങൾ നിവേദിക്കുന്ന നിവേദ്യങ്ങൾ ദേവന്മാർ ഭക്ഷിക്കുന്നോ എന്നു നോക്കിനില്ക്കുന്നതുപോലെ നോക്കിനിന്നു സന്തോഷിക്കയും ചെയ്തു.

## ദാമോദരൻ എന്ന പേരു

ഒരു ദിവസം യശോദ കൃഷ്ണൻ വെണ്ണക്കലം ഉറിയിൽ വച്ചിരുന്നതു താഴത്തു തള്ളിയിട്ടു പൊട്ടിച്ചു അതിലിരുന്ന വെണ്ണയെല്ലാം കുരങ്ങന്മാർക്കു വാരിയിട്ടു കൊടുക്കുന്നതു കണ്ടു കോപിച്ചു് അവനെപ്പിടിച്ചു ഒരു ഉരലിനോടു വയർ ചേർത്തു കെട്ടി അടുക്കൽ നിന്നിരുന്ന ഒരു വലിയ ഇരട്ടമരത്തിന്മേൽ കെട്ടിയിട്ടു. വാസ്തവത്തിൽ ആ ഇരുമരം കുബേരന്റെ പുത്രന്മാരായ നളകൂബരനും മണിഗ്രീവനും ആയിരുന്നു. ഒരു ശാപത്താൽ അവർ മരങ്ങളായിത്തീർന്നതാണു്. ഭഗവാൻ ശാപമോക്ഷം കൊടുക്കുന്നതും കാത്തു് അവിടെ നില്ക്കുക ആയിരുന്നു.

കൃഷ്ണനെ കെട്ടിയിട്ടുംവച്ചു് യശോദ ഗൃഹജോലികളിൽ വ്യാപൃതയായി. അപ്പോൾ ഒരു വലിയ

ആരവം കേട്ടു. അവൾ ഓടിച്ചെന്നു നോക്കിയപ്പോൾ കൃഷ്ണൻ ആ ഉരലോടുകൂടി ആ മരങ്ങളുടെ ഇടയിൽ കൂടി മറുപുറത്തു കടന്നു അവയെ ഒടിച്ചു മുറിച്ചിട്ടിരിക്കുന്നതു കണ്ടു. യശോദ വരുന്നതിനു മുമ്പ് തന്നെ അദ്ദേഹം ആ ദേവന്മാർക്ക് ശാപമോക്ഷം കൊടുത്തു അവരെ അയച്ചു. മകന് അപകടം ഒന്നും പററിയിട്ടില്ലെന്നു കണ്ടു യശോദ ആശ്വസിച്ചു ഈശ്വരനെ സ്തുതിച്ചു. അന്നു മുതൽ കൃഷ്ണന് ദാമോദരൻ എന്ന പേരുകൂടി കിട്ടി.

## വൃന്ദാവനവാസം

ഉപനന്ദൻ എന്നൊരു ഗോപൻെറ നിർദ്ദേശം അനുസരിച്ചു നന്ദഗോപൻ ഗോപന്മാരേയും ഗോപിമാരേയും കൂട്ടി കന്നുകാലികളേയും കൊണ്ടു വൃന്ദാവനത്തിൽ പോയി താമസിച്ചു. മധുരയിൽ നിന്നു ഏതാണ്ട് എട്ടു നാഴിക അകലെ കാളിന്ദീനദിയുടെ അക്കരെയുള്ള ഒരു വിസ്തൃതമായ തുറന്ന സ്ഥലമായിരുന്നു വൃന്ദാവനം.

അവിടെ അവർക്ക് കളിച്ചു രസിച്ചു നടക്കാനും കാലികളെ മേയ്ക്കാനും ധാരാളം സൗകര്യമുള്ള ഒരു പുൽത്തകിടി ഉണ്ടായിരുന്നു. ആ സ്ഥലത്തായിരുന്നു ഗോവർദ്ധന പർവ്വതം. ഗോപന്മാരും ഗോപിമാരും കൃഷ്ണനും ബലഭദ്രനും കൂട്ടുകാരും അവിടെ ഇഷ്ടംപോലെ വിഹരിച്ചു ജീവിത സൗഖ്യം അനുഭവിച്ചു. അവർ പലതരം വിനോദങ്ങളിൽ ഏർപ്പെട്ടു. പലമാതിരി കളികൾ കളിച്ചു. അനേകം സാഹസക്രീഡകൾ നടത്തി.

### ആട്ടവും പാട്ടും

കൃഷ്ണൻ തന്റെ ഓടക്കുഴൽ വായിച്ചു ഗോപന്മാരെയും ഗോപിമാരെയും കന്നുകാലികളേയും കുട്ടികളേയും അവിടെയുള്ള കാട്ടുകളിലെ പാമ്പുകളേയും കൂടി മയക്കി. പൂനിലാവു് പുലന്ന നിശാവേളകളിൽ കാളിന്ദീതടങ്ങളിലുള്ള പുൽപ്രദേശങ്ങളിൽ ഗോപന്മാരും ഗോപിമാരും ചേൎന്നു് ഗാനവാദ്യസമേതം നൃത്തം ചെയ്തു. സമ്മോഹനങ്ങളായ പാട്ടുകൾ പാടി ആഹ്ലാദിച്ചു. വട്ടത്തിൽ നടന്നുചെയ്യുന്ന രാസക്രീഡ എന്ന നൃത്തവിശേഷമാണു് അവൎക്കു പ്രിയതരം.

### ബടാസുരൻ

അന്നൊരിക്കൽ കൃഷ്ണനും ബലരാമനും കാലി മേച്ചുനടക്കുമ്പോൾ അവരെ പിടിച്ചുമിഴുങ്ങണമെന്നു കരുതി ബടൻ എന്നൊരസുരൻ ഒരു കാലിക്കുട്ടിയുടെ രൂപം ധരിച്ചു് കന്നുകാലിപ്പുറ്റത്തിൽ ചെന്നുകൂടി. കൃഷ്ണൻ അവനേ ഉടനടിതിരിച്ചറിഞ്ഞു് ആ കാലിക്കിടാവിന്റെ കാലുകളിൽ പിടിച്ചെടുത്തു ഒരു കാട്ടു ചാമ്പമരത്തിന്മേലേയ്ക്കെറിഞ്ഞുകൊടുത്തു. അസുരൻ അസുരരൂപം പൂണ്ടു ആ മരവും ഒടിച്ചിട്ടുംകൊണ്ടു വീണുതകൎന്നു ചത്തു.

### പിന്നീടു ബകാസുരനും

മറെറാരിക്കൽ ഇടയക്കുട്ടികളെല്ലാവരുംകൂടി വെള്ളം കൊടുക്കാനായി കന്നുകാലികളെ മേച്ചിൽ സ്ഥലത്തുനിന്നു അകലെയുള്ള ഒരു കുളത്തിൽ കൊണ്ടുപോയി. വാസുരന്റെ സോദരനായ ബകാസുരൻ ഒരു മലക്കൊററിയുടെ ആകൃതിയിൽ ആ കുള

ക്കരയിൽ കാത്തിരിക്കയായിരുന്നു. അവൻ കൃഷ്ണന്റെ മേൽ പറന്നുവീണു കൊത്തിവിഴുങ്ങി. അതു കണ്ടു ബലഭദ്രനും കൂട്ടുകാരും മൂർച്ഛിച്ചു. എന്നാൽ കൃഷ്ണൻ അവന്റെ തൊണ്ടയിലായപ്പോൾ തന്റെ തേജസ്സു ഏകീകരിച്ചു തന്നേ ഒരഗ്നിപിണ്ഡമാക്കി. ചൂടുസഹിക്കാൻവയ്യാതെ അവൻ കൃഷ്ണനേ കക്കിയിട്ടിട്ടു കൊല്ലാനായി പിന്നെയും കുതിച്ചുചെന്നു. കൃഷ്ണൻ ചിരിച്ചുംകൊണ്ടു അവന്റെ ചുണ്ടുകൾ പിടിച്ചുപിളൎത്തി അവനെ രണ്ടായി കീറിനിലത്തിട്ടു. അങ്ങനെ അവന്റെയും കഥകഴിച്ചു.

## പെരുമ്പാമ്പിന്റെ വായിൽ നിന്നു രക്ഷിച്ചു

ഈ വധങ്ങൾക്കു പ്രതികാരം ചെയ്യാൻ പൂതനയുടെയും ബകന്റെയും ഭ്രാതാവായ അഘാസുരൻ നിശ്ചയിച്ചു. അവൻ ഒരു പെരുമ്പാമ്പായി ഗുഹപോലെ തോന്നത്തക്കവണ്ണം വായും പിളൎന്നു ഒട്ടും അനങ്ങാതെ കിടന്നു. കൃഷ്ണൻ തടസ്സം പറഞ്ഞതു കേൾക്കാതെ ഗോപന്മാരും ഗോപിമാരും കുട്ടികളും എല്ലാം ഗുഹ കാണാൻ കേറി. അവൻ അപ്പോൾ അവരെ വിഴുങ്ങാതെ കൃഷ്ണൻ കൂടി കേറാനായി വായ് പിളൎന്നു തന്നേ വച്ചുകൊണ്ടിരുന്നു. പുഞ്ചിരിയോടുകൂടി കൃഷ്ണനും കേറി. ഉടനെ അവൻ വായ്മുറുക്കി. അകത്തു കേറിയവർ ഇരുട്ടു വന്നപ്പോൾ ഭയചകിതരായി. അസുരൻ താൻ ജയിച്ചതിനാൽ പൊട്ടിച്ചിരിച്ചു. കൃഷ്ണനാകട്ടെ അപ്പോൾ തന്റെ ശരീരം ക്രമേണ വലുതാക്കി. അവന്റെ തൊണ്ടയടഞ്ഞു ശ്വാസംമുട്ടി. ശ്വാസം കഴിക്കാനായി അവൻ വായ് മുഴുക്കെ തുറന്നു. ഗോപരെല്ലാം വേഗം പുറത്തേയ്ക്കു പോന്നു. കൃഷ്ണൻ

അവിടെത്തന്നെ നിന്നു സ്വ ശരീരം വീണ്ടും വീണ്ടും പെരുക്കി. അസുരൻ ശ്വാസം മുട്ടി രണ്ടു വശങ്ങളും പൊട്ടി ക്കീറി മരിച്ചു.

## വൃഷഭവധം.

അഘൻെറ അമ്മാവനായ അരിഷ്ടൻ മരുമകൻെറ മരണത്താൽ ദുഃഖിച്ചു കൃഷ്ണനെ കൊല്ലാനുറച്ചു. ഒരു കാളയായി വന്നു. അവൻ ഉൽക്കടമായ ക്രോധത്തോടെ കൃഷ്ണനെ ആക്രമിച്ചു. കൃഷ്ണൻ ആ കാളയുടെ കൊമ്പുകളിൽ പിടിച്ചു നിർത്തി പഴക്കുലയിൽ നിന്നു പഴമെന്നപോലെ വലത്തേ കൊമ്പു പിഴുതെടുത്തു് അതു കൊണ്ടടിച്ചു അതിനെ കൊന്നു.

## ദേവേന്ദ്രനെ കൊമ്പുകുത്തിച്ചു.

കൃഷ്ണൻെറ ജനസ്വാധീനതയും ശക്തിയും വർദ്ധിച്ചു വരുന്നതുകണ്ടു് നമ്മുടെ പഴയ ദേവന്മാർ അമർഷരായി ഭവിച്ചു. പ്രത്യേകിച്ചു ഇന്ദ്രനു അതികഠിനമായ ഈർഷ്യ തോന്നി. കൃഷ്ണൻ ഇന്ദ്രനെ ഒരു പാഠം പഠിപ്പിക്കയും തദ്വാരാ ഹിന്ദുമതത്തേ ഉദ്ധരിക്കയും ചെയ്യണമെന്നു വിചാരിച്ചു. അതിനുവേണ്ടി ഗോപന്മാർ പതിവായുള്ള ഇന്ദ്രോത്സവം തുടങ്ങാൻ ഭാവിച്ചപ്പോൾ അതു നടത്തേണ്ടെന്നും അതിനുപകരം പശുക്കൾക്കു് പുല്ലു നൽകുന്ന ഗോവർദ്ധന ഗിരിയേയും അവയ്ക്കു വെള്ളം കൊടുക്കുന്ന ഗംഗയേയും യമുനയേയും തങ്ങൾക്കു പാലു നൽകുന്ന പശുക്കളേയും പുരസ്കരിച്ചു ഉത്സവം ആഘോഷിച്ചാൽ മതിയെന്നും നന്ദഗോപരോടു പറഞ്ഞു. അദ്ദേഹം അതു സമ്മതിച്ചു. അപ്രകാരമുള്ള ഉത്സവം ഘോഷിച്ചു തുടങ്ങി. അതുകണ്ടു ഇന്ദ്രൻ കലശലായി കോപിച്ചു. വൃന്ദാ

വനത്തിലെ ആളുകളേയും ജന്തുക്കളേയും വൃക്ഷങ്ങളേയും എല്ലാം നനച്ചു മുക്കി ഒഴുക്കിൽ പെടുത്താൻ നിശ്ചയിച്ചു. ആകാശം അടച്ചുമൂടി മഴ ധാരധാരയായി പെയ്തുതുടങ്ങി നന്ദഗോപൻ പേടിച്ചു എന്തു ചെയ്യണമെന്നു കൃഷ്ണനോടു ചോദിച്ചു. കൃഷ്ണൻ ഉടനേ ഗോവർദ്ധനത്തെ എടുത്തുപൊക്കി തന്റെ ചെറുവിരലിന്മേൽ പൊക്കി ഒരു കുടപോലെ പിടിച്ചു. ആർക്കും ഒന്നിനും ഒരുപദ്രവവും തട്ടാതെ അതിന്റെ കീഴിലാക്കി രക്ഷിച്ചു. അങ്ങനെ ഇന്ദ്രന്റെ ദുരഭിമാനം ശമിപ്പിച്ചു. തന്റെ ശക്തിയെ ഈശ്വരശക്തിയോടു തുക്കിനോക്കാൻ പുറപ്പെട്ട മൂഢധൈര്യത്തിനു ഇന്ദ്രൻ കൃഷ്ണനോടു ക്ഷമായാചനം ചെയ്തു് കൃഷ്ണനു് ഉപേന്ദ്രൻ (ഇന്ദ്രാനുജൻ) എന്ന പേരും നൽകി.

## അഗ്നിയുടെ ഊഴം

കൃഷ്ണൻ തന്നോടു് ഒരാശ്രിതന്റെ നിലയിൽ പെരുമാറായ്കയാൽ അഗ്നിദേവനു ദേഷ്യംഉണ്ടായി. കന്നുകാലി മേച്ചിൽ സ്ഥലം ചുട്ടുകരിച്ചു് പകവീട്ടിത്തുടങ്ങി. ഗോപന്മാർ ഉൽക്കണ്ഠപ്പെട്ടു വിഷമിച്ചു നോക്കിനിന്നു. അവരോടു വേവലാതിപ്പെടാതിരിക്കാൻ പറഞ്ഞിട്ടു കൃഷ്ണൻ അവിടെ കത്തിപ്പടർന്ന തീയെല്ലാം കൂട്ടിപ്പിടിച്ചെടുത്തു ഒരു മൃഷ്ടഭോജനം കഴിച്ചു. തന്നെയും കൂടി തിന്നു ദഹിപ്പിച്ചു കളയുമെന്നു പേടിച്ചു അഗ്നി കൃഷ്ണനോടു മാപ്പുചോദിച്ചു.

## ഭഗവാന്റെ തോളത്തു കയറി

ഗോപിമാരുടെ കൂട്ടത്തിൽ രാധയായിരുന്നു അധികം സുന്ദരി. അവൾക്കു കൃഷ്ണനോടു അധികം അ

നരാഗവും ഉണ്ടായിരുന്നു. മററുള്ളവരെ അപേക്ഷിച്ചു തനിക്കു ഈ രണ്ടു തരത്തിലുമുള്ള മേന്മയെ ഒരു സവിശേഷ മാതൃകയിൽ അവൾക്കു കാണിച്ചുകൊടുക്കണമെന്നൊരുമോഹം അവൾക്കുണ്ടായി. അതിന്നായി അവരെല്ലാവരുംകൂടി വിനോദിച്ചു നടന്ന ഒരു രാവിൽ നിലാവുതെളിഞ്ഞ സമയത്തു അവൾ കൃഷ്ണൻെറ അടുത്തു ചെന്നു് തന്നെ തോളത്തെടുത്തും കൊണ്ടു നടക്കണമെന്നു പറഞ്ഞു. "ശരി അങ്ങനെതന്നെ ഇതാ കേറിക്കോളൂ" എന്നുപറഞ്ഞു കൃഷ്ണൻ ഇരുന്നു തോൾ കാണിച്ചുകൊടുത്തു. രാധ ചുറുചുറുക്കോടെ കേറാൻ ശ്രമിച്ചിട്ടും കേറാനൊക്കുന്നില്ല. തോൾ പൊങ്ങിപ്പൊങ്ങിപ്പോകുന്നു. അവൾ ചാടിക്കേറാൻ നോക്കി. അപ്പോഴൊക്കെ തോൾ അതിനു മുകളിൽ. എത്ര തവണ ശ്രമിച്ചിട്ടും പററുന്നില്ല. "രാധേ നിൻെറ ഈ മൂഢത്തൊഴിൽ മതിയാക്കൂ. നീ ചക്രവാളത്തിൻെറ മുകളിലൊ നിൻെറതന്നെ തോൾപ്പുറത്തോ കേറാൻ തുനിഞ്ഞാൽ എൻെറ തോളത്തു കേറുന്നതിലും എളുപ്പം സാധിക്കും." എന്നു പറഞ്ഞു കൃഷ്ണൻ മരക്കൂട്ടത്തിൽ മറഞ്ഞു. പാവം രാധ വിഷണ്ണയായി കൃഷ്ണനേ തേടിനടന്നു. ഗോപിമാരിൽചിലർ അവളെ കണ്ടുമുട്ടി. അവളെ സാന്ത്വനപ്പെടുത്തി.

### ഓരോ ഗോപിയോടുംകൂടി കൃഷ്ണൻ

പിറേറന്നു് അത്യാനന്ദകരമായ ഒരു നൃത്തം ഉണ്ടായി. ഓരോ ഗോപിയ്ക്കും ഓരോ കൃഷ്ണൻ ആ നൃത്തത്തിൽ. കൃഷ്ണൻ തൻെറകൂടെ മാത്രമാണെന്നു് ഓരൊ ഗോപിയ്ക്കും തോന്നി. "ഇപ്പോൾ അങ്ങയെ എനിക്കു മാത്രമായി കിട്ടി." എന്നു് രാധ കൃഷ്ണനോടു

പറഞ്ഞു "നീ നോക്കു് അവക്കോരോരുത്തക്കും കൃഷ്ണനേ കിട്ടിയിട്ടുണ്ടു്." എന്നു കൃഷ്ണൻ അവളോടു മറുപടി പറഞ്ഞു. അവൾ നോക്കിയപ്പോൾ ഓരോ ഗോപിയുടെ അടുക്കലും കൃഷ്ണനേ കണ്ടു. അവൾ ആശ്ചര്യത്താൽ ഒരു പ്രതിമയേപ്പോലെ സ്തംഭിച്ചുനിന്നു.

## ബ്രഹ്മാവും തോൽവി സമ്മതിച്ചു

പിന്നെ ബ്രഹ്മാവിൻെറ മുറയായി. അടുത്തൊരു ദിവസം ബ്രഹ്മാവു് കന്നുകാലിക്കൂട്ടത്തെ അകലെ ഒരിടത്തുള്ള ഒരു നിഗൂഢഗുഹയിലൊളിച്ചു. കൃഷ്ണൻ വന്നു് അവററയെ തിരിച്ചുകൊടുക്കാൻ തന്നോടു പ്രാത്ഥിക്കുമെന്നു അദ്ദേഹം വിചാരിച്ചു. കൃഷ്ണൻ ചെയ്തതു അതല്ല. അദ്ദേഹം അതുപോലെയുള്ള ഒരു പററത്തേ സൃഷ്ടിച്ചു. അപ്പോൾ ബ്രഹ്മാവു് അവയേയും ഇടയന്മാരേയും മറച്ചു. കൃഷ്ണൻ ഉടനേ വേറെ പശുക്കളേയും ഇടയരേയും സൃഷ്ടിച്ചു. ബ്രഹ്മാവു് വിട്ടില്ല. കൃഷ്ണനും അവരും പശുക്കളെ തെളിച്ചുകൊണ്ടുപോയപ്പോൾ അദ്ദേഹം ആ സ്ഥലത്തേക്കൂടി മറച്ചു. ഉടനേ കൃഷ്ണൻ അതെല്ലാം പുതുതായി സൃഷ്ടിച്ചു. ബ്രഹ്മാവു് ഉടനേ ലജ്ജിച്ചു നമ്രമുഖനായി സാക്ഷാൽ പശുക്കളേയും ഗോപന്മാരെയും കാണിച്ചു കൊടുക്കയും മായാസൃഷ്ടങ്ങളായവയെ തിരിയെ ഇല്ലാതാക്കുകയും ചെയ്യണമെന്നു് കൃഷ്ണനോടു പ്രാത്ഥിച്ചു.

## ജലവ്യാളത്തെ തോല്പിച്ചു കീഴടക്കി

കാളിയൻ എന്നു പേരായ അനേകം തലയുള്ള ഒരു ഭയങ്കര വ്യാളം യമുനയുടെ ഒരു അഗാധതലത്തിൽ പാൎത്തിരുന്നു അതിൻെറ വിഷത്തിൻെറ കഠോരത

യാൽ യമുനയിലെ വെള്ളം അനേകനാഴിക ദൂരത്തു ള്ളതു കൂടി വിഷമയമായി ഭവിച്ചു. അതിനെ പേടി ച്ചു ആരും അതിലിറങ്ങാൻ തുനിഞ്ഞില്ല. ഒരു ദിവ സം കൃഷ്ണനും ഇടയക്കുട്ടികളും കൂടി പന്തുകളിച്ചുകൊ ണ്ടിരുന്നപ്പോൾ പന്തു ആററിൽവീണു. ആ പന്തെടു ക്കാൻ കൃഷ്ണൻ ആററിലേയ്ക്കു ചാഞ്ഞു നിന്നിരുന്ന ഒരു കടമ്പിന്മേൽ കേറി വെള്ളത്തിലേയ്ക്കു ചാടി. അ പ്പോൾ കാളിയൻ അതിൻെറ നൂററിപ്പത്തു തലകളും കിളർത്തി പത്തിവിരിച്ചു പിടിച്ചുംകൊണ്ടു പാഞ്ഞു വന്നു കൃഷ്ണനെ ചുററി. അതു കണ്ടു ഇടയക്കുട്ടികൾനി ലവിളി കൂട്ടി. അവരിൽ ചിലർ ഗ്രാമത്തിൽ ചെ ന്നു യശോദയോടും മററും വിവരം പറഞ്ഞു അവിടെ കൂട്ടിക്കൊണ്ടുവന്നു. അവിടെ കൂട്ടക്കരച്ചിലായി. അ പ്പോൾ കൃഷ്ണൻ തൻെറ ശരീരം വലുതാക്കി വ്യാളത്തി ൻെറ പിടിയിൽനിന്നു വിമുക്തനായി. അതുകൊണ്ടും അമ്മ മുതലായവരുടെ ഭയം പോയില്ലെന്നുകണ്ടു് കൃ ഷ്ണൻ അതിൻെറ ഓരോ തലയിന്മേലും ചാടിച്ചാടി കേറിക്കേറിനിന്നു നൃത്തംചെയ്തു. അതു ചോരതുപ്പി ത്തളൎന്നു. തലകൾ ചാച്ചു. അപ്പോൾ അവൻെറ ഭാര്യമാ രായ വ്യാളസ്ത്രീകൾ അവിടെ വന്നു അവരുടെ വാസ സ്ഥലം വംഗസമുദ്രത്തിലുള്ള രമണകദ്വീപാണെന്നും അവിടെ വന്നു പാർത്തു ഗരുഡൻെറ ശല്യം പേടിച്ചാ ണെന്നും ഒരു ശാപഹേതുവായി ഗരുഡനു് വൃന്ദാവന ത്തിൽ പ്രവേശിച്ചുകൂടെന്നും മററും കൃഷ്ണനോടു പറ ഞ്ഞു തങ്ങളുടെ ഭർത്താവിനു് മാപ്പു കൊടുക്കണമെന്നു പ്രാർത്ഥിച്ചു. തൻെറ കാലടിപ്പാടുകൾ ഫണങ്ങളിൽ പതിഞ്ഞിട്ടുള്ളതുകൊണ്ടു മേലാൽ ഗരുഡൻ ഉപദ്രവി ക്കയില്ലെന്നു് പറഞ്ഞു് കൃഷ്ണൻ അവനോടു തിരയെ

രമണകദ്വീപിൽതന്നെ പോയി പാർത്തുകൊള്ളാൻ ആജ്ഞാപിച്ചു. അവനും ഭാര്യമാരും അവിടേയ്ക്കു പോയി. യമുനാജലം ശുദ്ധമായി.

## ഗോപിമാർ ഉടുപ്പുടവകൾ ഇല്ലാതെനിന്നതു്.

ഗോപിമാർ പുടവകൾ അഴിച്ചു കരയ്ക്കുവച്ചും വച്ചു് യമുനയിലിറങ്ങി കളിച്ചുകൊണ്ടിരുന്നു. അതു കൃഷ്ണൻ കണ്ടു. അന്നു് പന്ത്രണ്ടുവയസ്സുള്ള ഒരു കുട്ടിയായിരുന്നു കൃഷ്ണൻ. അവൻ ആരും കാണാതെചെന്നു് ആ പുടവകളെല്ലാം വാരിക്കെട്ടിക്കൊണ്ടു അടുക്കൽ നിന്ന ഒരു മരത്തിന്മേൽകേറിയിരുന്നു. ഗോപിമാർ കളികഴിഞ്ഞു വെള്ളത്തിൽനിന്നു കേറാറായപ്പോൾ തങ്ങളുടെ പുടവകൾ വച്ചേടിക്കിൽകണ്ടില്ല. നോക്കിയപ്പോൾ കൃഷ്ണൻ അവയും കൊണ്ടു മരത്തിന്റെ മുകളിൽ ഇരിക്കുന്നതുകണ്ടു. അവർ വെള്ളത്തിൽനിന്നുംകൊണ്ടു തങ്ങളുടെ പുടവകൾ താഴെ ഇട്ടുകൊടുക്കാൻ ആവശ്യപ്പെട്ടു. കരയ്ക്കുകേറിച്ചെന്നാൽ കൊടുക്കാമെന്നു അവൻ മറുപടിപറഞ്ഞു. അവർ സംശയിക്കാതെ കേറിച്ചെന്നു. അപ്പോൾ അവർ കൃഷ്ണനേ മുകളിൽ ഒരു വലിയ മലപോലെയും തങ്ങളെ ഉടുക്കാറപ്രായത്തിലുള്ള കൊച്ചുകുട്ടികളെപ്പോലെയും കണ്ടു. പുടവകൾകിട്ടി ഉടുത്തുകഴിഞ്ഞപ്പോൾ അവർ കണ്ടതു് തങ്ങളുടെ കളിക്കുട്ടി ബാലഗോപാലനേയായിരുന്നു. മുമ്പിലത്തെ മലമനുഷ്യനേ അല്ല.

കൃഷ്ണൻ അവരോടു്, "എന്റെ കളിക്കൂട്ടുകാരികളേ നമ്മുടെ കളിയൊക്കെ അവസാനിച്ചു. ഞാൻ മധുരയിലേയ്ക്കു് പോകാൻ പോകയാണു്. എന്നേയും ജ്യേഷ്ഠനേയും കൂട്ടിക്കൊണ്ടുചെല്ലുന്നതിനു് കംസ

രാജാവു് അക്രൂരനേ നിയോഗിച്ചിരിക്കുന്നു അക്രൂരൻ വന്നാലുടനെ ഞങ്ങൾ പോകും. നിങ്ങളിനി എന്നേ കാണുകയില്ല. നിങ്ങൾ ദോഷരഹിതരാണു്. നിങ്ങൾക്കു ഭയപ്പെടേണ്ടതായി ഇഹലോകത്തിലും പരലോകത്തിലും യാതൊന്നുമില്ല നിങ്ങൾ വ്യസനിക്കരുതു്." എന്നു പറഞ്ഞു. "ഞങ്ങൾക്കു ഭർത്താക്കന്മാരും വീടുകളും കാലികളും പശുക്കളും ഒന്നുംതന്നെ വേണ്ട. കൊച്ചുഗോപാല, നീ തിരിച്ചുവന്നു ഞങ്ങളെയോരുമിച്ചു പാർക്കണം. നീ ഞങ്ങളോടുകൂടി താമസിച്ച ഇക്കാലമത്രയും ഞങ്ങൾക്കു എപ്പോഴും അത്യാനന്ദമായിരുന്നു. ആ ദിവസങ്ങളെ ഞങ്ങൾക്കു മറക്കാനാവില്ല." എന്നു് അവർ മറുപടിപറഞ്ഞു. "എന്റെ ഇവിടത്തെ ജീവിതം കഴിഞ്ഞു. എന്റെ ജനനോദ്ദേശം നിർവ്വഹിക്കാൻ ഇനിഎനിക്കു മററു ദിക്കുകളിൽ താമസിക്കേണ്ടതുണ്ടു്. നിങ്ങൾ വിഷാദിക്കരുതു്. നിങ്ങൾ സദാഎന്റെ ഹൃദയത്തിലും ഞാൻ സദാനിങ്ങളുടെ ഹൃദയത്തിലും ഉണ്ടായിരിക്കും. ഭാവിതലമുറകൾ നമ്മൾ ഗോകുലത്തിലും വൃന്ദാവനത്തിലും ജീവിതം നയിച്ചദിവസങ്ങളിലെ ശോഭനങ്ങളായ സംഭവങ്ങൾ ഹർഷാശ്രുക്കളോടുകൂടി വായിക്കും. നിങ്ങൾക്കുമംഗളം" എന്നായി രാധാകൃഷ്ണന്റെ മറുപടി.

# രണ്ടാം അദ്ധ്യായം

## കംസ നിഗ്രഹം.

വാടുന്ന നീ മൗലിയിൽ ചൂടിടും പൂമാലകാം
പാടേണ്ട വാഴ്ത്തി നിന്റെ വിക്രമങ്ങളെ പാഴിൽ
കാണ്മൂ നീ, ജേതാവിര കിടക്കുന്നിതാ നിണ
മണിഞ്ഞ മൃത്യുവിന്റെ യിരുണ്ട ബലിത്തട്ടിൽ.
ജീവികളാകമാനമൊടുവിൽ തണുപ്പുററ
ശവകൂടത്തിനകമണഞ്ഞേ മതിയാവൂ.
ധൎമ്മിഷ്ഠ കൎമ്മങ്ങളെ പൂഴിയിൽ പൂത്തു പാരം
നന്മനോഹരമായ സൗരഭ്യം പരത്തിടു.

(ഷെയർലി)

ദിവ്യചക്രാബ്ജ ശംഖഗദയെന്നിവയോടു
സൎവ്വജേതാവേ കൃഷ്ണ മുറയ്ക്കു മുന്നേറു നീ.
പാപിയാം കംസനങ്ങോ നില്പൂ നിന്നോടെതിർ
വേപിക്കുന്നിപ്പോഴവൻ പ്രത്യംഗം ഭയത്തിനാൽ

(ഒരു പഴയ സൂക്തത്തിന്റെ അനുകരണം)

താൻ പ്രയോഗിക്കുന്ന ഉപായങ്ങളെല്ലാം തകരുന്നതായി കാണുകയാൽ ഒരു ക്രീഡാസമരത്തോടു കൂടി താൻ നടത്താൻ ഭാവിക്കുന്ന ശിവനേ ഉദ്ദേശിച്ചുള്ള യജ്ഞോത്സവത്തിനു ബലരാമനേയും കൃഷ്ണനേയും കൂട്ടിക്കൊണ്ടു വരുന്നതിനു കംസൻ തന്റെ രാജധാനിയിലെ ഒരു പ്രഭുവൎയ്യനും ഒരു യാദവപ്രമാണിയും കൃഷ്ണന്റെ ഒരു അമ്മാവനുമായ അക്രൂരനേ വൃന്ദാവനത്തിലേയ്ക്കയച്ചു. രാജാവ് തന്നോടു ഇപ്രകാരം ഒരു സന്മനോഭാവം കാണിക്കയാൽ ശുദ്ധഗതിക്കാരനായ അക്രൂരൻ വളരെ സന്തോഷിച്ചു. അദ്ദേ

ഹം ഒരു ഈശ്വര ഭക്തനായിരുന്നു. ദേവകിയോടും അവളുടെ കുട്ടികളോടും കംസൻെറ പെരുമാററം അദ്ദേഹത്തിന്ന അഭിമതമല്ലായിരുന്നു. എന്നാൽ ആ സംഗതിയിലിടപെടുന്നതിന്ന അദ്ദേഹം ശക്തനായിരുന്നില്ല. അദ്ദേഹം സസന്തോഷം വൃന്ദാവനത്തിൽ ചെന്നു കംസൻെറ ക്ഷണവൎത്തമാനം കൃഷ്ണനോടും ബലരാമനോടും പറഞ്ഞു. കംസന്ന മനംമാററം വന്നിട്ടുണ്ടെന്ന ശുദ്ധഗതിയാൽ വിശ്വസിച്ച് അക്രൂരൻ സന്തോഷിക്കുന്നതുകണ്ടു കൃഷ്ണൻ ചിരിച്ചു. എന്നാൽ അതിനേക്കുറിച്ചു ഒന്നും അദ്ദേഹത്തിനോടു പറയാതെ കൃഷ്ണൻ ബലരാമനുമൊരുമിച്ചു. അശ്രുകലുഷങ്ങളായ കണ്ണുകളോടെ വേഗം തിരിച്ചു വരണേ എന്ന് സഗൽഗദം ആവൎത്തിച്ചാവൎത്തിച്ച് അപേക്ഷിച്ചും കൊണ്ടു ഗോപിമാരെല്ലാവരും നോക്കിനിൽക്കെ അഛനമ്മമാരോടു യാത്ര പറഞ്ഞ് അനേകം ഗോപന്മാരാൽ അനുഗതനായി മധുരയിലേയ്ക്കു പോയി.

ഇനി കൃഷ്ണൻ വൃന്ദാവനത്തിൽ തിരിച്ചു വരുകയില്ല. യമുന തൻെറ പ്രിയതമൻെറ നഷ്ടത്താൽ ദു:ഖം പൂണ്ടു മരുവശം തിരിഞ്ഞു കിടക്കുന്ന ഒരു പ്രണയിനിയെപ്പോലെ തൻെറ പ്രവാഹം മരുവശത്തേയ്ക്കു മാററി. അവളുടെ തീരപ്രദേശങ്ങളെ പവിത്രങ്ങളും ഹൃദ്യങ്ങളുമാക്കിയിരുന്ന ആട്ടങ്ങളും പാട്ടുകളും കളികളും എല്ലാം എന്നെന്നേയ്ക്കുമായി അസ്തമിച്ചു.

രാപകലിവയിൽ നിന്നും ഹർഷമെങ്ങോ പറന്നുപോയ്
പുതു പൂക്കാലവും ഗ്രീഷ്മകാലവും വർഷകാലവും
ഇളക്കീ ദുഃഖഭാരത്താൽ തദീയ ഹൃദയങ്ങളെ
എന്നാൽ പൊയ്പ്പോയൊരാ ഹർഷം ഇല്ലമേലിൽ വരില്ലഹോ.

## അസുര രജകവധം

കൃഷ്ണനും രാമനും ഗോപന്മാരും മധുരയിൽ ചെന്നുചേർന്നു. നഗരത്തിനകത്തു പ്രവേശിക്കാനും രാജാവിനു പതിവുള്ള ഉപഹാരങ്ങൾ കാഴ്ചവയ്ക്കാനും കംസന്റെ ഉദ്യോഗസ്ഥന്മാരുടെ ക്ഷണവും കാത്തു അവർ നഗരത്തിനു പുറത്തുള്ള മൈതാനസ്ഥാനത്തു കൂടാരമടിച്ചു പാർത്തു. കൃഷ്ണനും രാമനും ഏതാനും ചില ഗോപന്മാരോടുകൂടി നഗരപരിസരങ്ങളിലുള്ള കൊട്ടാരങ്ങളും ഉദ്യാനങ്ങളും ജലാശയങ്ങളും ധാരായന്ത്രങ്ങളും അങ്ങാടികളും കാണാൻ പോയി. അവരുടെ ഉടുവേഷം ഗ്രാമ സാധാരണങ്ങളായിരുന്നതിനാൽ നഗരോചിതങ്ങളായ വസ്ത്രങ്ങൾ ആഗ്രഹിച്ചു അവർ വഴിക്കു കണ്ട ഒരു രജകന്റെ വീട്ടിൽ കേറി. അതു രാജകീയ രജകന്റെ വീടായിരുന്നു. അവിടെ കംസന്റെ രജകനും അവന്റെ സിൽബന്തികൾ അമ്പത്തിയാറുപേരും ജോലി ചെയ്തുകൊണ്ടിരിക്കുന്നതും പലേ തരത്തിലുള്ള നല്ലനല്ലവസ്ത്രങ്ങൾ കുന്നുകുന്നായി കൂട്ടിയിരിക്കുന്നതും അവർ കണ്ടു. താൻ കംസന്റെ ഉടപ്പിറന്നവളുടെ മകനാണെന്നും താൻ അദ്ദേഹത്തിനെ കാണാൻ കൊട്ടാരത്തിൽ പോകാൻ ചെന്നിരിക്കയാണെന്നും അവിടെ പോകാൻ തക്ക വസ്ത്രങ്ങൾ തനിക്കും കൂടെയുള്ളവർക്കും നൽകണമെന്നും കൃഷ്ണൻ അവനോടു പറഞ്ഞു. അവൻ ഒരസുരനും കംസന്റെ ദുരാലോചനാ സംഘത്തിലുൾപ്പെട്ട ഒരു ചാരനും ആയിരുന്നതിനാൽ കംസൻ അതുവരെ ചെയ്ത രഹസ്യതന്ത്രങ്ങളും കൃഷ്ണനെ അവിടെ വരുത്തിയിരിക്കുന്നതിന്റെ ഉള്ളുകള്ളികളും എല്ലാം ഗ്രഹിച്ചിരുന്നു. "ഒരു മഹാവികൃതിയായ നിന്നെ രാജാവു് ഇവിടെ

വരുത്തിയിരിക്കുന്നതു് എന്തിനാണെന്നു എനിക്കറി യാം. കൊന്നു കുഴിച്ചുമൂടാൻ. അതിന്നു നല്ല മുണ്ടു കൾ വേണോ? എന്നു് ഉന്മത്തനായ അവൻ പരിഹാ സമായി ചിരിച്ചുംകൊണ്ടു ചോദിച്ചു. കൃഷ്ണൻ ഉടൻ തന്നെ അവനെ കൊന്നു അവൻെറ പരിഹാസങ്ങളി ക്കു വിരാമമിട്ടു. ശേഷം പേരെല്ലാം ഓടിക്കളഞ്ഞു. കൃഷ്ണനും രാമനും അവക്കു ബോധിച്ചവ എടുത്തുടുത്തു. ശേഷമുള്ളവ കൂടെയുള്ള ഗോപന്മാക്കും വഴിയിൽ കണ്ട പാവങ്ങൾക്കും കൊടുത്തു.

## സുദാമാവിൻെറ സല്ക്കാരം

നല്ല മുണ്ടുകളും നേരിയതുകളും ധരിച്ചു നല്ല പ്രൗ ഢിയോടുകൂടി അവർ കൊട്ടാരത്തിലേയ്ക്കു വേണ്ട മാ ലകൾ കെട്ടിക്കൊടുക്കുന്ന സുദാമാവിൻെറ വീട്ടിൽ ചെന്നു. സുദാമാവു് ചെന്നു് അവരെ എതിരേററു്, കാൽ കഴുകിച്ചു് അകത്തുകൊണ്ടുപോയി പീഠങ്ങ ളിൽ ഇരുത്തി. "ഇന്നു് എനിക്കു എൻെറ ജന്മം സ ഫലമായി. മാല കെട്ടുകാരുടെ വംശവും സംശുദ്ധ മായി തീർന്നിരിക്കുന്നു" എന്നു പറഞ്ഞു അവക്കു് വേണ്ട മാലകൾ കൊടുത്തു സൽക്കരിച്ചു. നിനക്കു് ഐശ്വര്യവും ദീർഘായുസ്സും ഉണ്ടാകും" എന്നു് അവ നെ അനുഗ്രഹിച്ചു. മാലകളും ചൂടി അവർ അവി ടെനിന്നു പോയി.

## കൂനിയുടെ കൂനുതീർത്തു

കൊട്ടാരത്തിലേയ്ക്കു പതിവായി സുഗന്ധദ്രവ്യ ങ്ങൾ ഉണ്ടാക്കിക്കൊടുക്കുന്ന ത്രിവക്ര എന്നു പേരായ ഒരു കുബ്ജ പല സുഗന്ധ സാധനങ്ങളും കൊണ്ടു കൊട്ടാരത്തിലേയ്ക്കു് പോകുന്നതു് അവർ കണ്ടു.

അവളുടെ മുഖം സുന്ദരമാണ്, എന്നാൽ പുറത്തുള്ള ഒരു മുഴ അവളുടെ പേരു സൂചിപ്പിക്കുന്നതു പോലെ അവൾക്കു മൂന്നു കൂനകൾ ഉണ്ടാക്കിയിരുന്നു. "ഹേ, ചെറുപ്പക്കാരി അമ്മേ, നീ ഈ സുഗന്ധക്കൂട്ടുകൾ ആർക്കാണ് കൊണ്ടുപോകുന്നത്" എന്ന് കൃഷ്ണൻ അവളോടു ചോദിച്ചു. "ഈ സുഗന്ധവസ്തുക്കളും, കുറിക്കൂട്ടുകളും കൊട്ടാരത്തിലെ ആവശ്യത്തിന് കൊണ്ടുപോകയാണ്, എന്നാൽ യജമാനനെ, അങ്ങയുടെ ദിവ്യ സൗന്ദര്യം തുളുമ്പുന്ന മുഖം കണ്ടിട്ട അങ്ങുതന്നെയാണ് ഇവ ഉപയോഗിക്കാൻ ചേരുന്ന ആൾ എന്നു എനിക്ക് തോന്നുന്നു" എന്ന് അവൾ മറുപടി പറഞ്ഞു. കൃഷ്ണന് അവളോടു സന്തോഷം തോന്നി. തനിക്കും ജ്യേഷ്ഠനുംവേണ്ടി അവയിൽനിന്നു കുറച്ചു എടുത്തു. കൃഷ്ണൻ അവളുടെ താടിക്കു താഴെ പിടിച്ചു അവളെ ഒന്നു പൊക്കി. ത്രിവക്രയുടെ വക്രത മൂന്നും നീങ്ങി. അവളുടെ ദേഹം നിവർന്നു സുകുമാരമായി. അവൾ മന്ദാക്ഷമുഖിയായി കൃഷ്ണനെ നമസ്കരിച്ചിട്ടു അദ്ദേഹത്തിനെ തന്റെ വീട്ടിലേക്കു ക്ഷണിച്ചു. കംസൻ ക്ഷണിച്ചിരിക്കുന്ന കാര്യം സാധിച്ചതിനുശേഷം ചെല്ലാമെന്നു പറഞ്ഞുംവച്ചു അദ്ദേഹം പോയി.

## ശിവചാപ ഭഞ്ജനം

കൃഷ്ണനും രാമനും പിന്നീട് കംസനു പരമ്പരാവകാശവഴിയ്ക്കു സിദ്ധിച്ച ശിവന്റെ വില്ലു സൂക്ഷിക്കുന്ന വലിയ അങ്ങാടിത്തെരുവിലുള്ള നാൽക്കോണമുക്കിലേയ്ക്കു പോയി. പണ്ട് മിഥിലരാജാവായ ജനകൻ സൂക്ഷിച്ചിരുന്ന ശിവധനുസ്സിന്റെ ഇണ

യായ ഈ വില്ല് കൊലയ്ക്കാൻ ഒരുവനും ഒരിയ്ക്കലും സാധിക്കയില്ലെന്നു ഭോജന്മാർ വൻപു പറഞ്ഞുകൊണ്ടിരുന്നു. വരുന്നവർക്കെല്ലാം അതൊന്നു പരീക്ഷിച്ചു നോക്കാൻ സ്വാതന്ത്ര്യം അനുവദിച്ചിരുന്നു. ആ വില്ലെടുത്തു കൊലയ്ക്കുന്ന ആൾ കംസനെ കൊല്ലുമെന്നൊരു വിശ്വാസം ജനങ്ങളുടെ ഇടയിൽ പരക്കെ ഉണ്ടായിരുന്നു. മുമ്പ് അനേകായിരം വില്ലാളികൾ ആ വില്ലെടുത്തു വളയ്ക്കാൻ ശ്രമിച്ചിട്ടുണ്ട്. ആർക്കും സാധിച്ചിട്ടില്ല. രാജാവിന്റെ സ്വന്തം ദേഹരക്ഷകന്മാരിൽനിന്നു തിരഞ്ഞെടുക്കപ്പെട്ട ഒരു സംഘം ഭടന്മാരാണ് അതു കാത്തു നിന്നിരുന്നതും അതു കൊലയ്ക്കാനുള്ള ശ്രമത്തിനു മേൽനോട്ടം വഹിച്ചിരുന്നതും. അന്നൊരുത്സവമായിരുന്നതിനാൽ അവിടെ അസംഖ്യം ആളുകൾ കൂടിയിരുന്നു. കൃഷ്ണൻ അതെടുക്കാൻ ചെന്നപ്പോൾ ആളുകളും ഭടന്മാരും എല്ലാം പരിഹസിച്ചു കൂക്കുവിളിച്ചു. കൃഷ്ണൻ ഒട്ടും കൂസാതെ അതെടുത്തു കൊലയ്ക്കുന്നതു കണ്ടപ്പോൾ എല്ലാവരും അത്ഭുതസ്തിമിതരായി. പെട്ടെന്നു മേഘഗർജ്ജനം പോലെ ഒരു ശബ്ദഘോഷം കേട്ടു. വില്ലൊടിഞ്ഞു രണ്ടു തുണ്ടങ്ങളായി കൃഷ്ണന്റെ കൈയിലിരിക്കുന്നതു് അവർ കണ്ടു. ആൾക്കൂട്ടം ആർപ്പുവിളിച്ചു. പട്ടാളക്കാർ രാജാവിന്റെ മരണസൂചകമെന്നു ധരിച്ചിരുന്ന ആ പ്രവൃത്തിചെയ്ത കൃഷ്ണനെ പിടിച്ചുകെട്ടി കൊല്ലാൻ ഉദ്യമിച്ചു. കൃഷ്ണനും രാമനും ആ വില്ലിന്റെ മുറികൾ എടുത്തടിച്ചു അവരെ ഒന്നൊഴിയാതെ കൊന്നു. വില്ലു കൊലച്ചു വാർത്ത നഗരം മുഴുവൻ കാട്ടുതീപോലെ പരന്നു. ആ മഹാവിക്രമനെ കാണാൻ ആയിരക്കണക്കിനു ആളുകൾ അവിടെ എത്തി. സ്ത്രീകൾ സന്നി

ഹിതരായി ആ വീരപുരുഷനെ ഉററു നോക്കി. അവരുടെ ഹൃദയങ്ങൾ അദ്ദേഹത്തിൻെറ നേക്കു പാഞ്ഞു. നേരം സന്ധ്യയായി. രാമകൃഷ്ണന്മാർ അവരുടെ താമസസ്ഥലത്തേക്കു പോയി.

## കംസൻ ദുസ്വപ്നങ്ങൾ കാണുന്നു

ശിവചാപധ്വംസനവാർത്തകേട്ട കംസൻ പരവശനായിച്ചമഞ്ഞു ആ രാത്രിയിൽ അദ്ദേഹത്തിനു ദുസ്വപ്നങ്ങളാലും ഉറക്കമില്ലായ്മയാലും സ്വസ്ഥത ലഭിച്ചില്ല. താൻ ഒരു വലിയ നിലക്കണ്ണാടിയിൽ നോക്കിയെന്നും തന്നെ തലയില്ലാതെയാണു് അപ്പോൾ കണ്ടതെന്നും താൻ ഒരു കഴുതപ്പുറത്തു കയറി ശ്മശാന സ്ഥലത്തേക്കു പോയതായും, നഗ്നരായ വേതാളങ്ങൾ അവരുടെ കൊമ്പുകൾകൊണ്ടു് തൻെറ ശരീരം കുത്തിത്തുളക്കുന്നതായും സ്വപ്നത്തിൽ കണ്ടു പേടിച്ചരണ്ടു് അദ്ദേഹം ഉറക്കെ നിലവിളിച്ചു. "എന്നെ രക്ഷിക്കണേ എന്നെ രക്ഷിക്കണേ" എന്നു വിളിച്ചുപറഞ്ഞു. അതുകേട്ടു ജരാസന്ധപുത്രിമാരായ അദ്ദേഹത്തിൻെറ ഭാര്യമാർ അസ്തിയും പ്രാപ്തിയും ബദ്ധപ്പെട്ടു അടുക്കൽചെന്നു നിലവിളിച്ചതെന്തിനാണെന്നു ചോദിച്ചു. ഒന്നുമില്ലെന്നു പറഞ്ഞു അദ്ദേഹം പിന്നെയും ഉറങ്ങാൻ കിടന്നു. അപ്പോൾ അദ്ദേഹംതന്നെ ഒരു ചക്രവാതം പൊക്കിയെടുത്തു ആകാശത്തു വളരെ മുകളിൽ കൊണ്ടുപോയി ഊക്കോടെ കീഴ്പോട്ടെറിഞ്ഞതായും താൻ ശരീരമെല്ലാം തകർന്നു മരിക്കാറായി കിടക്കുന്നതായും പിന്നെയും ഒരു സ്വപ്നംകണ്ടു. പിന്നെയും നിലവിളിച്ചു. ഭാര്യമാർ അപ്പൊഴും അടുക്കൽ ചെന്നു് ഈ കൃഷ്ണനെയും ബലഭദ്രനെയും പോ

ലെയുള്ള ക്ഷുദ്രശത്രുക്കളെ വിചാരിച്ചു ഇതിന്മണ്ണം വ്യാകുലപ്പെടരുതെന്നും വേണമെങ്കിൽ അതിശക്തനായ തങ്ങളുടെ അഛനെ ആളയച്ചു വരുത്താമെന്നും പറഞ്ഞു. ധൈര്യം അവലംബിച്ചു അദ്ദേഹം പിന്നെ ഉറങ്ങി.

## കംസന്റെ പ്രവൃത്തിപരിപാടികൾ

പിറേറദിവസം രാവിലെ കംസൻ തന്റെ സഹോദരന്മാരോടും മന്ത്രിമാരോടും ആലോചിച്ച് കൃഷ്ണനോടും ബലരാമനോടും നേരിടുന്നതിന് ഒരു കാര്യപരിപാടി നിർണ്ണയിച്ചു. അനന്തരം കഞ്ചുകിപ്രധാനനെ വിളിച്ചു ആയുധാഭ്യാസമത്സരത്തിൽ ചേരാൻ കൃഷ്ണനേയും രാമനേയും ക്ഷണിച്ചുകൊണ്ടുവരാനായി അയച്ചുംവച്ച് ഇരുപതു ഋഷികളെ കുത്തിക്കൊല്ലുകയും ഒരു നൂറു സന്യാസികളേ ചവിട്ടിച്ചതച്ചു കൊല്ലുകയും ചെയ്തിട്ടുള്ള കുവലയാപീഠമെന്ന ആനയെ രാമകൃഷ്ണന്മാർ ഗോപുരദ്വാരത്തിലാകുമ്പോൾ അവർ അകത്തു കടക്കാതെ തടുക്കാനും കടക്കാൻ തുനിയുന്നപക്ഷം അവരെ കൊല്ലിക്കാനും അവിടെ നിത്താൻ ആനക്കാരനെ വിളിച്ചുവരുത്തി രഹസ്യമായി ചട്ടംകെട്ടി. പിന്നെ ഒരു രണ്ടാംകരുതലായി അവർ ആനയെ ജയിച്ച് അകത്തു കേറുന്നെങ്കിൽ അവരേ മുഷ്ടിയുദ്ധത്തിന് ക്ഷണിച്ചു അതിൽ അവരെ വധിക്കാൻ മല്ലന്മാരായ ചാണൂരമുഷ്ടികന്മാൎക്ക് ആജ്ഞ നൽകി. അദ്ദേഹം തന്റെ വാളുകളിൽ രണ്ടെണ്ണം തയ്യാറാക്കി അടുക്കൽവച്ച്, തന്റെ സാമന്തപ്രഭുക്കന്മാരെ ചുററുമിരുത്തി, അവരുടെ മദ്ധ്യത്തിൽ സന്നദ്ധനായി ഇരുന്നു ഈ കരുതലുകളെല്ലാം ചെയ്തിട്ടും പി

നൊയും ഒരു അജ്ഞാതഭയം അദ്ദേഹത്തിന്റെ മനസ്സിനെ ഞെരിച്ചുകൊണ്ടിരുന്നു. തന്റെ ആയുസ്സററിരിക്കുന്നു എന്നു് സഹജാവബോധം അദ്ദേഹത്തിനു തോന്നിപ്പിച്ചു.

## തടിയൻ കൊമ്പനാന ചത്തു.

കഞ്ചുകി പ്രധാനന്റെ ക്ഷണം അനുസരിച്ചു് കൃഷ്ണനും രാമനും ചെന്നപ്പോൾ നഗരഗോപുരവാതിലിൽക്കൂടിയുള്ള മാർഗ്ഗം കുവലയാപീഡം തടഞ്ഞു നില്ക്കുന്നതുകണ്ടു് കൃഷ്ണൻ അതിനെ അവിടെ നിന്നു മാററാൻ ആനക്കാരനോടു പറഞ്ഞു. അവനാകട്ടെ അതിനു വിരുദ്ധനായി അതിനെ കൃഷ്ണന്റെ നേരെ ഇളക്കി പായിച്ചു. കൃഷ്ണനെ പിടിച്ചെടുത്തു മേല്പോട്ടെറിയിക്കുക അദ്ദേഹം കീഴ്പോട്ടു വീഴുമ്പോൾ കൊമ്പുകളിൽ വീഴത്തക്കവണ്ണം അതിന്റെ മേലെ മലർത്തി പിടിപ്പിച്ചു നിർത്തുക. കൊമ്പുകൾ കേറി അദ്ദേഹം ചാവുക ഇതാണു് അവൻ നിശ്ചയിച്ച പ്ളാൻ. എന്നാൽ കൃഷ്ണൻ ആന തന്നെ പിടിച്ചു പൊക്കിയെടുത്തപ്പോൾ അദ്ദേഹം അതിന്റെ പിടിയിൽ നിന്നു തെററി ഓടിമാറി. ആന പിന്നെയും കൃഷ്ണന്റെ നേരെ പാഞ്ഞു ചെന്നു. അപ്പോൾ അദ്ദേഹം കാണികൾ ആശ്ചര്യത്തോടുനോക്കി നിൽക്കെ അതിന്റെ പിറകിൽ ചെന്നു്, ഒരു കുട്ടി അതിന്റെ കളിയാനയെ എന്നപോലെ, അതിന്റെ വാലിൽ പിടിച്ചു വലിച്ചു പിറകോട്ടു നടത്തിക്കൊണ്ടു പൃഷ്ഠഭാഗത്തു ഒരു തൊഴി കൊടുത്തു. അതു മുമ്പോട്ടുപോയി തലകുത്തി വീണു. അതു എണീച്ചു ചെന്നു കൃഷ്ണനെ കുത്തി. കൃഷ്ണൻ ഒഴിഞ്ഞു മാറിക്ക

ളഞ്ഞു. അതിൻെറ കൊമ്പു മണ്ണിൽ തറച്ചു. ആന അവ വലിച്ചൂരി പിന്നെയും അടുത്തു. അപ്പോൾ അദ്ദേഹം അതിൻെറ കൊമ്പുകളിൽ പിടിച്ചു വലിച്ച് അവ പിഴുതെടുത്തു. അവ കൊണ്ടടിച്ചു ആനയേയും ആനക്കാരനേയും കൊന്നു. ആ ചോര പുരണ്ട ആനക്കൊമ്പുകളും കൈയിലെടുത്തും കൊണ്ടു പിന്നെ സമരമത്സരത്തിനുള്ള രംഗസ്ഥലത്തേയ്ക്കു് പോയി.

## മല്ലന്മാരുടെ വധം.

ആയുധവിദ്യാമത്സര രംഗത്തിൽ കൃഷ്ണൻ പ്രവേശിക്കുന്നതു കണ്ടപ്പോൾ കംസൻ മഞ്ചത്തിലിരുന്നു വിറച്ചു അല്പനേരത്തിനകം ധൈര്യം വീണ്ടെടുത്തു് മല്ലന്മാരായ ചാണൂരനേയും മുഷ്ടികനേയും വിളിച്ചു കൃഷ്ണനേയും രാമനേയും പോരിനു വിളിക്കാൻ ആജ്ഞാപിച്ചു. പയററിത്തഴമ്പിച്ച ആ മല്ലന്മാർ കേവലം ബാലന്മാർ മാത്രമായ അവരെ പോരിനു വിളിക്കുന്നതു കണ്ടു കളികാണാൻ കൂടിയ ആളുകൾ അത്ഭുതപ്പെട്ടു. ആ ബാലന്മാർ അതു സ്വീകരിച്ചപ്പോൾ അവർ അതിലധികവും അത്ഭുതപ്പെട്ടു.

കൃഷ്ണൻ ചാണൂരനോടും രാമൻ മുഷ്ടികനോടും ഏററു. സമരം ഭയങ്കരമായി നടന്നു. ഒടുക്കം കൃഷ്ണൻ ചാണൂരനെ പിടിച്ചെടുത്തു മേല്പോട്ടോരേറെറിഞ്ഞു. അവൻ ചത്തുവീണു. അതുപോലെതന്നെ രാമൻ മുഷ്ടികനേയും കൊന്നു. സാലനും തോഷാലകനും കൃഷ്ണനോടു പോരിനു ചെന്നു എങ്കിലും അവരേ തോല്പിക്കാൻ അദ്ദേഹത്തിനു നേരം വേണ്ടിവന്നില്ല. ഒരു നിമിഷത്തിൽ അവരെ കൊന്നു. അതുപോലെ

ക്രൂടൻ രാമനോടേററു. അദ്ദേഹം ഇടത്തു കൈകൊണ്ടൊരിടിയാൽ അവനെ മൃത്യുവിനു കരുതി കൊടുത്തു.

## കംസന്റെ തവണയായി

കംസൻ തന്റെ ആസന്ന പരിജനഭടന്മാരെ വിളിച്ച് കൃഷ്ണനേയും രാമനേയും വസുദേവനേയും തന്റെ അച്ഛൻ ഉഗ്രസേനനേയും ഉടനേ പിടിച്ചു കൊന്നുകളയാൻ ആജ്ഞ നൽകി. ആ ആജ്ഞകേട്ട് കൃഷ്ണൻ കംസനിരുന്നിരുന്ന മഞ്ചത്തിൽ ചാടിക്കേറി. കംസൻ സ്വരക്ഷക്കായി വാളുരിഎടുത്തു. നോക്കിയപ്പോൾ തന്റെ ചുററിലും അനേകം കൃഷ്ണന്മാർ നില്ക്കുന്നതുകണ്ടു. അദ്ദേഹം ഇതികർത്തവ്യതാമൂഢനായി അമ്പരന്നു നിന്നു. കൃഷ്ണൻ അദ്ദേഹത്തിന്റെ കിരീടംതട്ടിത്താഴത്തിട്ടിട്ടു അദ്ദേഹത്തിനെപ്പിടിച്ചു താഴെ രംഗത്തിലേയ്ക്കെറിഞ്ഞു. നിലം പതിച്ചപ്പോൾ അസുരനായ കംസൻ സ്വന്തം രൂപം പൂണ്ടു. കംസൻ എല്ലുതകർന്നു ചത്തു. മഹാനാമാവ്, കങ്കൻ, ന്യഗ്രോധൻ മുതലായ കംസസോദരർ കൃഷ്ണനോടേററു. തന്റെ ഗദകൊണ്ടടിച്ച് അദ്ദേഹം അവരെ നിഷ്പ്രയാസം കാലപുരിക്കോടിച്ചു.

## ഉഗ്രസേനന്റെ കിരീടധാരണം

അപ്പോൾ ജനങ്ങൾ തങ്ങളെ ഉപദ്രവിച്ചുകൊണ്ടിരുന്ന കംസന്റെ മരണത്താൽ സന്തുഷ്ടരായി രാമനേയും കൃഷ്ണനേയും അനുമോദിച്ച് ആർപ്പുവിളിച്ചു. അക്രൂരൻ ആനന്ദത്താൽ പുളകിതാംഗനായി തൊഴുകൈയോടെ കൃഷ്ണന്റെ അടുക്കൽ ചെന്നുനിന്ന്, "കൃഷ്ണാ അവിടുത്തെ ഈ കർമ്മം ഞങ്ങളുടെ ദുരിതങ്ങ

ളെ ഒരടിയാലെ നിർമ്മാർജ്ജനം ചെയ്തതിനു ലോക രെല്ലാം അവിടത്തെ സ്തുതിക്കുന്നു. എനിക്കുള്ള സന്തോഷത്തേയും വികാരങ്ങളേയും അടക്കിവയ്ക്കാൻ ശക്തനാകുന്നില്ല. ത്രൈലോക്യവാസികൾ പല രൂപങ്ങളിൽ ആരാധിക്കുന്ന സാക്ഷാൽ പരമേശ്വരനാണു് അവിടുന്നെന്നു് ഞാൻ അറിയുന്നു. സകല മാർഗ്ഗങ്ങളും വന്നുചേരുന്നതു് അവിടുത്തെ സന്നിധിയിലാണു്. സകല നദികളും സമുദ്രത്തിൽ ചേരുന്നതുപോലെ സകലരുടേയും പ്രാർത്ഥനകൾ അവിടുത്തെ അടുക്കൽ എത്തിച്ചേരുന്നു. സകല ജീവജാലങ്ങളുടേയും ആസ്ഥാനമായ അല്ലയോ വാസുദേവ, അവിടുത്തേയ്ക്കു് നമസ്കാരം. ഞങ്ങളുടെ സകലവിധങ്ങളായ ശക്തികൾക്കും അധീശനായ ഭഗവാനെ അവിടുത്തേയ്ക്കു് നമസ്കാരം! കാമങ്ങളാലും ചപലങ്ങളായ ഇന്ദ്രിയങ്ങളാലും മാർഗ്ഗഭ്രംശം വന്നുപോയ ഒരു പാപിയും ദുഃഖിതനും ആയ ഇവനേ അവിടുന്നു രക്ഷിക്കണേ" എന്നു പറഞ്ഞു. കൃഷ്ണൻ കരുണാർദ്രനായി അക്രൂരനെ ആലിംഗനം ചെയ്തു. കണ്ടുനിന്ന ജനാവലി ഹർഷാരവം മുഴക്കി. എല്ലാവരും കൃഷ്ണന്റെ ഗരുഡൻ അടയാളമായ കൊടിയുടേയും രാമന്റെ പനഅടയാളമായ കൊടിയുടേയും ചുററും വ്യൂഹമായി നിന്നു. ഒരു വലിയ പുരുഷാരത്താൽ അനുഗതരായി അവർ കാരാഗൃഹത്തിലേയ്ക്കു പോയി. അവിടെചെന്നു് ഉഗ്രസേനനേയും ദേവകീ വസുദേവന്മാരേയും ബന്ധനത്തിൽനിന്നു മോചിപ്പിച്ചു. അസ്തിയേയും പ്രാപ്തിയേയും അവരുടെ അപേക്ഷപോലെ മഗധ രാജധാനിയായ രാജഗൃഹത്തിൽ അവരുടെ അച്ഛന്റെ അടുക്കൽ പൊയ്ക്കൊള്ളാൻ അനുവദിച്ചു.

ദിവ്യതേജസ്സിനാൽ പരിവൃതനായ കൃഷ്ണനെക്ക ണ്ടു് ദേവകീവസുദേവന്മാർ വിസ്മയാധീനരായി തൊഴുകയ്യോടെ നിന്നു. കൃഷ്ണൻ അതുകണ്ടു സ്നേഹാർദ്രനായി ആശ്രയീഭാവം പൂണ്ടു് മാതാപിതാക്കന്മാരെ സാഷ്ടാംഗ നമസ്കാരം ചെയ്തു. നിങ്ങൾക്കിനി ഭയപ്പെടാനൊന്നുമില്ല. എന്നുപറഞ്ഞു അവരെ ആശ്ലേഷിച്ചു ആശ്വസിപ്പിച്ചു. അനന്തരം കൃഷ്ണൻ ഉഗ്രസേനനെ ഭോജന്മാരുടെ രാജാവായി അഭിഷേകം കഴിപ്പിച്ചു. വിവരം വിളംബരം അടിച്ചു് പ്രസിദ്ധം ചെയ്തു. പ്രജകളുടെ ജയഘോഷത്താൽ നഗരാന്തരീക്ഷം മുഖരിതമായി.

# മൂന്നാം അദ്ധ്യായം

## ഗുരുവും ശിഷ്യനും.

മാക്രികളിവ രണ്ടും നീരൊഴുക്കിന്റെ മീതെ
വാഴ്കു മാമോദത്തോടെ മദിച്ചു രസിക്കവേ
ഓരോന്നും മററതിനെ കാരുണ്യം കലന്നേററം
സാരമായ് സല്ക്കരിച്ചു സന്തതം മരുവുന്നു.
പച്ച മാക്രിയും പുള്ളിമാക്രിയും മഴവെള്ളം
പററി മെയ് നനയവേ മുന്നോക്കം ചാടിച്ചാടി
ഒന്നിച്ചു ചേൎന്നരണ്ടും തങ്ങടെ ശബ്ദങ്ങളെ
യൊന്നായി യോജിപ്പിച്ചു ചൊല്ലിടുന്നിതു നന്നായ്
ഗുരു നൽകിടും പാഠമശ്ശിഷ്യൻ പഠിക്കുമ്പോ-
ളൊരുവൻ ചൊല്ലുന്നതു മററവനേററു ചൊൽവൂ.
അങ്ങവർ വാഗ്ധാടിയിൽ സംഭാഷിക്കുമ്പോഴവ-
രംഗമോരോന്നും വീൎത്തു വരുമ്പോൾ തോന്നിടുന്നു.

(ഋഗ്വേദം. 7. 103. ഗ്രിഫിത്തിന്റെ വിവൎത്തനം)

രാജകുമാരന്മാർ പഠിക്കേണ്ടതും ക്ഷത്രിയർ പഠിക്കേണ്ടതും ആയ വേദങ്ങളും ശാസ്ത്രങ്ങളുമെല്ലാം അഭ്യസിക്കുന്നതിന് വസുദേവൻ കൃഷ്ണനേയും രാമനേയും ഒരു സുപ്രസിദ്ധ ഗുരുവര്യനായ സാന്ദീപനിയുടെ അടുക്കലേയ്ക്കയച്ചു. ആദ്യം അദ്ദേഹം അവൎക്ക് അക്ഷരങ്ങൾ പറഞ്ഞുകൊടുത്തു. അതു മുഴുവൻ അവർ ഉടൻതന്നെ പഠിച്ചതു കണ്ടു് അദ്ദേഹം അത്ഭുതപ്പെട്ടു്. പിറേറന്ന് അവർ ഒരുക്ഷണംകൊണ്ടു കണക്കെല്ലാം പഠിച്ചു. അതു കണ്ടപ്പോൾ അദ്ദേഹത്തിന്റെ അത്ഭുതം ഇരട്ടിച്ചു. മൂന്നാം ദിവസം അവൎക്കു വേദം നാലും ചൊല്ലിക്കൊടുത്തു. അവർ ഒരു

പിഴയും കൂടാതെ അദ്ദേഹം ചൊല്ലിക്കൊടുത്തതു പോലെ ചൊല്ലി അദ്ദേഹത്തെ അമ്പരപ്പിച്ചു. പിന്നെ അവരുടെ വൈഭവം കണ്ടു് അദ്ദേഹം അത്ഭുതപ്പെട്ടില്ല. അറുപത്തിനാലുദിവസം കൊണ്ടു് അവർ അറുപത്തിനാലു കലാവിദ്യകളും പഠിച്ചു.

യമുനാതീരത്തു ഒരു വനപ്രദേശത്തായിരുന്നു സാന്ദീപനിയുടെ ആശ്രമം. അദ്ദേഹം പത്നീസമേതം പാർത്തിരുന്ന ആ ആശ്രമത്തിൽ വിവിധ ജാതിയിലും വർഗ്ഗത്തിലും ഉള്ള മുപ്പതു കുട്ടികളെ താമസിപ്പിച്ചു വിദ്യാഭ്യാസം ചെയ്യിച്ചുപോന്നു. അവർക്കെല്ലാവർക്കും ഒരേ പാഠങ്ങൾ നൽകി. അവരെ ഒരേ വ്യവസ്ഥിതിയിൽ പരിശീലിപ്പിച്ചു. അവരെ കുടുംബാംഗങ്ങളെപ്പോലെ ഗണിച്ചു സംരക്ഷിച്ചു. ശിഷ്യന്മാരെല്ലാവരും രണ്ടരനാഴിക വെളുപ്പിനു എണീച്ചു യമുനയിൽ ചെന്നു കുളിച്ചു ഹോമകർമ്മങ്ങൾക്കവേണ്ട ചമതച്ചില്ലകളും ദർഭപ്പുല്ലും ഭക്ഷണത്തിനുവേണ്ട ഫലമൂലങ്ങളും ശേഖരിച്ചുകൊണ്ടു വരുക; പിന്നീടു രാവിലെ പഠിക്കേണ്ട പാഠങ്ങൾ പഠിക്കുക.; പിന്നെ അനന്തര കൃത്യങ്ങൾ യഥാവിധം അനുവർത്തിക്കുക. ഇതത്രെ അവിടത്തേ ദിനചര്യ.

കൃഷ്ണന്റെ സതീർത്ഥ്യരുടെ കൂട്ടത്തിൽ കുചേലൻ എന്നൊരു സൽഗുണനിധിയായ ദരിദ്ര ബ്രാഹ്മണബാലൻ ഉണ്ടായിരുന്നു. ആ വിദ്യാർത്ഥി കൃഷ്ണനേ വളരെ സ്നേഹിച്ചു. കൃഷ്ണൻ അങ്ങോട്ടും സ്നേഹിച്ചു. വിദ്യാർത്ഥികൾ കാററത്തും മഴയത്തും ശീതകാലത്തും ഉഷ്ണകാലത്തും മുടക്കം കൂടാതെ ദിനകൃത്യങ്ങൾ മുറപോലെ അനുഷ്ഠിച്ചു് ആരോഗ്യകരമായ ജീവിതം നയിച്ചു. അവർ തുറസ്സമായ സ്ഥലത്തു ഉറങ്ങി അ

നസ്യൂതം പ്രകൃതിയുമായി സഹവസിച്ചു. അവർ തമ്മിൽ സാഹോദൎയ്യവും സഖിതയും തഴച്ചു.

## ഗുരുദക്ഷിണ.

കൃഷ്ണനും ബലഭദ്രരാമനും വേദശാസ്ത്രങ്ങളും കലാവിദ്യകളും പഠിച്ചു. അവരുടെ വിദ്യാഭ്യാസം പൂൎത്തിയായി. അന്നൊരുദിവസം സാന്ദീപനി അവരെ അടുക്കൽ വിളിച്ച് "എനിക്കറിയാവുന്നതെല്ലാം നിങ്ങൾ പഠിച്ചു കഴിഞ്ഞു. ഇനി നിങ്ങൾക്കു പോകാം. നിങ്ങളുടെമാതാപിതാക്കന്മാരെയും ഗുരുവിനേയും ബഹുമാനിക്കുക; വംശവൃദ്ധിക്കായി വേൾക്കുക; സത്യത്തേയും ധൎമ്മത്തേയും സ്വന്തക്ഷേമത്തേയും പുലൎത്തുക; എന്നും വേദങ്ങൾ ചൊല്ലുകയും വേദങ്ങൾ പഠിപ്പിക്കുക. ഈശ്വരന്മാരേയും പിതൃക്കളെയും ഉദ്ദേശിച്ചുള്ള കൎമ്മങ്ങൾ അനുഷ്ഠിക്കുക. ഇവയൊന്നും മുടക്കാതിരിക്കുക; ആൎക്കും ദൂഷിക്കാനാവാത്ത പ്രവൃത്തികൾ മാത്രം ചെയ്ക; വിശുദ്ധന്മാരെയും വിപ്രന്മാരെയും ആദരിക്കുകയും സൽക്കരിക്കുകയും ചെയ്ക; മനസ്സോടെയും കഴിവുപോലെയും ദരിദ്രൎക്കു ദാനം കൊടുക്കുക. കൊടുക്കാൻ മനസ്സില്ലായ്മ വരുകയാണെങ്കിൽ മററാളുകൾ കൊടുക്കുന്നതു കാണുമ്പോൾ ഉണ്ടാകുന്ന ലജ്ജയേ വിചാരിച്ചും ഈശ്വരന്മാരിൽ നിന്നു അത്ര ധാരാളം കിട്ടിയിട്ടും കൊടുക്കാതിരുന്നാൽ അവരിൽ നിന്നുണ്ടാകാവുന്ന ദുരനുഭവങ്ങളെ ഭയന്നും ആ മനസ്സുകേടോടെ തന്നെ കൊടുക്കുക; വികല്പം തോന്നുന്ന കാൎയ്യങ്ങളിൽ വിവേകപൂൎവ്വം ചിന്തിച്ചു പ്രവൎത്തിക്കുന്ന ബുദ്ധിമാന്മാരും പരിശുദ്ധജീവികളും ചെയ്യുന്നതുപോലെയും ഉപദേശിക്കുന്നതുപോലെയും ചെയ്യുക; ഇതെല്ലാമാണ് വേദങ്ങൾ ഉ

പദേശിക്കുന്നതു്." എന്നു പറഞ്ഞു അവക്കു യാത്ര പറഞ്ഞു.

"ഗുരുപാദരെ, ഞങ്ങളെന്താണു് അവിടേയ്ക്കു് ഗുരുദക്ഷിണ തരേണ്ടതു്?" എന്നു കൃഷ്ണൻ അദ്ദേഹത്തിനോടു ചോദിച്ചു. "നിങ്ങളൊന്നും തരണ്ട. നിങ്ങൾ എൻെറ ശിഷ്യരായതുതന്നെ എനിക്കു മതിയായ ദക്ഷിണയായി. അതൊന്നുകൊണ്ടു ഭാവിതലമുറകൾ എന്നെ ഓമ്മിക്കും. അതുമതി എനിക്കു്" എന്നു സാന്ദീപനി മറുപടി പറഞ്ഞു.

"അതു പോരാ, എന്തെങ്കിലും ഒരു ഗുരുദക്ഷിണ തന്നേ എനിക്കു മതിയാവൂ." എന്നു കൃഷ്ണൻ വീണ്ടും പറഞ്ഞു.

"നിങ്ങളിൽനിന്നു ഒന്നു മാത്രമേ ഞാൻ ദക്ഷിണ സ്വീകരിക്കയുള്ളൂ. അതു നിങ്ങളെക്കൊണ്ടു സാധിക്കുന്നതുമല്ല."

"സാധിക്കുന്നതാവട്ടെ സാധിക്കാത്തതാവട്ടെ. അതെന്താണെന്നു പറയുക."

"എനിക്കൊരു മകനേ ഉണ്ടായിരുന്നുള്ളൂ. അവൻ പ്രഭാസതീത്ഥത്തിനടുക്കൽ സമുദ്രസ്നാനം ചെയ്തുകൊണ്ടിരുന്നപ്പോൾ പഞ്ചജനൻ എന്നൊരസുരൻ ഒരു സ്രാവായിവന്നു അവനേ പിടിച്ചുകൊണ്ടു പോയി. അവനേ തിരിച്ചുകൊണ്ടുവന്നു തരാൻ നിങ്ങൾക്കു് കഴിയുമോ ആവോ. നിങ്ങൾ അതു ചെയ്തുതന്നാൽ ഞാനും എൻെറ ഭായ്യയും നിങ്ങളോടു എന്നും നന്ദിയുള്ളവരായിരിക്കും. എന്നാൽ അതസാധ്യമായ ഒരു കായ്യമാണു്.

"ഞാനൊന്നു നോക്കട്ടെ" എന്നു കൃഷ്ണൻ മറുപടി പറഞ്ഞു. അവർ രണ്ടുപേരും പോയി.

## പഞ്ചജനവധം.

കൃഷ്ണൻ ഉടനേതന്നെ നേരേ പ്രഭാസത്തിലേയ്ക്കുപോയി. അവിടെ സമുദ്രതീരത്തു ചെന്നു നിന്നുംകൊണ്ടു് പഞ്ചജനൻ ഒളിച്ചിരിക്കുന്ന സ്ഥലം കാണിച്ചു കൊടുക്കണമെന്നു വരുണനോടാവശ്യപ്പെട്ടു. വരുണൻ ഒന്നു സംശയിച്ചു നിന്നു. അപ്പോൾ പണ്ടു് അഗസ്ത്യൻ ചെയ്തതുപോലെ താനും സമുദ്രത്തിലെ വെള്ളമെല്ലാം കുടിച്ചു വററിച്ചു കളയുമെന്നു് കൃഷ്ണൻ പറഞ്ഞു. വരുണൻ പേടിച്ചു് പഞ്ചജനന്റെ ഗൂഢ വാസസ്ഥലം കാണിച്ചു കൊടുത്തു പഞ്ചജനൻ സാന്ദീപനിയുടെ മകനേ കൊന്നു് ശവം സമുദ്രത്തിലുള്ള ഒരു ഗൂഢ ഗുഹയ്ക്കകത്തു വച്ചിട്ടു ഒരു ശംഖമായി അതിന്റെ പുറത്തു് ഇരിക്കയായിരുന്നു. കൃഷ്ണൻ ആ ശംഖിന്മേൽ പിടിച്ചു വലത്തോട്ടൊന്നു തിരിച്ചു. ആ ഭയങ്കരനായ അസുരൻ ചത്തു. ആ ശംഖം ഒരു വലമ്പിരിശംഖായി. അതാണു വിഷ്ണുവിന്റെ സമരശംഖമായ പാഞ്ചജന്യം. അതാണു് ഹിന്ദുക്കൾ വാഴ്ത്തുന്ന ദിവ്യശംഖം.

കൃഷ്ണൻ ഗുരുപുത്രന്റെ ശവം കണ്ടെടുത്തു അതിന്റെ പ്രാണനേ തിരിയെയിട്ടു ജീവിപ്പിക്കാൻ യമനോടു ആവശ്യപ്പെട്ടു. "അങ്ങു തന്നില്ലെങ്കിൽ വേറൊരു ജീവനെ ഞാൻ സൃഷ്ടിക്കും" എന്നു കൃഷ്ണൻ യമനോടു പറഞ്ഞു. യമൻ പേടിച്ചു ആ ജീവനേ കൃഷ്ണനെ ഏല്പിച്ചു. കൃഷ്ണൻ ശവത്തിനു ജീവനിട്ടു ഗുരുപുത്രനെ കൊണ്ടുചെന്നു് ഗുരുവിനു കൊടുത്തു. സാന്ദീപനിയും ഭാര്യയും സന്തോഷഭരിതരായി.

### ദേവകിയുടെ അപേക്ഷ.

സാന്ദീപനിയുടെ മകനേ കൃഷ്ണൻ തിരിച്ചു കൊണ്ടുവന്നു കൊടുത്ത വാർത്തമാനം കാട്ടുതീപോലെ നാട്ടിലെല്ലാം പരന്നു. ആ കേൾവി സത്യമാണോ എന്നും മരിച്ചവരെ ജീവിപ്പിക്കാൻ കൃഷ്ണനു ശക്തിയുണ്ടോ എന്നും ദേവകി കൃഷ്ണനോടു ചോദിച്ചു. കൃഷ്ണൻ അതു സാധ്യമാണെന്നു മറുപടി പറഞ്ഞു. അതു കേട്ടപ്പോൾ അവളുടെ കണ്ണുകളിൽ ആശ്ചര്യം ദ്യോതിക്കുന്ന ഒരു വിദൂരനോട്ടം ഉണ്ടായി.

"ദേവകി: ഞാൻ വിചാരിക്കയാണ്........."

കൃഷ്ണൻ: "എന്തോന്നാണ് അമ്മ വിചാരിക്കുന്നതു്?"

ദേവകി: "അതു സാധിക്കാത്തതാണ്. അതു് ഞാൻ എന്തിനാഗ്രഹിക്കുന്നു"

കൃഷ്ണൻ: "പറയൂ അമ്മേ, എന്നോട് അമ്മയുടെ ആഗ്രഹം എന്താണെന്നു്"

ദേവകി: "കംസൻ കൊന്ന എന്റെ ആറുകുട്ടികളേയും ഒന്നു കൊണ്ടുവരാമോ നിനക്കു്. അവൎക്കു് ഒരിക്കലൊന്നു മുല കൊടുക്കാൻ എനിക്കൊരു മോഹം. ഒരുതവണ കൊടുത്താൽമതി. ഉടനേ തിരിച്ചു തന്നേയ്ക്കാം."

കൃഷ്ണൻ ഉടനേതന്നെ വൈകുണ്ഠത്തിലേയ്ക്കു പോയി. അവിടെ മഹാവിഷ്ണു അനേകലക്ഷം കുട്ടികളാൽ പരിവൃതനായി യോഗാസനത്തിൽ ഇരുന്നിരുന്നു. ഓരോ നിമിഷത്തിലും പത്തുപന്ത്രണ്ടു കുട്ടികൾ അദ്ദേഹത്തിനെ കെട്ടിയണച്ചു ചുംബിക്കും. അപ്പോൾ അദ്ദേഹം അവരുടെ ഉള്ളിൽ തന്റെ ഒരംശം സംക്രമിപ്പിക്കും. അവർ ഭൂമിയിൽ പുരുഷന്മാരായും സ്ത്രീകളായും ജനിക്കും. കൃഷ്ണൻ അദ്ദേഹ

ത്തിന്റെ അപരരൂപമായ വിഷ്ണുവിന്റെ അടുക്കൽ ചെന്നു് താൻ വന്നകാര്യം പറഞ്ഞു ദേവകിയുടെ കുട്ടികളെ അവിടെ നിന്നു കൊണ്ടുവന്നു അവൾക്കു കൊടുത്തു. ദേവകി പരമാനന്ദത്തോടെ അവക്കു മുല കൊടുത്തു. പിന്നെ കൃഷ്ണൻ അവരെ തിരിയെ വൈകുണ്ഠത്തിൽ കൊണ്ടുപോയാക്കി. ഈ സംഭവങ്ങൾ ദേവകിക്കു ഒരു സ്വപ്നമായിട്ടു തോന്നി.

## ഘോരാംഗിരസന്റെ ശിഷ്യൻ

അക്കാലത്തെ ഏററവും ശ്രുതപ്പെട്ട ഒരു ഗുരുവും രാജിയില്ലാത്ത ശിവാരാധകനുമായ ഘോരാംഗിരസനെ ഒരു പാഠം പഠിപ്പിക്കാൻ കൃഷ്ണൻ നിശ്ചയിച്ചു. അദ്ദേഹം ആംഗിരസന്റെ അടുക്കൽപോയി അദ്ദേഹത്തിന്റെ ശിഷ്യനായി. ആംഗിരസൻ തനിക്കറിയാവുന്നതെല്ലാം കൃഷ്ണനെ പഠിപ്പിച്ചു. അദ്ദേഹം അതെല്ലാം ഒരു ക്ഷണം കൊണ്ടു് പഠിച്ചതുകണ്ടു് അദ്ദേഹം അത്ഭുതപ്പെട്ടു കൃഷ്ണനോടു ഇങ്ങനെ പറഞ്ഞു. “എനിക്കറിയാവുന്നതെല്ലാം നീ പഠിച്ചുകഴിഞ്ഞു. നിനക്കു് ഇനി പോകാം. ജീവിതം ഒരു യജ്ഞമാണെന്നു നീ ഓർമ്മിക്കണം. ഒരുവനു വിശപ്പും ദാഹവും ഉണ്ടാകയും സുഖമനുഭവിക്കാതിരിക്കയും ചെയ്യുന്നതു് ദീക്ഷയാണു്. ഒരുവനു വിശക്കുകയും ഉണ്ടും കുടിച്ചും അതു ശമിപ്പിക്കയും ചെയ്യുന്നതു് ഉപസാദകകർമ്മങ്ങളിൽ പങ്കുകൊള്ളുകയാണു്. ഒരുവൻ ചിരിക്കയും ഭക്ഷണം കഴിക്കയും മൈഥുനക്രിയ നടത്തുകയും ചെയ്യുന്നതു് വേദം ഗാനം ചെയ്കയും വേദം ചൊല്ലുകയും ആണു്. നിസ്പൃഹ, കൃഛ്റ തപസ്സു്, ഭിക്ഷ കൊടുക്കുക, സത്യവത്വം, അക്രമരാഹിത്യം, ഋജുത, ഇവ പുരോഹിതർക്കുള്ള ദക്ഷിണകളാണു്. മരണം

യാഗാവസാനത്തിലെ അവഭൃതസ്നാനമാണു്. മരണസമയമാകുമ്പോൾ ഈ മൂന്നു ചിന്തകളിൽ രക്ഷ പ്രാപിക്കണം. നീ അക്ഷിതൻ (നശിപ്പിക്കപ്പെടാൻ വയ്യാത്തവൻ) ആകുന്നു. നീ അച്യുതൻ (അചഞ്ചലൻ) ആകുന്നു. നീ പ്രാണൻ (ജീവന്റെ സാരഭൂതമായ ഭാഗം ആകുന്നു) ഋഗ്വേദത്തിൽ ഈ സംഗതിയെപരാമർശിക്കുന്ന രണ്ടു ഋക്കുകൾ ഉണ്ടു്.

ആദിമബീജത്തിൽനിന്നുമുണ്ടായവ
രാദ്യമായുള്ളോരന്നുഷസ്സിന്റെ ദീപ്തിയെ
ആകാശദേശമതിനുംമുകളിലാ
യാദീപ്തിദൂരവേ പ്രസ്ഫുരിച്ചീടുന്നു
ചുററുമിടതൂർന്നിരുളിൽനിന്നാദ്യരെ
യററത്തുമിന്നിത്തിളങ്ങുന്ന ദീപ്തിയെ
അത്യുന്നതസ്ഥലേനിൽക്കുമദ്ദീപ്തിയെ
മുത്തോടുനാംനോക്കിനിൽക്കുമദീപ്തിയെ
ആദിതേയർക്കുമധിനാഥനാകുമാ—
യാദിത്യദേവനെ നാം നോക്കിയെന്നാകിൽ
പ്രാപിച്ചുനാം പരമോന്നതദീപ്തിയെ
പ്രാപിച്ചുതേ പരമോന്നത ദീപ്തിയേ."

"സ്വാമിൻ" ഈ പ്രഭാഷണം കേട്ടു് കൃഷ്ണൻ പറഞ്ഞു. "പരംജ്യോതിസ്സ്" എന്ന ശബ്ദത്തിനു് അവിടുന്നു് അർത്ഥമാക്കുന്നതു് അഴിവില്ലാത്തതായി അഴിക്കാൻ വയ്യാത്തതായി ഉലയ്ക്കാനാവാത്തതായി സൂര്യനിൽ സ്ഥിതിചെയ്യുന്ന, സൂര്യന്റെ കണ്ണായ സൂര്യനാരായണൻ ആണെന്നു ഞാൻ വിചാരിക്കുന്നു. "ഹേ ഗാർഗ്ഗി സത്യത്തിൽ അഴിവില്ലാത്ത ഒന്നിന്റെ ആജ്ഞയാൽ സൂര്യനും ചന്ദ്രനും അകന്നു നിൽക്കുന്നു. ഹേ ഗാർഗ്ഗി, ആ അഴിവില്ലാത്ത ഒന്നിന്റെ ആജ്ഞയാൽ ഭൂമിയും ആകാശവും അകന്നു നില്ക്കുന്നു. ഹേ ഗാർഗ്ഗി, ആ അഴിവില്ലാത്ത ഒന്നിന്റെ ആജ്ഞയാൽ ക്ഷണ

ങ്ങളും നാഴികകളും മണിക്കൂറുകളും പകലുകളും രാത്രികളും ദിവസങ്ങളും പക്ഷങ്ങളും മാസങ്ങളും ഋതുക്കളും ആണ്ടുകളും അകന്നുനിൽക്കുന്നു. ഹേ ഗാർഗ്ഗി ആ അഴിവില്ലാത്ത ഒന്നിന്റെ ആജ്ഞയാൽ മഞ്ഞുറഞ്ഞ മലകളിൽനിന്ന് ഏതാനും നദികൾ കിഴക്കോട്ട് ഒഴുകുന്നു മററുള്ളവ പടിഞ്ഞാട്ട് ഒഴുകുന്നു. ഓരോന്നും ഏതേതു ദിക്കുകളിലേക്ക ഒഴുകുന്നുവോ അതാതു് ദിക്കുകളിലേക്ക യഥേഷ്ടം ഒഴുകുന്നു. എന്നു യാജ്ഞവല്ക്യൻ പറഞ്ഞിരിക്കുന്നു." "അതെ," ആംഗിരസ് കൃഷ്ണനേ ആലിംഗനം ചെയ്തുകൊണ്ടു പറഞ്ഞു. "അല്ലയൊ, അച്യുത, എന്റെ ഉപദേശത്തിന്റെ ആന്താരാത്ഥവും ഗൂഢാത്ഥവും അവിടുന്ന് ഗ്രഹിച്ചിട്ടുണ്ട്."

---

# നാലാം അദ്ധ്യായം

## ദ്വാരക—നവീനനഗരം

വൻകിടരാജ്യങ്ങളാം മറവള്ള ശക്തികളാം
സംഘടിപ്പിക്കുന്നിതൊളിച്ചവർ വൻപട
സൂക്ഷ്മമില്ലാതെ നീ വാഴുമവസരം
വീക്ഷിച്ചവർ സദാ കാത്തുമരുവുന്നു.
രക്ഷയ്ക്കുവേണ്ടതുചെയ്യുമഹേശനേ
ശിക്ഷയായ് പ്രാർത്ഥിച്ചു സൂക്ഷിച്ചിരിക്കനീ

(എ. എച്ച്. ചാർട്ടെറീസ്)

ദിവ്യലോകങ്ങളേയും ധരണീതലത്തെയും
ദിവ്യൻ ജഗദീശൻ സൃഷ്ടിക്കും നവം നവം
അവതന്നുത്ഭവത്തേ സ്വാഗതം ചെയ്യുമോദാ
ലെവരും പ്രശംസിച്ചു പാട്ടുകൾ പാടിടുമേ

(ജോസ് മാണ്ടുഗോമറി)

### ജരാസന്ധനും സഹായികളും മധുരയേ ആക്രമിക്കുന്നു

താമസിയാതെ മധുര സമരകാഹളവിളികൾ കേട്ടു. മഗധത്തിലെ പ്രബലനായ രാജാവ് ജരാസന്ധന് കൃഷ്ണൻ തന്റെ ജാമാതാവായ കംസനേ കൊന്നതിനാൽ രോഷം ജ്വലിച്ചു. തന്റെ പുത്രിമാരായ അസ്തിയുടെയും പ്രാപ്തിയുടെയും സന്താപം ആ രോഷത്തേ അത്യുജ്ജ്വലിപ്പിച്ചു. അദ്ദേഹം ഒരു വലിയ സേനയോടുകൂടി മധുരയെ ആക്രമിച്ചു. ഉഗ്രസേനനും വസുദേവനും ഭോജന്മാരും യാദവന്മാരും ജരാസന്ധന്റെ സേനാബലം കണ്ടു് ഭയപ്പെട്ടു. എന്നാൽ

കൃഷ്ണനും ബലരാമനും പരാക്രമത്തോടെ യുദ്ധം ചെയ്തു് ജരാസന്ധനേയും സേനയേയും തോൽപിച്ചു പുറകോട്ടോടിച്ചു. ബലരാമൻ അനുധാവനം ചെയ്തു ജരാസന്ധനേ പിടികൂടി കൊല്ലാൻ ഭാവിച്ചു. "അവനെ കൊല്ലാനുള്ള കാലമായില്ല" എന്നു പറഞ്ഞു കൃഷ്ണൻ അദ്ദേഹത്തിനെ വിട്ടയപ്പിച്ചു. സൈന്യം മുഴുവനും നശിപ്പിക്കപ്പെട്ട ജരാസന്ധൻ മഗധത്തിലേക്ക ഓടി. ഏറെത്താമസിയാതെ പുത്തനായിപ്പട കൂടി ചേദിരാജാവ് ശിശുപാലൻ മുതലായ സഹായികളോടുകൂടി വീണ്ടും വന്നു യുദ്ധംചെയ്തു. വീണ്ടും തോൽപിച്ചു തിരിച്ചോടിച്ചു. ഇങ്ങനെ പതിനേഴു തവണ അദ്ദേഹം യുദ്ധത്തിനു വരുകയും രാമകൃഷ്ണന്മാരാൽ തോൽപിച്ചോടിക്കപ്പെടുകയും ചെയ്തു. എന്നിട്ടും അദ്ദേഹം കാലയവനൻെറയും അവൻെറ പതിനായിരക്കണക്കിലുള്ള വൻപിച്ച പടയുടെയും സഹായത്തോടെ പതിനെട്ടാമതും മധുരയെ ആക്രമിച്ചു. അത്ര വലിയൊരു പടക്കൂട്ടത്തെയും അവരുടെ ആക്രമണവിധത്തേയും കണ്ടു യാദവന്മാർ ഭയവിഹ്വലരായി കഴിഞ്ഞ പതിനേഴു യുദ്ധങ്ങളാൽ ക്ഷീണിച്ചിരുന്ന അവർ കാലയവനൻെറയും ജരാസന്ധൻെറയും ഉപദ്രവം എത്താത്ത വല്ല ദിക്കിലും തങ്ങളെ കൊണ്ടുപോകണമെന്നു് കൃഷ്ണനോടപേക്ഷിച്ചു.

## ദ്വാരക നിർമ്മിച്ചു

കൃഷ്ണൻ ബലരാമനുമായി ആലോചിച്ചു പടിഞ്ഞാറെ സമുദ്രതീരത്തു പുണ്യക്ഷേത്രമായ പ്രഭാസത്തിനു സമീപം വിപുലവും അജയ്യവും ആയ ഒരു കോട്ടകെട്ടിച്ചു. ആ കോട്ട സമുദ്രത്തിനുള്ളിലേയ്ക്കു് പന്ത്രണ്ടു യോജന നീളത്തിൽ തള്ളിനില്ക്കത്തക്ക

വണ്ണമാണ് പണിചെയ്യിച്ചതു്. ഏററവും ഭീതിജ്ജനകമായിരുന്നു അതിൻെറ ആകൃതി. അതുകണ്ടു് ദേവസേനാനിസ്സ്കന്ദൻ "സമുദ്രത്തിനല്ലാതെ മനുഷ്യന് ദ്വാരക പിടിച്ചടക്കാൻ കഴിയുന്നതല്ല." എന്നാണ് അഭിപ്രായപ്പെട്ടതു്. ഈ കോട്ടയ്ക്കകത്തു് ഉത്തുംഗങ്ങളും വിഭൂതിമത്തുകളും സുപ്രഭങ്ങളും ആയ അരമനകളും ആരാമങ്ങളും കല്യങ്ങളും വിപണികളും ഭവനങ്ങളുംഉണ്ടായിരുന്നു. അതു ഒരു ഗന്ധർവ്വനഗരം എന്നപോലെ പ്രശോഭിച്ചു. യാദവന്മാരെ എല്ലാം അവിടെ കൊണ്ടുപോയി പാർപ്പിച്ചു. ബലരാമനേ അവരുടെ രാജാവായി വാഴിച്ചു. എന്നിട്ടു കൃഷ്ണൻ ഒരു ചെന്താമരപ്പൂമാല അണിഞ്ഞുംകൊണ്ടു് അനായുധനായി തനിച്ചു കാലയവനനോടു യുദ്ധത്തിനു പുറപ്പെട്ടു. അതുകണ്ടു് അസുരരാജാവിനോടു യുദ്ധംചെയ്യാൻ ഇങ്ങനെ തനിച്ചു പോകരുതെന്നു തടസം പറഞ്ഞ തൻെറ അനുചരന്മാരോടു "അവൻെറ വിധി എഴുതിക്കഴിഞ്ഞു. ഒരു വാക്കുമതി അവനേകൊല്ലാൻ" എന്നു ചിരിച്ചുംകൊണ്ടു മറുപടിപറഞ്ഞു.

---

# അഞ്ചാം അദ്ധ്യായം

## കാലയവനന്റെ വിഢ്ഢി

ദുരിതപ്രവർത്തന പരനായ് ജനിച്ചൊനാ
നരകത്തിന്റെ നാഥൻ ധരണീതലം തന്നിൽ
കൈതവംബലം രണ്ടു മൊത്തൊരു പടച്ചട്ട
മെയ്ക്കന്നിലിട്ടും കൊണ്ടാണിന്നിവൻ പുറപ്പാട്
ആരുമില്ലവന്നൊററ ലോകത്തിലവനേകൻ
പാരിളമുടിക്കുവാൻ പുറപ്പെട്ടിരിക്കുന്നു.
ലോകത്തിൽ നിവസിക്കും ഘോരരാം പിശാചാളി
യാകെക്കാത്തിരിക്കട്ടെ നമ്മളെ വിഴുങ്ങുവാൻ
അതിനാലത്രമാത്രം ഹൃദയം നോവാനില്ല.
മതിയാവില്ലയവൻ നമ്മളെ കീഴടക്കാൻ
നോക്കട്ടെ പൈശാചിക ശക്തിതന്നിച്ഛപോലെ
യുഗ്രമായവൻ നമ്മെ ദ്രോഹിക്കാനാവില്ലൊട്ടും
എന്തെന്നാലവൻ വിധിയെഴുതിക്കഴിഞ്ഞിനി
യന്തരംവിനാവാക്കൊന്നവനെക്കൊല്ലും ദൃതം.

(മാർട്ടിൻ ലൂഥർവിവർത്തകൻ കാർലയിൻ)

നഗരത്തിൽനിന്നു അവസ്ഥകങ്ങൾ ഉണ്ടാകായ്കയാൽ കാലയവനന് അത്ഭുതവും സംശയവും തോന്നി. വല്ല കുടുക്കുകളും ഒപ്പിച്ചുവച്ചിട്ടുണ്ടോ എന്ന ആശങ്കയാൽ ഒരു മാസത്തേയ്ക്കു അകത്തു പ്രവേശിക്കാൻ അവൻ ധൈര്യപ്പെട്ടില്ല. അവിടെ ആളുകളുള്ള ലക്ഷണമൊന്നും കാണായ്കയാൽ അതിനുശേഷം അവൻ ആക്രമണം തുടങ്ങി. കോട്ട ഭേദിച്ച് സൈന്യങ്ങൾ അകത്തു കടന്നു. നഗരത്തിലൊരിടത്തും ഒരു പ്രാണിയേയും അവൻ കണ്ടില്ല. അവൻ അ

ത്ത് കൈവശപ്പെടുത്തി ജരാസന്ധനേ ഏൽപിച്ചിട്ട് കൃഷ്ണനേ തേടിപ്പിടിക്കാനുള്ള ശ്രമം തുടങ്ങി. "നമുക്ക് കൃഷ്ണനേ കൊല്ലണം. അവൻ ജീവിച്ചിരിക്കുന്നുവെങ്കിൽ നമ്മുടെ ഈ ജയം ഒരു മായ മാത്രമായിരിക്കും" എന്ന് ജരാസന്ധൻ അവനോടു പറഞ്ഞു. അതിന്നായി കാലയവനൻ കോട്ടയ്ക്കു വെളിയിൽ വന്നപ്പോൾ കൃഷ്ണൻ ദൂരത്തൊരിടത്തു നിൽക്കുന്നതുകണ്ടു. അവൻ അവിടേയ്ക്കു ചെന്നു്, അവനടുക്കുംതോറും കൃഷ്ണൻ മാറിമാറി പിറകോട്ടു പോയി. വിധി വിധിച്ചിരിക്കുന്നവിധം അവനെ കൊല്ലാനെന്നാണ് കൃഷ്ണന്റെ ഉദ്ദേശം. "ശൂരന്മാരായ യാദവന്മാരുടെ വംശത്തിൽ ജനിച്ച നീ എന്താണിങ്ങനെ ഒരു ഭീരുവിനെപ്പോലെ പിറകോട്ടോടിപ്പോകുന്നതു്?" എന്നു ചോദിച്ചുംകൊണ്ടു് അവൻ പിറകെ പാഞ്ഞെടുത്തു. കൃഷ്ണൻ ചിരിച്ചു. അദ്ദേഹം അവനു് ആശ നൽകിക്കൊണ്ടുള്ള കള്ളപ്പിന്മാററം തുടർന്നു. അങ്ങനെ അദ്ദേഹം ഇക്ഷ്വാകുക്കളുടെ രാജാവായിരുന്ന മുചുകുന്ദൻ രാജ്യമുപേക്ഷിച്ചു തപസ്സുചെയ്തുകൊണ്ടിരുന്ന ഗുഹയിൽ ചെന്നു കേറി. കാലയവനൻ കൃഷ്ണനേ പിന്തുടർന്നു. അതിനകത്തു നല്ല വെളിച്ചമില്ലായിരുന്നു. അവൻ "നിന്റെ ഈ കള്ളസൂത്രം എന്നോടു പററുകയില്ല" എന്നു പറഞ്ഞുകൊണ്ടു സമാധിയിലിരുന്ന മുചുകുന്ദനേ കൃഷ്ണനെന്നു തെററിദ്ധരിച്ചു ഒരു ചവിട്ടുചവിട്ടി. അദ്ദേഹംസമാധിയിൽനിന്നുണർന്നു കോപത്തോടെ "നീ നശിച്ചുപോകട്ടെ" എന്നു അവനേ ശപിച്ചു. അവൻ ഉടനടി ദഹിച്ചുചാമ്പലായി. "അല്ലയോ ഭഗവാനെ ഞാൻ അവിടത്തെ കാണാൻ കാത്തിരിക്കയായിരുന്നു. ഇന്നു് അതു സാധിക്കുമെന്നു് എനിക്കു ഒരു ശുഭോദയം ഉണ്ടായി.

എന്നാൽ ഞാൻ കണ്ണുതുറന്നപ്പോൾ കണ്ടതു് ഈ പാപി മ്ളേച്ഛനെയാണു്." അവിടത്തേ കണ്ടുമില്ല. എന്നു് അദ്ദേഹം കൃഷ്ണനോടായിപറഞ്ഞു. ഒന്നു തിരിഞ്ഞുനോക്കിയപ്പോൾ കൃഷ്ണൻ അവിടെ നിൽക്കുന്നതു് അദ്ദേഹം കണ്ടു.

"ഭഗവാനെ എനിക്കവിടത്തെ കാണാൻ കിട്ടിയ ഈ ദിവസം എനിക്കൊരു പുണ്യദിവസമത്രെ. ഈശ്വരനെ കാണാത്ത മനുഷ്യൻ ഈശ്വരൻ അവനു നൽകിയ മനുഷ്യജന്മം പാഴായി കളയുകയാണു്. ഞാൻ ഗർവ്വിഷ്ഠനും അഹങ്കാരിയുമായ ഒരു രാജാവായിരുന്നു. ഞാൻ അനേകം പാപങ്ങൾ ചെയ്തു. എന്നിൽ കാരുണ്യമുണ്ടായി അവിടുന്നു എന്നെ രക്ഷിക്കണേ!" എന്നു പറഞ്ഞു മുചുകുന്ദൻ ഭക്തിപരവശനായി കൃഷ്ണനേ നമസ്കരിച്ചു. കൃഷ്ണൻ അദ്ദേഹത്തിനെ ആലിംഗനം ചെയ്തുകൊണ്ടു അദ്ദേഹത്തിൻെറ അടുത്ത ജന്മത്തിൽ അദ്ദേഹത്തിനു മോക്ഷം കൊടുക്കാമെന്നു പറഞ്ഞു. അദ്ദേഹത്തിനേ അനുഗ്രഹിച്ചു. മുചുകുന്ദൻ കൃതാത്ഥനായി. കൃഷ്ണൻ അവിടെ നിന്നു തിരിച്ചുപോന്നു.

---

# ആറാം അദ്ധ്യായം

## രുഗ്മിണീസ്വയംവരം

ദേവന്മാർ ഞങ്ങളെച്ചേർത്തിണക്കീടട്ടെ
പാവനമായ വിവാഹത്തിനാൽ
ഞങ്ങടെ രണ്ടു ഹൃദയത്തേയും ചേർത്തു
മംഗലതീർത്ഥങ്ങൾ പിന്നീടട്ടെ!

(ഋഗ്വേദം)

### രുഗ്മിണി കൃഷ്ണന് ദൂതനെഅയക്കുന്നു

വിദർഭരാജാവ് ഭീമന്ന് അതിസുന്ദരിയായ ഒരു മകൾ ഉണ്ടായി. അവൾക്കു് അദ്ദേഹം രുഗ്മിണി എന്ന പേരിട്ടു. അവൾ അദ്ദേഹത്തിന്റെ കണ്ണിലുണ്ണിയായും പ്രജകളുടെ ആരാധനാദേവതയായും വളർന്നു. രുഗ്മിണി മഹാലക്ഷ്മിയുടെ അവതാരമായിരുന്നു. കൃഷ്ണന്റെ സൗന്ദര്യവും പൗരുഷവും പരാക്രമകർമ്മങ്ങളും കേട്ടു രുഗ്മിണി അദ്ദേഹത്തിൽ അനുരക്തയായി. അവൾ കൃഷ്ണനെയല്ലാതെ മററാരെയും വിവാഹം ചെയ്കയില്ലെന്നുറച്ചു. എന്നാൽ അവളുടെ ജ്യേഷ്ഠൻ രുഗ്മി കൃഷ്ണന്റെ ഒരു ശത്രുവും കൃഷ്ണന്റെ വകയിലുള്ള ഒരു ഭ്രാതാവും ചേദിരാജാവുമായ ശിശുപാലന്റെയും മഗധരാജാവായ ജരാസന്ധന്റെയും ഒരു സ്നേഹിതനും ആയിരുന്നു. രുഗ്മി അച്ഛനെ വശീകരിച്ചു് അവളേ ശിശുപാലനു കൊടുക്കാൻ സമ്മതിപ്പിച്ചു. വിവാഹമുഹൂർത്തവും നിശ്ചയിച്ചു. അവൾ നിരാശാഭരിതയായി ഒരു എഴുത്തോടുകൂടി ഒരു വൃദ്ധബ്രാഹ്മണനേ കൃഷ്ണന്റെ അടുക്കലയച്ചു. താൻ കൃഷ്ണനേ മാത്രമേ ഭ

ത്താവായി സ്വീകരിക്ക എന്നും വിവാഹച്ചടങ്ങുകൾ തുടങ്ങുന്നതിന് മുമ്പായി കുടുംബപരദേവതയെ തൊഴുതു തിരിച്ചുവരുമ്പോൾ തന്നേ ബലമായി പിടിച്ചു കൊണ്ടുപോയി രാക്ഷസം എന്ന വിവാഹവിധി അനുസരിച്ച് വിവാഹം ചെയ്യണമെന്നും അല്ലാതെ ശിശുപാലനൊ മററാരെങ്കിലുമോ തന്നൊ തൊടാൻ ഇടവരുത്തരുത് എന്നും ആയിരുന്നു അവളുടെ എഴുത്ത്. രുഗ്മിണിയുടെ രൂപസൗഭാഗ്യത്തേയും സ്വഭാവഗുണങ്ങളേയും യോഗ്യതകളേയുംകുറിച്ചു കേട്ടറിഞ്ഞിരുന്ന കൃഷ്ണൻ അവളെ വിവാഹം കഴിക്കണമെന്ന് ആഗ്രഹിച്ചിരുന്നു. രുഗ്മിണിയുടെ സന്ദേശം കിട്ടിയ ഉടൻ തന്നെ അദ്ദേഹം ജ്യേഷ്ഠനമൊരുമിച്ച് വിദർഭരാജ്യത്തേയ്ക്കുപോയി.

## രുഗ്മിണിയെ അപഹരിച്ചു

ഭീമരാജാവ്, അതിഥികളായ മററു രാജാക്കന്മാരെപ്പോലെ ബലരാമകൃഷ്ണന്മാരെ എതിരേററു സൽക്കരിച്ചു. വിവാഹമുഹൂത്തം സമീപിച്ചു. രുഗ്മിണി അനേകം നടമങ്ഗലികളോടും കന്യകമാരോടുംകൂടി പരദേവതാദർശനത്തിന ക്ഷേത്രത്തിലേയ്ക്കുപോയി. കൃഷ്ണൻ വിവാഹത്തിന വന്നിട്ടുണ്ടെന്നറിഞ്ഞ് അവൾ സന്തോഷിച്ചു. അവൾ കൃഷ്ണൻ നിവ്വിഘ്നം തന്നെ കൊണ്ടുപോയി വിവാഹം ചെയ്യണെഎന്നു ദേവിയോടു പ്രാത്ഥിച്ചു. ദേവിപ്രസാദിച്ചു. അവളുടെ പ്രാർത്ഥന കൈക്കൊണ്ടു. മടക്കയാത്രയിൽ കൃഷ്ണൻ പൊടുന്നനവേ അവിടെഎത്തി അകമ്പടിസേവിച്ചിരുന്ന രക്ഷികളെ ആക്രമിച്ചു തോൽപിച്ച് അവളെ തന്റെ തേരിൽ കേററി ജ്യേഷ്ഠനോടും തന്നെ അനുഗമിച്ചിരുന്ന സൈന്യത്തോടുംകൂ

ടി ദ്വാരകയിലേയ്ക്കു പോയി. ശിശുപാലജരാസന്ധാദികൾ ആ വൎത്തമാനമറിഞ്ഞു ആശ്ചൎയ്യത്താൽ സ്തബ്ധരായി നിന്നുപോയി. അവർ വേഗം അതിൽ നിന്നുണർന്നു തങ്ങളുടെ സൈന്യങ്ങളോടുകൂടി പിന്നാലെ പാഞ്ഞു ചെന്നു് യാദവസേനയോടു യുദ്ധം ചെയ്തു. മറുതല ബലവത്തരമായിരുന്നതിനാൽ അവർ തോററു മടങ്ങി അവരുടെ ഭടന്മാരിൽ വളരെ ആളുകൾ വധിക്കപ്പെടുകയും ചെയ്തു. "ഈ കൃഷ്ണനേ ഞാൻ പതിനേഴുതവണ തോൽപിച്ചോടിച്ചു. പതിനെട്ടാമത്തെ യുദ്ധത്തിൽ ഞാനും കാലയവനനും കൂടി ഇവനേ മധുരയിൽനിന്നു ഓടിച്ചു ആ നഗരം ഞങ്ങൾ കൈവശപ്പെടുത്തി. അതുപോലെ നമുക്കിനിയും അവസരം കിട്ടും. അപ്പോൾ ഈ അക്രമിയേ നമുക്കമൎത്താം." എന്നു പറഞ്ഞു ജരാസന്ധൻ ജളനായ ശിശുപാലനെ ആശ്വസിപ്പിച്ചു.

## രുഗ്മിയുടെ വിധി

കൃഷ്ണൻ രുഗ്മിണിയെ അപഹരിച്ചതും ജരാസന്ധനും ശിശുപാലനും തോററതും അറിഞ്ഞു രുഗ്മി ഒരു പ്രബലസേനയോടുകൂടി കൃഷ്ണന്റെ പിറകെ പാഞ്ഞെത്തി യുദ്ധംചെയ്തു. യാദവസേന തിരിഞ്ഞു നിന്നു യുദ്ധംചെയ്തു രുഗ്മിയുടെ സൈന്യത്തെ തോൽപിച്ചോടിച്ചു. രുഗ്മി വാശിയോടെ കൃഷ്ണനോടേററു പോരാടി. കൃഷ്ണൻ അദ്ദേഹത്തിന്റെ അസ്ത്രങ്ങളെയെല്ലാം എതിരസ്ത്രങ്ങൾകൊണ്ടു മുറിച്ചു. രുഗ്മി

വിട്ടില്ല. "എടാ, മൂഢ. നീ എന്റെ സഹോദരിയെ വൃത്തികെട്ട കാക്ക യാഗത്തിനുള്ള വെണ്ണ എന്നപോലെ റാഞ്ചിക്കൊണ്ടു പോയവനല്ലെ. ഞാൻ നിന്റെ നികൃഷ്ടജീവനേ ഒരു വെട്ടുകൊണ്ടു അവസാനിപ്പിച്ചേയ്ക്കാം. നീ നിന്റെ തേരിൽനിന്നിറങ്ങി വന്നു നിന്റെ വാളുകൊണ്ടു് എന്നോടു യുദ്ധംചെയ്യു്" എന്നു പറഞ്ഞു കൃഷ്ണനോടു യുദ്ധത്തിനുചെന്നു. കൃഷ്ണൻ തന്റെ വാളുമായി തേരിൽനിന്നിറങ്ങിച്ചെന്നു രുഗ്മിയോടേററു. അതുകണ്ടു രുഗ്മിണി "പ്രിയഭർത്താവേ, എന്റെ ജ്യേഷ്ഠനെ കൊല്ലരുതേ നമ്മുടെ ഈ പാണിഗ്രഹണദിവസം" എന്നു് കൃഷ്ണനോടു് അപേക്ഷിച്ചു. അങ്ങനെയാകട്ടെ എന്നു പറഞ്ഞു രുഗ്മിണിയെ സമാധാനപ്പെടുത്തിയിട്ടു അദ്ദേഹം ഒരു വെട്ടുകൊണ്ടു രുഗ്മിയുടെ വാൾ മുറിച്ചിട്ടു. പിന്നെ ഒരു വെട്ടുകൊണ്ടു അദ്ദേഹത്തിന്റെ ഇടതുവലത്തേ തലമുടിയും മീശയും അരിഞ്ഞിട്ടു. അങ്ങനെ അവമാനിച്ചു വിട്ടു. രുഗ്മി കൃഷ്ണനെ കൊന്നിട്ടേ താനിനിനി കുണ്ഡിനത്തിൽ പ്രവേശിക്കുഎന്നു് പ്രതിജ്ഞചെയ്തു് അവിടെ നിന്നുപോയി ഭോജകടം എന്നൊരു പുതിയ നഗരം തനിക്കായി സ്ഥാപിച്ചു് അവിടെ പാർത്തു് അഭ്യസനംകൊണ്ടും തപസ്സുകൊണ്ടും തന്റെ സമരശക്തി വർദ്ധിപ്പിച്ചു് ഒരു ദിവസം കൃഷ്ണനെ കൊല്ലാൻ തനിക്കു സാധിക്കുമെന്നാശിച്ചും ഏകനായി ജീവിച്ചു.

## രുഗ്മിണി കൃഷ്ണന്മാരുടെ വിവാഹം

കൃഷ്ണനും രുഗ്മിണിയും ക്ഷേമമായി ദ്വാരകയിൽ എത്തി. പുരവാസികൾ സഹർഷം അവരെ സ്വാഗതം ചെയ്തു. വിവാഹം സാഘോഷം കൊണ്ടാടി. അവനവന്റെ സ്വന്തമായ ഒരടിയന്തിരംപോലെ പൗരജനങ്ങളെല്ലാവരും ആ ഘോഷങ്ങളിൽ സംബന്ധിച്ചു. ആ നവദമ്പതിമാരെ അവിടെക്കൂടിയ സന്യാസിമാരും ബഹുജനങ്ങളും സന്തോഷസമേതം അനുഗ്രഹിച്ചു. "ഇവർ വിഷ്ണുവും ലക്ഷ്മിയും എന്നപോലെയിരിക്കുന്നു." എന്ന് കൂട്ടത്തിൽ ഒരു സുമംഗലി വിളിച്ചുപറഞ്ഞു. അവർ യഥാർത്ഥത്തിലും അവർ തന്നെയാണെന്നു ആ ശ്രീമതിയറിഞ്ഞില്ല.

---

# ഏഴാം അദ്ധ്യായം

## സ്യമന്തക രത്നം.

"പാരം പണി പണം നേടാൻ അതു രക്ഷിച്ചിടാൻ പണി.
ക്ലേശാവഹമതിൻ നാശം അതിൻ ചിലവുമാവിധം
അതിൻെറ മുട്ട് ദുഃഖത്തിൽ ഫലവും ദുഃഖദായകം."

(പഞ്ചതന്ത്രം)

ഉജ്ജ്വലിപ്പിച്ചു തൃഷ്ണാ മോഹ ദാഹങ്ങളോരോ
മാർജ്ജിച്ചു കൊണ്ടീടുവാൻ ദ്രവ്യങ്ങളനേകധാ
ഛായയേപ്പററി പ്പിടിക്കുന്നു നീ മോഹാവേശാൽ
നീയഹോ സ്വപ്നങ്ങളേ സ്നേഹിച്ചു ലാളിക്കുന്നു
നടുവിൽ നടുന്നു നീ നിയല്ലാ നിന്നേ, ചുററു
പാടിലും ചമയ്ക്കുന്നു പിന്നൊരു മിഥ്യാലോകം
അതിനപ്പുറത്തായിട്ടുന്നത സ്ഥാനങ്ങളു-
ണ്ടതുകളൊന്നും കാണാൻ കണ്ണില്ല നിനക്കഹോ.
ദൂരെ നിന്നിന്ദ്ര ലോകം കടന്നു വരുന്നൊരു
ചാരുഗാനങ്ങൾ കേൾക്കാൻ നിനക്കു ചെവിയില്ല.
വാസ്തവ ജീവിതത്തെ വച്ചിട്ടുണ്ടവനെന്നാ-
ലസ്ഥയോടസത്യമാം ജീവിതം താൻ നയിപ്പൂ.
വൈരവും ദുർമ്മോഹവും വർദ്ധിച്ചു വളരുന്ന
ധരണീതലം തന്നിൽ യുദ്ധങ്ങളുണ്ടാകുവാൻ;
ചതിക്കപ്പെട്ടു പാരം പാവങ്ങൾ ഹൃദയങ്ങ-
ളതിയായ് മാഴ്കി ചുടുകണ്ണുനീരൊഴുക്കുന്നു."

(ഏഷ്യാദീപം—സർ. എഡ്വിൻ ആർനാൾഡ്)

## സ്യമന്തക വജ്രം.

**സത്രാജിത്ത് എന്ന രാജാവിന് ഒരു ചെറു സൂര്യനെപ്പോലെ ശോഭയുള്ള ഒരു വൈരക്കല്ലുണ്ടായിരുന്നു. അതു കോർത്തിരുന്ന മാല കഴുത്തിലിട്ടും കൊണ്ടു അദ്ദേഹം ഒരു ദിവസം രാത്രിയിൽ ദ്വാരകയിൽ**

വന്നു. മിന്നൽ പിണർപോലെ ജാജ്വല്യമാനമായ ആ വജ്രത്തിൻെറ കാന്തി ധോരണി കണ്ടു പൗരന്മാർ ആശ്ചര്യപ്പെട്ട് വിവരം കൃഷ്ണനേ അറിയിച്ചു. അത്ര മാത്രം പ്രകാശധോരണിയുള്ള ഒരു രത്നം ധരിക്കാൻ അദ്ദേഹത്തിനു മാത്രമേ യോഗ്യതയുള്ളു എന്ന് അവർ അഭിപ്രായപ്പെട്ടു. കൃഷ്ണൻ സത്രാജിത്തിനേ കണ്ട് അദ്ദേഹത്തിനു അതു വിൽക്കുന്നതിനു സമ്മതമുള്ളപക്ഷം തനിക്കതു വാങ്ങിക്കാൻ ആഗ്രഹമുണ്ടെന്നും അതിനു എണ്ണിത്തിക്കാനാവാത്ത പണം കൊടുക്കാമെന്നും പറഞ്ഞു. സത്രാജിത്തിനു സമ്മതമുണ്ടായില്ല, കൊടുത്തുമില്ല. അങ്ങനെയിരിക്കെ ഒരുദിവസം അദ്ദേഹത്തിൻെറ അനുജൻ പ്രസേനജിത്ത് നായാട്ടിനു പോയപ്പോൾ ആ വജ്രമാല ധരിച്ചിരുന്നു. അവൻ നായാടിയ ഒരു സിംഹം അവനേ കൊന്നു ശവം ഒരു ഗുഹയുടെ പമീപം കൊണ്ടുപോയി ഇട്ടു. ആ ഗുഹയിൽ താമസിച്ചിരുന്ന ജാംബവാൻ ആ രത്നമെടുത്തു അതു തൻെറ കുട്ടിക്കു കളിക്കാൻ കൊടുത്തു.

യഥാസമയം അനുജൻ തിരിച്ചു വരായ്കയാൽ രത്നം കൊടുക്കാത്ത വിരോധം കൊണ്ട് കൃഷ്ണൻ അവനെ കൊന്നിരിക്കുമെന്ന് സത്രാജിത്തിനൊരു സംശയമുണ്ടായി. അക്കഥ അദ്ദേഹം രഹസ്യമായി പലരോടും പറഞ്ഞു. അതു പരസ്യമായി. കൃഷ്ണൻ അതുകേട്ട് ആ സംഭവത്തിൻെറ യാഥാർത്ഥ്യം കണ്ടുപിടിക്കണമെന്നു നിശ്ചയിച്ച് അനേകം ആളുകളോടുകൂടി പ്രസേനജിത്ത് വേട്ടചെയ്ത കാട്ടിൽ പോയി അന്വേഷിച്ചു. പ്രസേനൻെറ ശവം അവിടെ ഒരു ഗുഹാമുഖത്തു കിടക്കുന്നതു കണ്ടു. ആ ശവത്തിൻെറ

കഴുത്തിൽ രത്നമില്ലായിരുന്നു. കൃഷ്ണൻ ആ ഗുഹക്ക കത്തേയ്ക്കു കയറി. അവിടെ ആ രത്നം ഉദ്ദീപിക്കുന്ന ഒരു പ്രകാശക്കതിർ അദ്ദേഹം കണ്ടു് അങ്ങോട്ടു ചെന്നു. കൃഷ്ണൻ ചെല്ലുന്നതു കണ്ടു് രത്നം കൊണ്ടു കളിച്ചുകൊണ്ടിരുന്ന കുട്ടിയും കൂടെ ഉണ്ടായിരുന്ന അതിൻെറ ധാത്രിയും നിലവിളികൂട്ടി. അതുകേട്ടു് ജാംബവാൻ പരിഭ്രമിച്ചു അവരുടെ സഹായത്തിനു വന്നു.

അനന്തരം ജാംബവാനും കൃഷ്ണനും തമ്മിൽ യുദ്ധം തുടങ്ങി. അതിഘോരമായ ആ യുദ്ധം പതിനെട്ടു ദിവസം രാപ്പകൽ നീണ്ടുനിന്നു. ഒടുക്കം ലോകത്തേക്കാൾ മൂന്നുദിവസത്തെ മൂപ്പുണ്ടെന്നവകാശപ്പെടുന്ന ജാംബവാൻ തോററു. ശ്രീകൃഷ്ണൻ ഈശ്വരൻെറ മുമ്പിലത്തേ അവതാരമായ ശ്രീരാമനേപ്പോലെ പിന്നീടുള്ള ഒരവതാരമാണെന്നു് പ്രത്യഭിജ്ഞാനമുണ്ടായി ജാംബവാൻ അദ്ദേഹത്തിനേ സാഷ്ടാംഗനമസ്കാരം ചെയ്തു.

അതിൽ പിന്നെ ജാംബവാൻ തൻെറ മകൾ ജാംബവതിയെ ശ്രീകൃഷ്ണനു വിവാഹം കഴിച്ചു കൊടുത്തു. സ്യമന്തക രത്നവും അദ്ദേഹത്തിൻെറ കൈയ്യിൽ കൊടുത്തു.

കൃഷ്ണൻ ജാംബവാൻെറ ഗുഹയിൽ കേറിയതിനുശേഷം കൂടെപ്പോയവർ പന്ത്രണ്ടു ദിവസം പുറത്തു കാത്തുനിന്നു. അദ്ദേഹം തിരിച്ചു വരായ്കയാൽ മരിച്ചുപോയിരിക്കുമെന്നു വിചാരിച്ചു അവർ ദ്വാരകയിൽ വന്നു വിവരമെല്ലാം അറിയിച്ചു. ഇതുകേട്ടു് ദേവകിയും രുഗ്മിണിയും വസുദേവനും വളരെ വ്യസനിച്ചു. പൗരന്മാർ ദുഃഖിച്ചു സത്രാജിത്തിനു അ-

പമൃത്യു ഭവിക്കട്ടെ എന്നു ശപിച്ചു. ഏഴുദിവസംകൂടി കഴിഞ്ഞപ്പോൾ കൃഷ്ണൻ ജാംബവതിയോടും സ്യമന്തകത്തോടും കൂടി വന്നുചേൎന്നു. എല്ലാവരും സന്തോഷിച്ചു.

## സത്രാജിത്തിൻെറ മരണം

കൃഷ്ണൻ പൗരന്മാരെയെല്ലാം വിളിച്ചുകൂട്ടി യഥാൎത്ഥത്തിൽ നടന്ന സംഭവങ്ങളെല്ലാം വിസ്തരിച്ചു പറഞ്ഞു കേൾപ്പിച്ചു. രത്നം സത്രാജിത്തിനു തിരിച്ചു കൊടുത്തു. താൻ സത്യമറിയാതെ ചെയ്ത കുറ്റാരോപണത്തിനു പ്രായശ്ചിത്തമായി സത്രാജിത്തു തൻെറ മകൾ സത്യഭാമയെ കൃഷ്ണനു വിവാഹം കഴിച്ചുകൊടുത്തു. സ്യമന്തകവും അദ്ദേഹത്തിനു കൊടുത്തു. "എനിക്കു ഈ സ്ത്രീരത്നം മതി. മറേറ രത്നം അങ്ങേയ്ക്കുതന്നെ ഇരിക്കട്ടെ എന്നുപറഞ്ഞു് അദ്ദേഹം അതു സത്രാജിത്തിനുതന്നെ കൊടുത്തു. എന്നാൽ, തന്റെ അച്ഛൻപെങ്ങളുടെ മക്കളായ പാണ്ഡവന്മാർ അരക്കില്ലത്തിൽ വെന്തുമരിച്ചുപോയതായി ഒരു വാർത്ത കേട്ടു അതിനെക്കുറിച്ചു് അന്വേഷിക്കാൻ പോയിരുന്ന കാലത്തു് കൃഷ്ണൻെറ ഒരടുത്ത ബന്ധുവായ കൃതവൎമ്മാവ് കൃഷ്ണൻ സ്യമന്തകം മോഷ്ടിച്ചു എന്ന വ്യാജാപവാദം പറഞ്ഞുണ്ടാക്കിയ സത്രാജിത്തിനോടു വിരോധം തോന്നി അദ്ദേഹത്തിനെ കൊല്ലാൻ തൻെറ മിത്രങ്ങളിൽ ഒരുവനായ ശതധന്വസ്സിനെ പ്രേരിപ്പിക്കയും ആ രത്നം അതിനു പ്രതിഫലമായി അവൻ എടുത്തുകൊള്ളാൻ പറയുകയും ചെയ്കയാൽ അയാൾ സത്രാജിത്തിനെ കൊല്ലുകയും രത്നം കയ്ക്കലാക്കുകയും ചെയ്തു. അയാളതു തന്റേതായി വച്ചുകൊണ്ടിരുന്നില്ല. ഗുണവാനായ അക്രൂ

ഞനെ മാത്രമെ അതിൻെറ ദുഷ്ഫലം ബാധിക്കാതിരിക്കു എന്നു വിചാരിച്ചു അതദ്ദേഹത്തിനു കൊടുത്തു.

## ശതധന്വസ്സിനേ ഓടിച്ചിട്ടുകൊന്നു.

സത്യഭാമയ്ക്കു് തൻെറ അച്ഛൻെറ മരണത്തിൽ ഒരു നിരാധാരത തോന്നി. അവൾ വ്യസനിച്ചു വിവരം കൃഷ്ണനേ അറിയിച്ചു. കൃഷ്ണൻ ഉടനേ ദ്വാരകയിൽ തിരിച്ചുവന്നു സത്യഭാമയെ ആശ്വസിപ്പിച്ചു. അവൾ തൻെറ അച്ഛനേകൊന്നവനേ കൊല്ലണമെന്നും രത്നം വീണ്ടെടുക്കണമെന്നും കൃഷ്ണനേ നിർബന്ധിച്ചു. കൃഷ്ണൻ അതു സമ്മതിച്ചു വിവരം അറിഞ്ഞു ശതധന്വസ്സ് നിരാശനായി. അവൻ കൃതവർമ്മാവിനോടും അക്രൂരനോടും അഭയമപേക്ഷിച്ചു. കൃഷ്ണനെതിരായി അവനേ രക്ഷിക്കാൻ തങ്ങൾക്കു ശക്തിയില്ലെന്നു പറഞ്ഞു അവർ അവൻെറ അപേക്ഷയേ നിരസിച്ചു. സ്വയം രക്ഷനേടാൻ വിചാരിച്ച് അവൻ അതിവേഗമുള്ള ഒരു കുതിരയുടെ പുറത്തുകേറി ഓടിച്ചുപോയി. കൃഷ്ണൻ തേരിൽ അവനേ അനുധാവനം ചെയ്തു. ബലരാമൻ പിന്നാലെ പോയി. കൃഷ്ണൻെറ തേരിനു തൻെറ കുതിരയേക്കാൾ വേഗം ഉണ്ടെന്നുകണ്ട അവൻ കുതിരപ്പുറത്തുനിന്നിറങ്ങി ഒരു കൊട്ടുംകാട്ടിൽ കേറി ഓടി. കൃഷ്ണൻ കൂടെയെത്തി അവനേ കൊന്നു. രത്നം അവൻെറ പക്കലെങ്ങും കണ്ടില്ല.

താമസിച്ചുവിടെയെത്തിയ ബലരാമനോട് രത്നം അവൻെറ കയ്യൽ ഇല്ലായിരുന്നുവെന്നും അതുകിട്ടിയില്ലെന്നും പറഞ്ഞു. അദ്ദേഹത്തിനതു വിശ്വസിക്കാൻ കഴിഞ്ഞില്ല. കൃഷ്ണൻ വെണ്ണമോഷ്ടിച്ചതിനേക്കുറിച്ചു ചോദ്യം ചെയ്യുമ്പോഴൊക്കെ താൻ

അതു ചെയ്തിട്ടില്ലെന്നു കള്ളം പറയുകയാണു് ചെയ്തതു്. അസത്യം പറയുകഅവനൊരു മനോരോഗമായി തീർന്നിരുന്നു. അതിന്റെ ആവർത്തനമായിരിക്കും ഇതെന്നു് അദ്ദേഹം വിചാരിച്ചു. കൃഷ്ണന്റെ കയ്യിൽ അതു കിട്ടിയിട്ടുണ്ടെന്നും അതെവിടെയോ ഒളിച്ചു വച്ചിരിക്കയാണെന്നും അദ്ദേഹം വിശ്വസിച്ചു. കൃഷ്ണന്റെ മേൽ ഇപ്പോഴും അസത്യവാദം ആരോപിച്ചിരിക്കുന്നതറിഞ്ഞു അക്രൂരൻ അതു സഭയിൽ ഹാജരാക്കി. അക്രൂരൻ തന്നെ അതു വച്ചുകൊണ്ടിരിക്കാൻ സമ്മതം നൽകപ്പെട്ടു. ആ രത്നത്തിന്റെ വലിയ വിലക്കൂടുതലിനേ ഗണിച്ചു അതു തന്റേ തനതു നിധിയായി സൂക്ഷിക്കാതെ വിഷ്ണുഭക്തനായ അദ്ദേഹം അതു ഈശ്വരന്റെ ഒരവതാരവിശേഷമാണെന്നു കല്പിച്ചു് ഒരു ഋഷി താൻ ആരാധിക്കുന്ന പവിത്രദേവാലയത്തേ എന്നപോലെ ധനികദരിദ്രഭേദംകൂടാതെ എല്ലാവരെയും കാണിച്ചുകൊണ്ടിരുന്നു. അങ്ങനെ ചെയ്തില്ലെങ്കിൽ അതു മത്സരങ്ങളും ഛിദ്രങ്ങളും നിശ്ചയമായും ഉണ്ടാകും എന്നു അദ്ദേഹം വിചാരിച്ചു. അതു കൃഷ്ണനു സന്തോഷമായി.

## പിംഗള അവളുടെ ലജ്ജാവഹമായ തൊഴിൽ ഉപേക്ഷിച്ചു.

അത്ഭുതാവഹമായ സ്യമന്തകരത്നം തനിക്കു വേണമെന്നു ആഗ്രഹിച്ചു കൃഷ്ണൻ അതു ഒരു പൊതു ന്യാസമായി സൂക്ഷിക്കാൻ അക്രൂരനേ ഏൽപിച്ചതു ഇൻഡ്യയിൽ എല്ലാദിക്കിലും ഒരു വലിയ മതിപ്പും വിചിത്രങ്ങളായ ഫലങ്ങളും ഉളവാക്കി. നിഷ്കളങ്കകളായ സുന്ദരീജനങ്ങളിൽ പലക്കും സ്വന്തമായി ധനം സമ്പാദിക്കുന്നതിൽ അത്രമാത്രം താൽപര്യ

മില്ലാത്ത കൃഷ്ണനേ ഭർത്താവായി ലഭിക്കാൻ സമ്മതം തോന്നി. ധനികന്മാരെ സ്വസൗന്ദര്യത്താൽ വിഭ്രമിപ്പിച്ച് അവരുടെ വെപ്പാട്ടിയായി ലക്ഷക്കണക്കിന പണം സമ്പാദിച്ചുകൊണ്ടിരുന്ന വിദേഹരാജ്യത്തെ മോഹിനി പിംഗള കൃഷ്ണന്റെ മഹത്തായ ഈ സ്വാർത്ഥത്യാഗപ്രവൃത്തിയെക്കുറിച്ചു കേട്ട് "കാമഭ്രാന്തന്മാരായ വിടജന്തുക്കളുടെ വൃത്തികെട്ട പണത്തിനു വേണ്ടി എന്നെ വാടകക്കു കൊടുക്കുന്ന ഞാൻ എത്ര നീചയാണ്?" എന്ന് തന്നോടുതന്നെ പറഞ്ഞു് തന്റെ ലജ്ജാവഹമായ തൊഴിലുപേക്ഷിച്ച് കൃഷ്ണനേ ഭജിക്കാൻ തുടങ്ങിയതു് അതിലും വിചിത്രമായ ഒരു സംഗതിയാണു്. അവളെപ്പോലെയുള്ള ഒരുത്തിയ്ക്കു മോക്ഷം കിട്ടുമോ എന്ന് അക്രൂരൻ കൃഷ്ണനോടു ചോദിച്ചു. "ഏകാഗ്രതയോടുകൂടി എന്നെ ഭജിക്കുന്ന ഒരു മഹാപാപിയെപ്പോലും പുണ്യവാനായിഗണിക്കണം. എന്തുകൊണ്ടെന്നാൽ അവൻ ശരിയായ വഴിയിൽ നടക്കാൻ നിശ്ചയിച്ചവനാണ്, അവൻ എന്റെ അനുഗ്രഹത്താൽ വിവേകബുദ്ധിയാകുന്ന ചങ്ങാടത്തിൽ പാപക്കടൽ കടക്കും." എന്നു് കൃഷ്ണൻ മറുപടി പറഞ്ഞു.

### കുബ്ജയുടെ അപേക്ഷ

തന്റെ ഗൃഹത്തിൽ ചെല്ലാമെന്നു പറഞ്ഞിട്ടുള്ള സംഗതി കുബ്ജ കൃഷ്ണനേ ഓർമ്മിപ്പിച്ചു. അദ്ദേഹം ബൃഹസ്പതിയുടെ ശിഷ്യനും ഒരു വലിയ ഭക്തനുമായ ഉദ്ധവനുമൊരുമിച്ച് അവിടെ ചെന്നു. ലജ്ജാരുണമുഖിയായി അവൾ കൃഷ്ണനേ വേണ്ടപോലെ സ്വീകരിച്ചു. സ്നേഹത്തോടും ഭക്തിയോടും പൂജിച്ചു. "അവിടുന്ന് എന്റെ ഭർത്താവായി എനിക്കൊരു പുത്രനേ ത

രണം. ഞാൻ മററാരെയും വിവാഹം കഴിക്കയില്ല.” എന്നു അവൾ സലജ്ജം അദ്ദേഹത്തിനോടു പറഞ്ഞു. കൃഷ്ണൻ മന്ദസ്മിതം ചെയ്തു. അദ്ദേഹം സ്വമായയാൽ അവളെ മോഹിപ്പിച്ചു കൃഷ്ണനുമൊത്തു രമിക്കയും സംഭോഗം ചെയ്കയും ചെയ്തതായി അവൾക്കുതോന്നി. യഥാകാലം അവൾക്കൊരു പുത്രനേ ലഭിക്കയും ചെയ്തു.

## കൃഷ്ണൻ കാളിന്ദിയേയും വേറെ നാലുസ്ത്രീകളേയും പരിഗ്രഹിച്ചു.

കൃഷ്ണനും അർജ്ജുനനും കൂടി കാളിന്ദിയാററിൽ കളിച്ചുകൊണ്ടിരുന്നപ്പോൾ നദി കാളിന്ദി ഒരു മനോഹരിയായ യുവതിയായിവന്നു കൃഷ്ണനോടു തന്നെ വേളികഴിക്കണമെന്ന് അപേക്ഷിച്ചു. കൃഷ്ണൻ സന്തോഷത്തോടെ അവളെ വേട്ടു.

കോസലരാജാവിനു നഗ്നജിത്ത് എന്നൊരു സുന്ദരിയായ മകളുണ്ടായിരുന്നു. അവളെ താൻ വിശിഷ്ടങ്ങളായി ആദരിച്ചുപോരുന്ന കാളകൾ ഏഴിനേയും വശപ്പെടുത്തുന്ന ആളിനു വിവാഹം കഴിച്ചു കൊടുക്കാമെന്ന് അദ്ദേഹം പ്രതിജ്ഞചെയ്തു. ആ കാളകൾ ശ്രീകൃഷ്ണനേകാണാൻ ഭൂമിയിൽ അവതരിച്ച സപ്തർഷികളായിരുന്നു. ആ കാളകളേ ഇണക്കാൻ രാജാക്കന്മാർ ശ്രമിച്ചു തോററു. കൃഷ്ണൻ തന്റെ പശുക്കളുടെ എന്നപോലെ മെല്ലെ അടുക്കൽ ചെന്നു അവയുടെ കൊമ്പുകളിൽ പിടിച്ചു. രാജാവ് അതുകണ്ടു വിസ്മയസ്തിമിതനായി. മകളെ കൃഷ്ണനു കൊടുത്തു. അവിടെ കൂടിയിരുന്ന രാജാക്കന്മാർ കോപിച്ചു കൃഷ്ണനോടു യുദ്ധത്തിനു ചെന്നു. അജ്ജുനൻ അവരെ ആട്ടിപ്പായിച്ചു.

കേകയരാജാവിന്റെ മകൾ ശ്രുതകീർത്തി കൃഷ്ണനെ മാത്രമേ വിവാഹം ചെയ്യൂ എന്ന് നിർബന്ധം പിടിച്ചു. രാജാവതു കൃഷ്ണനെ അറിയിച്ചു. കൃഷ്ണൻ കേകയത്തിൽ ചെന്നു വേദങ്ങളുടെ അവതാരമായിരുന്ന അവളെ വേട്ടു. ഹിമവാന്റെ അവതാരമായ മാദ്രിയും കൃഷ്ണനെ അല്ലാതെ വേറെ ആരേയും വിവാഹം ചെയ്കയില്ലെന്നു നിശ്ചയിച്ചിരുന്നു. കൃഷ്ണൻ അവളുടെ ആഗ്രഹത്തേയും നിറവേററി. ശാന്തിയുടെ അവതാരമായ ഭദ്ര എന്നൊരു നാരിക്കും കൃഷ്ണനെ തന്നെ ഭർത്താവായി ലഭിക്കണം എന്നു മോഹമുണ്ടായി. അദ്ദേഹം അവളേയും വിവാഹം കഴിച്ചു.

## ഈ എട്ടുപേരും ആരാണ്?

നാരദമഹർഷി കൃഷ്ണനോട് അദ്ദേഹത്തിന്റെ ഭാര്യമാരുടെ ചരിത്രം വിവരിച്ചാൽ കൊള്ളാമെന്നു അപേക്ഷിച്ചു. "പറയാം കേട്ടോളൂ" രുഗ്മിണി സത്വമാണ്; സത്യഭാമ രജസ്സാണ്; ജാമ്പവതി തമസ്സാണ്; കാളിന്ദി ജാഹ്നവി, ഹൈമവതി ഹിമവാൻ ശ്രുതകീർത്തി സാമവേദം, നഗ്നജിത്ത് സപ്തർഷിമാർ അഥവാ അനാവൃതാത്മാവ്, ഭദ്ര ഈശ്വരന്റെ ശാന്തി; എല്ലാവരും എന്റെ വിഭൂതികളത്രെ.

## പാരിജാതം ദ്വാരകയിൽ കൊണ്ടുവന്നു.

കൃഷ്ണൻ അനവധി അസുരന്മാരെകൊന്നു സഹായിച്ചതിൽ കൃതജ്ഞനായി ഇന്ദ്രൻ അദ്ദേഹത്തിനേയും സത്യഭാമയേയും സ്വർഗ്ഗത്തേക്കു ക്ഷണിച്ചു. അവിടെ സത്യഭാമ പാരിജാതമരം പേശലങ്ങളായ പൂക്ക

ളോടുകൂടി നിൽക്കുന്നതുകണ്ടു് ആ മരം ദ്വാരകയിൽ കൊണ്ടുപോയി തന്റെ പൂന്തോട്ടത്തിൽ നടണമെന്നും ഈ ക്ഷണഭംഗുരവും സന്തോഷരഹിതവും ആയ ലോകത്തിൽ ഈ സന്തോഷമെങ്കിലും ഉണ്ടാകട്ടെ എന്നും സത്യഭാമ കൃഷ്ണനോടു പറഞ്ഞു. ആ മരം ലക്ഷ്മിയെപ്പോലെ പാലാഴി മഥനത്തിൽ ഉണ്ടായതാണെന്നും ലക്ഷ്മിയുടെ ഭർത്താവായ താൻ ദ്വാരകയിൽ താമസിക്കുന്നിടത്തോളം കാലം അതവിടെ ഉണ്ടായിരിക്കുക അനുയോജ്യമാണെന്നും അദ്ദേഹം മറുപടി പറഞ്ഞു. എന്നാൽ ഇന്ദ്രൻ തന്റെ ഭാര്യ ശചി ആ വൃക്ഷത്തെ അത്യന്തം സ്നേഹിക്കുന്നതിനാൽ അതു അവിടുന്നു കൊണ്ടുപൊയ്ക്കൂടെന്നു പറഞ്ഞു തടഞ്ഞു. ദേവകൾക്കു് സ്വാൎത്ഥം അരുതെന്നും ഒന്നിനോടും അത്രവളരെ അഭിനിവേശം പാടില്ലെന്നും പറഞ്ഞു് കൃഷ്ണൻ ഇന്ദ്രന്റെ വിസമ്മതം ഗണിക്കാതെ ദ്വാരകയിലേയ്ക്കു കൊണ്ടുപോയി. ഇന്ദ്രൻ എതിൎത്തുവെങ്കിലും തോററു് അതു തല്ക്കാലം കൊണ്ടുപോകാൻ സമ്മതിക്കേണ്ടിവന്നു. ആ വൃക്ഷം കൃഷ്ണന്റെ മരണശേഷം സ്വൎഗ്ഗത്തേക്കു തിരിച്ചുപോയി. എന്നാൽ അതിന്റെ സന്തതികൾ ഭൂമിയിൽ അവശേഷിച്ചു.

## പൗണ്ഡ്റകവധം

കാശിരാജാവു് തന്റെ രാജ്യം ആൎക്കും ഒരിക്കലും നശിപ്പിക്കാൻ കഴിയാത്ത രാജ്യമാണെന്നു് വീമ്പിളക്കിക്കൊണ്ടിരുന്നു. അദ്ദേഹത്തിന്റെ സഹായത്തോടുകൂടി പൗണ്ഡ്രകൻ താനാണു് വസുദേവന്റെ യഥാൎത്ഥ അവകാശി എന്നു പറഞ്ഞു് കൃഷ്ണനെ പോരിനു

വിളിച്ചു. കൃഷ്ണൻ സുദർശനചക്രം പ്രയോഗിച്ചു അവരെയും അവർ രോധിച്ചു നിന്നിരുന്ന നഗരത്തേയും നശിപ്പിച്ചു. അവിടെ മുമ്പിലത്തേക്കാൾ മൂന്നിരട്ടി പ്രഭാവത്തോടുകൂടിയ ഒരു നഗരം നിർമ്മിച്ചു. അസുരന്മാരെയും നാസ്തികന്മാരെയും ആ രാജ്യത്തുനിന്നു നിഷ്കാസനം ചെയ്തു. ഭീമൻ പൗണ്ഡ്രകന്റെ അസ്ഥികൊണ്ടു പൗണ്ഡ്ര്യകം എന്ന സമരശംഖം നിർമ്മിച്ചു.

# എട്ടാം അദ്ധ്യായം

## കൃഷ്ണൻ—മുരാരി

പോരതീവ ഭയങ്കരമാകട്ടെ
ഘോരരാകട്ടെ ശത്രുക്കളെങ്കിലും
ലോകനാഥൻെറ സേനയെ തോല്പിക്കാ—
നാകയില്ലേതുമാക്കുമൊരിക്കലും
തൽപതാകതൻ കീഴിലനാരതം
തർക്കമില്ല വിജയം സുനിശ്ചിതം
വ്യത്യാസം വരാതുള്ളൊരു ദൈവിക—
സത്യം സുസ്ഥിരമാക്കും വിജയത്തെ.

(പഴയമന്ത്രം വിവർത്തനം)

കൃഷ്ണനു രുഗ്മിണീദേവിയിൽ പ്രദ്യുമ്നൻ എന്നൊരു പുത്രനുണ്ടായി. പ്രദ്യുമ്നൻ കാമദേവൻെറ അവതാരമായിരുന്നു. ഒരു ദിവസം അദ്ദേഹം കാമദേവൻെറ ഭാര്യ രതിയുടെ അവതാരമായ മായാവതി ദേവിയെ ശംബരൻ എന്നൊരസുരൻ തടവിലിട്ടിരുന്നിടത്തുപോയി കണ്ടു. തന്നെ തടവിൽനിന്നു മോചിപ്പിച്ചു വിവാഹം ചെയ്യണമെന്ന് അവൾ അദ്ദേഹത്തിനോട് അപേക്ഷിച്ചു.

പ്രദ്യുമ്നൻ ശംബരനോടു യുദ്ധംചെയ്തു മായാവതിയെ മോചിപ്പിക്കയും വേൾക്കുകയും ചെയ്തു. അവളിൽ അദ്ദേഹത്തിനു ഒരു പുത്രൻ ജനിച്ചു. സുന്ദരനായ ആ മകന് അദ്ദേഹം അനിരുദ്ധൻ എന്നു പേരിട്ടു. ഒരു ദിവസം കൃഷ്ണൻ തൻെറ കൊച്ചുമകൻ അനിരുദ്ധനെ ലാളിച്ചുകൊണ്ടിരിക്കുമ്പോൾ ഇന്ദ്രൻ വളരെ വ്യസനത്തോടുകൂടി അവിടെ വന്ന് നരകൻ

എന്ന അസുരന്റെയും ഏഴായിരം അസുര ച്ചാവേർ ഭടന്മാരുള്ള അവനേക്കാൾ ഭയങ്കരനായ മുരൻ എന്ന അസുരന്റെയും ഉപദ്രവങ്ങളിൽനിന്നു തന്നെയും ദേവന്മാരെയും രക്ഷിക്കണമെന്ന് അപേക്ഷിച്ചു. "നരകാസുരൻ മുരാസുരനും മുരന്റെ ഏഴ് പുത്രന്മാരും ഒരുമിച്ചു പല ആക്രമങ്ങളും പ്രവൃത്തിക്കുന്നു. അദിതിദേവിയുടെ അമൂല്യങ്ങളായ കണ്ഠയ കുണ്ഡലങ്ങൾ അപഹരിച്ചു. വിശ്വകമ്മാവിന്റെ പുത്രിയെ പിടിച്ചുകൊണ്ടുപോയി മാനഭംഗം ചെയ്തു. ദേവന്മാരുടേയും ഗന്ധർവ്വന്മാരുടേയും മനുഷ്യരുടേയും പുത്രിമാരായി പതിനായിരത്തി ഒരുന്തുറു കന്യകമാരെ പിടിച്ചു കൊണ്ടുപോയി ക്ഷൗരക്കത്തിപോലെ മൂർച്ചയുള്ള കുററികൾ ചുററും വളരെദൂരം തറച്ചു സംരക്ഷിക്കപ്പെട്ടിട്ടുള്ള പ്രാഗ് ജ്യോതിഷം എന്ന കോട്ടയ്ക്കകത്തടച്ചിട്ടിരിക്കുന്നു." എന്നെല്ലാം ഇന്ദ്രൻ അദ്ദേഹത്തിനോടു പറഞ്ഞു. മുരനേയും നരകനേയും വധിച്ചു രക്ഷിക്കാമെന്നു സമാധാനം പറഞ്ഞു അദ്ദേഹം ഇന്ദ്രനെ അയച്ചു.

കൃഷ്ണൻ തിരിഞ്ഞെടുക്കപ്പെട്ട വൃഷ്ണിഭടന്മാരോടു കൂടി ശംഖ ചക്ര ഗദാധാരിയായി, ശുഭം സൂചിപ്പിച്ചു ശംഖു വിളിച്ച് സഹായത്തിനായി വന്നിട്ടുണ്ടെന്നു കോട്ടയ്ക്കകത്തകപ്പെട്ടിട്ടുള്ള ശിഷ്ടജനങ്ങൾക്ക് അദ്ദേഹം അറിവുകൊടുത്തു. പിന്നീടു കോട്ടയെ ആക്രമിച്ചുതുടങ്ങി. ഗദാപ്രയോഗത്താൽ കോട്ടമതിലുകൾ തകർത്തു. ഘോരസമരം ആരംഭിച്ചു. നേരം വൈകിയപ്പോൾ മുരനേയും അവന്റെ ചാവേർ പടയേയും കൊന്നു സമരം സമാപിച്ചു. ദേവന്മാർ സന്തുഷ്ടരായി കൃഷ്ണനെ മുരാരി എന്നു വിളിച്ച് വാഴ്ത്തി സ്തുതിച്ചു.

## നരകാസുര വധവും ദീപാവലിയും

അതിനുശേഷം വരാഹാവതാരത്തിലേ വിഷ്ണുവിൻെറയും ഭൂമിമാതാവിൻെറയും പുത്രനായ നരകാസുരനും കൃഷ്ണനും തമ്മിൽ ഭയങ്കരമായ ദ്വന്ദയുദ്ധം തുടങ്ങി. ആ ഘോരയുദ്ധത്തിൽ കൃഷ്ണൻ അന്നു സൂര്യോദയത്തോടെ ചക്രംകൊണ്ടു നരകാസുരൻെറ കഴുത്തുമുറിച്ചു കൊന്നു. അദിതിയുടെ സുപ്രസിദ്ധ കുണ്ഡലങ്ങൾ തിരിച്ചു കൊടുത്തു. ആ സ്മരണാർഹമായ വിജയം കഴിഞ്ഞു് ശിവസൂചകമായി എണ്ണതേച്ചു കുളിച്ചു. ദേവന്മാർ തങ്ങളുടെ ഭയങ്കരനായ പരമശത്രു മരിച്ചതിൽ സന്തോഷംകൊണ്ടു മതിമറന്നു ആ സമയത്തു പെരുമ്പറ കൊട്ടിയും കൊമ്പുകൾ വിളിച്ചും ദീപക്കാഴ്ച നടത്തിയും ആഘോഷിച്ചു. അതാകുന്നു ദീപാവലിയുത്സവത്തിൻെറ ആഗമം. ദീപങ്ങളുടെ ദീപമായ കൃഷ്ണൻ തമശ്ശക്തികളെ നശിപ്പിച്ചതിൻെറ ഓർമ്മയ്ക്കായി ദേവന്മാർ നടത്തിയ ഉത്സവാഘോഷം.

## ഈശ്വരൻ സകല സ്ത്രീകളുടേയും ഭർത്താവു്

നരകാസുരനേ കൊന്നശേഷം കൃഷ്ണൻ അവൻ തടവിൽ പാർപ്പിച്ചിരുന്ന പതിനായിരത്തി ഒരുനൂറു കന്യകമാരേയും ബന്ധവിമുക്തരാക്കി അയച്ചു. അവർ കൃഷ്ണനോടു് "അസുരൻ കാരാഗൃഹത്തിലിട്ടിരുന്ന ഞങ്ങളുടെ ചാരിത്ര്യത്തേപ്പററി ലോകർ സംശയിക്കും. വിവരംകെട്ടവരും പരദൂഷണ കുതുകികളും ഞങ്ങളെക്കുറിച്ചു അപവാദം പറയും. ഞങ്ങളെ ആരും വേളികഴിക്കയില്ല. അവിടുന്നു ഞങ്ങളെ വിവാഹം കഴിക്കണം." എന്നു് അപേക്ഷിച്ചു. കൃഷ്ണൻ

അവരെ പതിനായിരത്തി ഒരുന്തറിനേയും വേളികഴിച്ചു. "അദ്ദേഹം എല്ലാ സ്ത്രീകളുടേയും ഭർത്താവും എല്ലാ പുരുഷന്മാരുടേയും പിതാവും ആകുന്നു. ഇതിൽ രണ്ടാമത്തേതു് ഒന്നാമത്തേതിനെ അപരിഹാര്യമാക്കുന്നു" എന്നു് നാരദമഹർഷി ആ സന്ദർഭത്തിൽ ലോകത്തോടായി പ്രഖ്യാപിച്ചു. ആ ഭാര്യമാരെ എല്ലാവരേയും അദ്ദേഹം ദ്വാരകയിൽ കൂട്ടിക്കൊണ്ടുപോയി ഓരോ കൊട്ടാരങ്ങളിൽ താമസിപ്പിച്ചു. കൃഷ്ണൻ പതിനായിരത്തി ഒരുന്തറ്റിയെട്ടു ഭാര്യമാരുമായി എങ്ങനെ കഴിഞ്ഞുകൂടുന്നു എന്നറിയാൻ നാരദമഹർഷിക്കു കൗതുകം തോന്നി. അദ്ദേഹം ദ്വാരകയിൽപോയി എല്ലാ ഗൃഹങ്ങളിലും ചെന്നുനോക്കി. ഓരോ ഭാര്യയുടെ അടുക്കലും കൃഷ്ണനെക്കണ്ടു അദ്ദേഹം അത്ഭുതപ്പെട്ടു.

### ഓരോകുട്ടിയും കൃഷ്ണൻ തന്നെ

മഹർഷി മുരളി വായിച്ചുകൊണ്ടിരുന്ന കൃഷ്ണന്റെ അടുക്കൽചെന്നു് "അവിടുന്നു പുരുഷന്മാരുടെ എല്ലാം അച്ഛനും സ്ത്രീകളുടെ എല്ലാം ഭർത്താവുമാണല്ലോ" എന്നുപറഞ്ഞു. "അതേ ലോകത്തിൽ പിറക്കുന്ന കുട്ടികളും ഞാൻ തന്നെയാണു്" എന്നു മറുപടിപറഞ്ഞു. പിന്നെയും മുരളി വായിച്ചുകൊണ്ടിരുന്നു. നാരദൻ നോക്കിയപ്പോൾ കൃഷ്ണൻ ഒരു അവതാര ശിശുവായി കാണപ്പെട്ടു. അദ്ദേഹം ആനന്ദതുന്ദിലനായി.

താദൃശം ദിവ്യകലാചാതുര്യത്തോടു കൃഷ്ണ—
മേദുരമനോഹരം മുരളിവായിച്ചു നീ
താവക ഗാനാമൃതം കഴുകിപ്പൊടിപോക്കി
പ്ലാവനമാക്കീടുന്നു ഞങ്ങടെ ഹൃദയങ്ങളും

# ഒൻപതാം അദ്ധ്യായം

## ബാണാസുരൻെറ ദർപ്പം ശമിപ്പിച്ചു.

സസുഖം ജീവിപ്പതാരവനാം ദീർഘമായുഷ്മാ
നിതര ജീവിതങ്ങൾ ചെറുതും വ്യർത്ഥങ്ങളും
സൽഗ്ഗതി ലഭിക്കുവാൻ വേണ്ടതു ചെയ്യുന്നതാ
രോക്കിലവനത്രേ ഏററവും ദീർഘായുഷ്മൻ.
സസുഖം ജീവിപ്പതാരവനാം ദീർഘായുഷ്മാ
നിതരജീവിതങ്ങൾ ദൂരത്തേയ്ക്കേറികയാം
സത്യകാര്യങ്ങൾ നിത്യം സത്യമായ് ചെയ്യുന്നതാ
രേററവുമായുഷ്മാന്മാരായവരാകുന്നിതേ
കാണാമ്പോലിരിക്കനീ സ്വമതം പോലെ വാഴ്ക
കാണിച്ച ദിവ്യദീപം പാരിനു വെട്ടംനൽക
എങ്ങനെയാക്കാൻ നിന്നേ പ്രാർത്ഥിപ്പൂ ദൈവത്തിനോ
ടങ്ങനെ തന്നെ വർത്തിച്ചീടുനീ ജീവിതത്തിൽ
അമ്മഹാ ഗുരുവിൻെറ കാലടിപ്പാടുകളെ
സമ്മദം പൂണ്ടു നീയും പിന്തുടന്നീടുകെന്നും
ഓരോരു മണിക്കൂറമെന്നേയ്ക്കും നിലനിൽക്കു
മോരോരു കൃത്യങ്ങളാൽ നിറയ്ക്കു മറയ്ക്കു നീ.
ഓരോരു ക്ഷണങ്ങളുമോരോന്നു പോയിടുന്ന
നേരത്തു വാങ്ങിച്ചേക്ക നിഷ്ഫലമാക്കിടാതെ
ഇജ്ജന്മം കഴിയുമ്പോളിങ്ങൊന്നു ജീവിതത്തിൽ
സജ്ജമാം ഫലമത്രെ ജീവിതം സ്വർഗ്ഗം തന്നിൽ
സൗഹൃദം വിതച്ചതിൻ മധുരഫലം തിൻക
ശാന്തിയെ വിതച്ചതിൻ ശോഭനേ ഫലം കൊയ്ക,
പുല്ലിലും പാറമേലും വിതച്ച സൂര്യാംശുക്കൾ
നല്ല തൂവെട്ടം കൊയ്തു വെച്ചൊരു വീട്ടിൽ വാഴ്ക.

(എച്ച് ബോണാർ)

അനിരുദ്ധൻ വളന്നു വന്നപ്പോൾ സുന്ദരനാ
യിത്തീന്നു. ലോകപ്രശസ്തരായ ചിത്രമെഴുത്തുകാർ

അവൻെറ ചിത്രമെഴുതി രാജാലയങ്ങൾ തോറും പ്രദർശിപ്പിച്ചു. മഹാബലിയുടെ മകനായ ബാണൻെറ മകൾ സുന്ദരിയായ ഉഷ അനിരുദ്ധൻെറ ചിത്രം കണ്ടു അവനിൽ പ്രേമബദ്ധയായി. അവൾ ആ പ്രേമകഥ അവളുടെ തോഴി ചിത്രലേഖയോടു പറഞ്ഞു. ചിത്രലേഖ അവളുടെ മായാശക്തി പ്രയോഗിച്ചു അനിരുദ്ധനേ ശോണിതപുരത്തിനു ബാണൻെറ കൊട്ടാരത്തിലെ ഏഴുനിലമാളികയുടെ ഏഴാം നിലയിൽ കൊണ്ടുവന്നു. കാമിനീകാമുകന്മാർ രക്ഷിഭടന്മാൎക്കും ആൎക്കും ഒരു സംശയവും ജനിപ്പിക്കാതെ അനവധി ദിവസങ്ങൾ സുഖിച്ചു പാൎത്തു. അങ്ങനെ പാൎത്തുവരുമ്പോൾ ഉഷയുടെ അമ്മ ഉഷയിൽ ഗർഭലക്ഷണങ്ങൾ കണ്ടു. അവർ ആ അമ്പരപ്പിക്കുന്ന വൎത്തമാനം ബാണനോടുപറഞ്ഞു. തൻെറ കുടുംബാഭിമാനസംരക്ഷണത്തിൽ നിഷ്കർഷയുള്ള ബാണനു അതു കേട്ടു ദുസ്സഹമായ കോപം ഉണ്ടായി. അദ്ദേഹം തൻെറ സേനാനായകന്മാരോടുകൂടി ഉഷയുടെ കിടക്കറയിൽ ചെന്നു. അവിടെ അനിരുദ്ധനേ കണ്ടു. അസുരഭടന്മാർ തന്നേ ബന്ധിക്കാനൊരുങ്ങുന്നതു കണ്ടു് അനിരുദ്ധൻ അവരോടു യുദ്ധം ചെയ്തു് അവരിൽ വളരെപ്പേരേ കൊന്നു. എങ്കിലും ധീരനായ ആ യുവാവ് ബന്ധിക്കപ്പെട്ടു. "ഇവനേ പാമ്പുകൾ നിറഞ്ഞ ഒരു മുറിയിലടയ്ക്കണം. ഒരു മാസം അവിടെ കിടന്നു യാതന അനുഭവിക്കട്ടെ. അതുകഴിഞ്ഞാൽ കൊന്നുകളയണം." എന്നു ബാണൻ ഭടന്മാൎക്കു് ആജ്ഞനൽകി.

ഈ വൃത്താന്തമെല്ലാം കൃഷ്ണൻ കേട്ടു. അദ്ദേഹം ബലരാമനോടും പ്രദ്യുമ്നനോടും കൂടി ഒരു വലിയ

സേനയുമായി ബാണന്റെ കോട്ടയേ ആക്രമിച്ചു. തനിക്കു് ആയിരം കൈയ്കളുണ്ടു്. ശിവഭക്തനാണു്. അദ്ദേഹത്തിനേ സേവിച്ചു പ്രസാദിപ്പിച്ചിട്ടുണ്ടു്. പിന്നെയെന്തിനു പേടിക്കണം. ശിവനും സ്കന്ദനും സഹായിക്കും. ആക്കും തോൽപിക്കാൻ കഴിയില്ല. ഇതായിരുന്നു അദ്ദേഹത്തിന്റെ വിചാരം. "അതിനാൽ എന്നെപ്പോലെയുള്ള ഒരാൾ ഒരിക്കൽ നിന്നോടു യുദ്ധം ചെയ്തു നിന്നേ തോൽപിക്കും" എന്നു ശിവൻ അദ്ദേഹത്തിനോടു പറഞ്ഞിട്ടുണ്ടായിരുന്നതിനേ അത്ര ക്രൂട്ടാക്കിയില്ല. യുദ്ധം തനിക്കു പ്രതികൂലമായി വരുന്നു എന്നു കണ്ടു് അദ്ദേഹം ശിവനോടും സ്കന്ദനോടും സഹായത്തിനപേക്ഷിച്ചു. ഏതായാലും ബാണൻ തോററു. അദ്ദേഹത്തിന്റെ കൈയ് ആയിരവും ഛേദിക്കപ്പെട്ടു. "ഇത്ര നിഷ്പ്രയാസംതന്നെ തോൽപിക്കാൻ കഴിഞ്ഞതിന്റെ കാരണം എന്താണു്" എന്നു ബാണൻ ശിവനോടുചോദിച്ചു. "ധമ്മമുള്ളവശത്തേ വിജയം നില്ക്കു. നിന്റെ മകൾ ഉഷയാണു് അനിരുദ്ധനേ ഇവിടെ വരുത്തിയതു്. അവൾ അങ്ങോട്ടാണു് പ്രണയിച്ചതു്. അതിനാൽ അവളാണ് കുററക്കാരി. അനിരുദ്ധൻ കുററക്കാരനല്ല. വന്നതു വന്നു. ഇനി അതൊക്കെ മറന്നു നീ ഉഷയേ അനിരുദ്ധനു വിവാഹം ചെയ്തുകൊടുക്കു. നിന്നേ കൊല്ലാതിരിക്കാനും നിന്റെ കൈകൾ മുമ്പിലത്തേപ്പോലെ ആക്കാനും ഞാൻ കൃഷ്ണനോടു ശിപാർശി ചെയ്യാം." എന്നു ശിവൻ ബാണനോടു പറഞ്ഞു. അദ്ദേഹം അതുപോലെയെല്ലാം ചെയ്തു.

ബാണാസുരന്റെ ഗർവ്വം ശമിച്ചു. അദ്ദേഹം കൃഷ്ണനു കീഴടങ്ങി. ഉഷാനിരുദ്ധന്മാരുടെ വിവാഹം വേണ്ട ആഡംബരത്തോടെ നടത്തി. കൃഷ്ണനും രാമനും പ്രദ്യുമ്നനും നവദമ്പതികളോടും ബാണൻ ഉഷയ്ക്കു കൊടുത്ത സമ്മാനദ്രവ്യങ്ങളോടും ദ്വാരകയിൽ തിരിച്ചുപോന്നു.

# പത്താം അദ്ധ്യായം

പാണ്ഡവക്കററ പങ്ങാതി
ക്ഷീണിച്ചോക്കൊത്ത വിശ്രമം
അനന്ന്യ ശരണക്കാശ
വ്യസനിപ്പോക്ക സമ്മദം
ആഗന്തുകക്ക് ഭവന
മവസാനം വരെ ബലം
ആപന്നന്മാക്ക ശരണം
സ്നേഹിതൻ ബന്ധുരക്ഷകൻ.

(ജെ. എസ്. ബി. മാൺസെൽ)

ഈ സംഗതികളെല്ലാം നടക്കുന്നതിനിടയിൽ കൃഷ്ണൻതന്റെ അഛന്റെ പെങ്ങളുടെ പുത്രരായ പാണ്ഡവരുടെ കാൎയ്യത്തിൽ അത്യുത്സാഹത്തോടെ പ്രവൎത്തിച്ചുകൊണ്ടിരുന്നു. ദുൎയ്യോധനനും അനുജന്മാരും അവരെ പീഡിപ്പിക്കുന്നു എന്നു കേട്ട സംഗതികൾ എന്തെല്ലാമെന്നു അറിഞ്ഞുവരാനും ധൃതരാഷ്ട്രരാജാവിനോടു കാൎയ്യമെല്ലാം വേണ്ടവിധം പറഞ്ഞു അവൎക്കു മുറപോലെയുള്ള പെരുമാററം അദ്ദേഹത്തിന്റെ പുത്രന്മാരിൽനിന്നു ലഭിക്കുന്നതിനും വേണ്ടതു ചെയ്യുന്നതിനുമായി തന്റെ പിതൃവ്യനായ അക്രൂരനേ ഹസ്തിനപുരത്തേയ്ക്കയച്ചു. അദ്ദേഹം അവിടെ ചെന്നു അന്വേഷിച്ചു. പാണ്ഡവന്മാരുടെ ആയുധാഭ്യാസത്തിലുള്ള സാമൎത്ഥ്യവും അന്തസ്സായിട്ടുള്ള പെരുമാററങ്ങളും കണ്ട സജ്ജനങ്ങളെല്ലാം അവരേ സ്നേഹിക്കുകയും ബഹുമാനിക്കയും ചെയ്യുന്നതായും നേരേമറിച്ചു ദുഷ്പ്രവൃത്തികൾ കാട്ടുന്നതിൽ വിരുത

ന്മാരായ കൗരവരെ വെറുക്കുന്നതായും അതുകൊണ്ടു ള്ള ഈർഷ്യയാൽ കൗരവർ പാണ്ഡവന്മാരുടെ ഭക്ഷണസാധനങ്ങളിൽ വിഷം ചേർത്തുകൊടുത്തും മറ്റുപലതും ചെയ്തും അവരെ ഇല്ലാതാക്കാൻ ശ്രമിക്കുന്നതായും അദ്ദേഹം കുന്തി, വിദുരൻ, മുതലായവരിൽ നിന്നും ഗ്രഹിച്ചു. ധൃതരാഷ്ട്രനേ ചെന്നുകണ്ടു അക്രൂരൻ ഈ വസ്തുതകളെല്ലാം അദ്ദേഹത്തിനോടു പറഞ്ഞു് മേലാൽ ഈ വക ദുഷ്ടതരങ്ങളൊന്നും ചെയ്യരുതെന്നു് ദുര്യോധനാദികളോടു ശാസിക്കണമെന്നു് അപേക്ഷിച്ചു. "അവർ അങ്ങനെയെല്ലാം ചെയ്യുന്നു എന്നു് ഞാൻ കേട്ടു. അതരുതെന്നു ഞാൻ അവരെ ഗുണദോഷിച്ചുനോക്കി. അവർ ഞാൻ പറയുന്നതു കേൾക്കുന്നില്ല. എന്നാൽ എനിക്കവരോടുള്ള സ്നേഹംകൊണ്ടു അവരെ ശിക്ഷിക്കാൻ വയ്യാ. നമ്മളെ എല്ലാം കീഴടക്കിവച്ചു് നല്ല പ്രവൃത്തികൾ ചെയ്യാൻ സമ്മതിക്കാതെ വിധിയുടെ ഇരകളാക്കുന്നതു മായയാണെന്നു കൃഷ്ണനു് അറിയാമല്ലോ." എന്നു് അദ്ദേഹം സമാധാനം പറഞ്ഞു! അക്രൂരൻ മടങ്ങിവന്നു് നടന്നതെല്ലാം കൃഷ്ണനോടു പറഞ്ഞു.

## ലാക്ഷാഗൃഹദാഹനം

ധൃതരാഷ്ട്രർ മനസ്സു പതറിയിരുന്ന ഒരവസരത്തിൽ യുധിഷ്ഠിരനേ യുവരാജാവായി അവരോധിച്ചു. അതിൽ അസൂയാലുവായി ദുര്യോധനൻ അരക്കുകൊണ്ടൊരു ഗൃഹം പണിയിച്ചു് പാണ്ഡവരെ അതിൽ താമസിപ്പിച്ചു. ദുര്യോധനൻ പുരോചനൻ എന്നൊരുവനേ പറഞ്ഞയപ്പിച്ചു് അതിനു തീവയ്പിച്ചു. പാണ്ഡവർ ദഹിച്ചു മരിച്ചു. ഇങ്ങനെ ഒരു വാർത്ത കൃഷ്ണൻ കേട്ടു. അക്രൂരൻ അതുകേട്ടു വളരെ ദുഖിച്ചു.

വിദുരനു് മുന്നറിവു കൊടുത്തിരുന്നതിനാൽ അതിനു തീവയ്ക്കുന്നതിനു മുമ്പു് പാണ്ഡവർ അവിടെ നിന്നു പോയി രക്ഷപ്പെട്ടു എന്നും ഭീമനാണു് അമ്മയേയും കൊച്ചനുജന്മാരെയും എടുത്തു ദൂരെയാക്കി രക്ഷിച്ചതെന്നും, അവരെല്ലാവരും ഗംഗാനദി കടന്നുപോയി ബ്രാഹ്മണവേഷം ധരിച്ചു ഒരു ഗ്രാമത്തിൽ ജീവനോടെ താമസിക്കുന്നുണ്ടെന്നും, തീവയ്ക്കുന്നതിനു തലേനാൾ രാത്രിയിൽ ഒരു വേടസ്ത്രീയും അഞ്ചുമക്കളും കുന്തി കൊടുത്ത അത്താഴമുണ്ടു അവിടെ കിടന്നിരുന്നു എന്നും, അവരാണു് തീയിൽപ്പെട്ടു ദഹിച്ചു, മരിച്ചതെന്നും, അതിൽ പാർപ്പിച്ചു പാണ്ഡവരെ കൊല്ലാൻ ദുരാലോചന നടത്തിയ ദുര്യോധനൻ, ദുശ്ശാസനൻ, കർണ്ണൻ ശകുനി ഈ ദുഷ്ടചതുഷ്ടം ആ വേടസ്ത്രീയുടെയും കുട്ടികളുടെയും കരിഞ്ഞ ശവങ്ങളും മററും കണ്ടു പാണ്ഡവന്മാരാണു് മരിച്ചതെന്നു വിചാരിച്ചു അകമേ സന്തോഷിക്കയും പുറമേ വ്യസനം ഭാവിക്കയും അവരുടെ അപരക്രിയ നടത്തുകയും ചെയ്തു എന്നും ഭീമൻ ഹിഡുംബൻ എന്നൊരു മനുഷ്യനേ കൊന്നു് അവൻെറ സഹോദരിയെ ഭാര്യയായി സ്വീകരിച്ചു എന്നും, ബകൻ എന്ന മറെറാരു ക്രവ്യാദനെയും കൊന്നു എന്നും, ഭീമൻെറ ഈ വക വിക്രമപ്രവൃത്തികളിൽ അവൻ ഒരു ബ്രാഹ്മണൻതന്നെയൊ എന്നു സംശയിക്കപ്പെടുന്നുണ്ടെന്നും, പാണ്ഡവന്മാർ ദ്രൗപതീസ്വയംവരത്തിനു പോകാനിടയുണ്ടെന്നു് താൻ കേട്ടു എന്നും താനും അതിനു പോകാൻ വിചാരിച്ചിരിക്കയാണെന്നും കൃഷ്ണൻ അക്രൂരനോടു പറഞ്ഞു. അക്രൂരനു സന്തോഷമായി, "അവർ രക്ഷപ്പെട്ടതു അത്ഭുതംതന്നെ" എന്നു പറഞ്ഞു അദ്ദേഹം ആശ്വസിച്ചു. "എൻെറ

ഭക്തന്മാക്കു ഒരു നാശവും വരില്ല. പറഞ്ഞോള എല്ലാവരോടും." എന്നു കൃഷ്ണൻ സമാധാനം പറഞ്ഞു. "ഭക്തജനങ്ങൾക്കു ഭയപ്പെടാനില്ല. നിങ്ങൾ വല്ല തെററും ചെയ്തുപോയാലും നിങ്ങളെ രക്ഷിക്കാൻ ഭഗവാനുണ്ടിവിടെ" എന്നു് കൃഷ്ണന്റെ ഈ അരുളപ്പാടനുസരിച്ചു അദ്ദേഹം ഉദ്ധവൻ നാരദൻ മുതലായവരോടു പറഞ്ഞു.

## കൃഷ്ണൻ ദ്രൗപതിയുടെ സ്വയംവരത്തിൽ പങ്കുകൊള്ളുന്നു

ദ്രൗപതിയുടെ സ്വയംവരത്തിനു് കൃഷ്ണൻ ബലരാമനും മററും ഒരുമിച്ചുവന്നു. ബ്രാഹ്മണവേഷം ധരിച്ചിരുന്നു എങ്കിലും അദ്ദേഹം ഭീമനേയും മററും തിരിച്ചറിയുകയും ബലരാമനു അവരെ കാണിച്ചുകൊടുക്കയും ചെയ്തു. ബ്രാഹ്മണവേഷധാരിയായ അർജ്ജുനൻ വന്നിട്ടുള്ള രാജാക്കന്മാക്കാക്കും വളക്കാൻ കഴിയാതിരുന്ന വില്ലെടുത്തു വളച്ചു് ഞാണു്കെട്ടി. അഞ്ചമ്പുകളെടുത്തു തൊടുത്തു കറങ്ങിക്കൊണ്ടിരുന്ന അഞ്ചു ലാക്കുകളിലും എയ്തുകൊള്ളിച്ചു ദ്രൗപതിയുടെ പാണിഗ്രഹണംചെയ്യാൻ അർഹനായതുകണ്ടു് അതൊരു ബ്രാഹ്മണനാണെന്നു കരുതി സ്വയംവരത്തിനു വന്നിരുന്ന രാജാക്കന്മാർ ധാരാളം രാജാക്കന്മാരെ കിട്ടുമെന്നുള്ളപ്പോൾ ദ്രൗപതിയെ ഒരു ബ്രാഹ്മണനു കൊടുക്കാൻ നിശ്ചയിച്ച ദ്രുപദരാജാവിനോടു യുദ്ധത്തിനു പുറപ്പെട്ടു. അർജ്ജുനബ്രാഹ്മണനും ഭീമബ്രാഹ്മണനും അദ്ദേഹത്തിനെ സഹായിക്കാൻ ചെന്നു. തന്റെ വില്ലുമായി അർജ്ജുനനും ഒരു മരം പിഴുതെടുത്തു ഗദയാക്കി ഭീമനും അവരേ എതിർത്തു. കർണ്ണൻ അർജ്ജുനനോടും ശല്യൻ ഭീമനോടും ഏററു യുദ്ധം

ചെയ്തു് രണ്ടാളും തോററു. കൃഷ്ണൻ ഇടപെട്ട്, എല്ലാവർക്കും ചേരാവുന്ന ഒരായുധ പരീക്ഷ നിശ്ചയിച്ചു. അതിൽ ദ്രുപദരാജാവ് തെററുകാരനല്ലെന്നു തെളിഞ്ഞതിനാൽ യുദ്ധം നിറുത്തിവച്ചു.

അതിനുശേഷം കൃഷ്ണൻ ബലരാമനുമൊരുമിച്ചു കുന്തിയും മക്കളും താമസിച്ചിരുന്ന ഗൃഹത്തിൽ പോയി. അവരേയും യുധിഷ്ഠിരനേയും അഭിവന്ദിച്ചു. വേഷം മാറിയിരുന്ന അർജ്ജുനനേയും ഭീമനേയും യുധിഷ്ഠിരനേയും തിരിച്ചറിഞ്ഞതു എങ്ങനെയാണെന്നു കുന്തി ചോദിച്ചതിനു് "തീ ഒളിച്ചു വയ്ക്കുന്നതിനു എളുപ്പമല്ല." എന്നു കൃഷ്ണൻ മറുപടിപറഞ്ഞു. ഞങ്ങൾക്കു് ഒരു ദുർല്ലഭമായ രത്നം കിട്ടി എന്നു് അർജ്ജുനൻ ചെന്നു പറഞ്ഞപ്പോൾ കുന്തി രത്നമെന്നുപറഞ്ഞതെന്താണെന്നറിയാതെ അബദ്ധത്തിൽ അതു നിങ്ങളഞ്ചുപേരുംകൂടി എടുത്തുകൊള്ളണമെന്നു പറഞ്ഞു ദ്രൗപതിയെ അഞ്ചു പേർക്കുംകൂടി വിവാഹം ചെയ്തുകൊടുക്കാൻ ദ്രുപദൻ വിസമ്മതിച്ചു. അങ്ങനെ ഒരു ധർമ്മസങ്കടം നേരിട്ടു. അപ്പോൾ വ്യാസമഹർഷി ദ്രൗപതി ഋഷിപുത്രിയായ സാദ്ധ്വിയാണെന്നും അവൾ തനിക്കു ഗുണവാനായ ഒരു ഭർത്താവുണ്ടാകണമെന്നു അഞ്ചു തവണ ശിവനോടു പ്രാർത്ഥിക്കയാൽ ശിവൻ അങ്ങനെ അനുഗ്രഹം നൽകിഎന്നും പാണ്ഡവന്മാർ പഞ്ചേന്ദ്രന്മാരാണെന്നും അതിനാൽ അവരഞ്ചും ഒന്നുതന്നെയാണെന്നും അതുകൊണ്ടു കന്യകയെ അഞ്ചുപേർക്കും കൂടി വിവാഹം കഴിച്ചുകൊടുക്കുന്നതിൽ തെററില്ലെന്നും വിധി കല്പിച്ചു. ദ്രുപദരാജാവിനു് ദിവ്യചക്ഷുസ്സ് കൊടുത്തു് ദ്രൗപദിയുടെയും പാണ്ഡവരുടെയും പൂർവ്വജന്മം കാണിച്ചു് അദ്ദേഹത്തി

നേ ബോദ്ധ്യപ്പെടുത്തുകയും ചെയ്തു. കൃഷ്ണൻ മുതലായ ബന്ധുജനങ്ങൾ നിരവധി വിവാഹസമ്മാനങ്ങൾ ദമ്പതികൾക്കു കൊടുത്തു. കൃഷ്ണൻ മടക്കയാത്രയ്ക്കുമുമ്പ് ദ്രൗപദിയെ അടുക്കൽ വിളിച്ച് "എന്റെ സഹായം നിനക്കെപ്പോഴും ഉണ്ട്. എപ്പോഴെങ്കിലും എന്തെങ്കിലും വിഷമം നേരിട്ടാൽ നീ അന്യാശ്രയം തേടേണ്ട. നീ എന്നെ വിചാരിച്ചാൽ മതി ഞാൻ അപ്പോൾ നിന്റെ അടുത്തെത്തും" എന്ന് അവളോടു പറഞ്ഞു. അവൾ അദ്ദേഹത്തിന്റെ വിലയേറിയ സമ്മാനത്തിന് അദ്ദേഹത്തിനു നന്ദിപറഞ്ഞു.

## സുഖപരിപൂർണ്ണമായ ജീവിതം

പാണ്ഡവന്മാരഞ്ചുപേരും അവരുടെ ധർമ്മദാരങ്ങളായ ദ്രൗപദിയോടുകൂടി ധൃതരാഷ്ട്രരാജാവ് അവർക്ക് തിരിയെക്കൊടുത്ത ഇന്ദ്രപ്രസ്ഥത്തിൽ ഏതാനും വർഷങ്ങൾ സുഖമായി പാർത്തു. മാതൃകാപരമായ ഭരണത്താൽയുധിഷ്ഠിരൻ പ്രജകളുടെ പ്രീതിപാത്രമായി. സഹോദരന്മാർ നാലുപേരും അദ്ദേഹത്തിന്റെ നിയോഗങ്ങളെ ഉടനുടൻ നടത്തി. അവരഞ്ചും ഒന്നെന്നപോലെ ജീവിച്ചു. ദ്രൗപദി കാരണം അവർ തമ്മിൽ പിണക്കം ഉണ്ടാകാതിരിക്കാൻ തങ്ങളിൽ ഓരോരുത്തനും രണ്ടു വർഷംവീതം ഊഴമിട്ടു അവളോടുകൂടി പാർത്തുകൊള്ളണമെന്നും തങ്ങളിൽ ഒരാൾ അവളുമൊത്തു പാർക്കുമ്പോൾ മറെറാരാൾ അവിടെ ചെല്ലാനിടയായാൽ ആ ആൾ ഒരു വർഷക്കാലം തനിയെ നാടുവിട്ടുപോകേണ്ടതാണെന്നും അവർ സ്വയം വ്യവസ്ഥചെയ്തു. അവർക്കഞ്ചുപേർക്കും ദ്രൗപദിയിൽ ഓരോ പുത്രന്മാരുണ്ടായി. യുധിഷ്ഠിരന്റെ മകനു പ്രതിവിന്ധ്യ

നെന്നും, ഭീമന്റെ മകനു സുതസോമനെന്നും അര്ജ്ജുനന്റെ മകനു ശ്രുതകർമ്മാവെന്നും നകുലന്റെ മകനു് ശതാനീകനെന്നും സഹദേവന്റെ മകനു ശ്രുതസേനനെന്നും പേരിട്ടു. അവരഞ്ചുപേരെയും ഒന്നിച്ചു ഇളമുറ പാണ്ഡവർ എന്നു വിളിച്ചുപോന്നു.

## ഖാണ്ഡവദാഹം

ഖാണ്ഡവവനംഎന്നു് വിളിക്കപ്പെട്ടിരുന്ന ഭയങ്കരമായ ഒരു കാട്ടു് മദ്ധ്യഭാരതത്തിൽ ഉണ്ടായിരുന്നു. ഭൂതങ്ങളും,പിശാചങ്ങളും,രാക്ഷസന്മാരും,ക്രൂരജന്തുക്കളുംനിറഞ്ഞ അപ്രവേശ്യമായ ഒരു വൻകാടായിരുന്നു അതു്. അഗ്നിദേവൻ അതു നശിപ്പിക്കണമെന്നു് ആഗ്രഹിച്ചു. ദേവേന്ദ്രൻ അതു രക്ഷിക്കണമെന്നാഗ്രഹിച്ചു. അതിലെങ്ങാനും തീകത്തിക്കണ്ടാലുടനെ ഇന്ദ്രൻ മഴവെള്ളം കൊണ്ടു് അതു കെടുത്തും. ഒരിക്കൽ കൃഷ്ണനും അർജ്ജുനനുംകൂടി യമുനാനദിയിൽ കുളിച്ചുകൊണ്ടിരുന്നപ്പോൾ അഗ്നി അവിടെ ചെന്നു്, താൻ ഖാണ്ഡവവനം ഭക്ഷിക്കാൻ ആഗ്രഹിക്കുന്നു എന്നും ഇന്ദ്രൻ മഴ പെയ്യിക്കയാണെങ്കിൽ ആ വനത്തിന്റെ മുകളടച്ചു ഒരു ശരക്കൂടം കെട്ടി വെള്ളംഅകത്തു കടക്കാതെയാക്കണമെന്നും അർജ്ജുനനോടപേക്ഷിച്ചു. കൃഷ്ണൻ സഹായം പറഞ്ഞതിനാൽ അർജ്ജുനൻ അതു സമ്മതിച്ചു. ശരക്കൂടം കെട്ടാൻ ഉതകത്തക്കവണ്ണം അഗ്നി പ്രസിദ്ധമായ ഗാണ്ഡീവം വില്ലും അമ്പൊടുങ്ങാത്ത ണ്ടാവനാഴികളും അർജ്ജുനനു സമ്മാനിച്ചു. പൊട്ടാത്ത തടികൊണ്ടുള്ള തന്റെ കൗമോദകി എന്ന ഗദ കൃഷ്ണനും കൊടുത്തു. കാടിനു തീ പിടിച്ചു. ഇന്ദ്രൻ മഴയും തുടങ്ങി. അർജ്ജുനൻ കാട്ടിൽ വെള്ളം വീഴാതെ തടുത്തു. തീ പടിച്ചപ്പോൾ കാട്ടിൽ പാർത്തിരു

ന്ന രാക്ഷസന്മാർ പുറത്തുചാടി ഓടിത്തുടങ്ങി. കൃഷ്ണൻ ഗദകൊണ്ടടിച്ചു അവരെ കൊന്നു.

### മയനേ രക്ഷിച്ചു

ദുഷ്പ്രവൃത്തികൾ ഉപേക്ഷിച്ചു സൽപ്രവൃത്തികൾ ചെയ്തുകൊള്ളാമെന്ന് പ്രതിജ്ഞ ചെയ്ത് രക്ഷ അപേക്ഷിച്ചതിനാൽ അജ്ജുനൻ ആ അസുരശില്പിയായ മയനേ കൊല്ലാതയച്ചു. അതിനു പ്രത്യുപകാരമായി മയൻ, കൃഷ്ണൻെറ നിർദ്ദേശപ്രകാരം ഇന്ദ്രപ്രസ്ഥത്തിൽ ആയിരം തൂണുകളും ചിത്രവേലകളോടുകൂടിയ തട്ടും സ്ഫടികംകൊണ്ടുള്ള തറയും ഉള്ള ഒരു ബ്രഹ്മശാലയും മായാമയമായ ഒരു സരസ്സും സമ്മോഹനങ്ങളായ ഗോപുരങ്ങളും മതിമയക്കികളായ ധാരായന്ത്രങ്ങളും ചേർന്ന അത്ഭുതജനകമായ ഒരു സഭ തീത്തു പാണ്ഡവക്കു സംഭാവന ചെയ്തു. വലിപ്പംകൊണ്ടും മഹിമാതിശയംകൊണ്ടും ഭൂമിയിലെ മററെല്ലാ സഭകളേയും കടന്നു നിൽക്കുന്ന ഒരു സഭയായിരുന്നു അതു്. പാണ്ഡവന്മാരെ അരക്കില്ലത്തിലടച്ച് പച്ചയോടെ കൊല്ലാൻ വിഫലശ്രമം നടത്തിയ ദുര്യോധനനും അനുജന്മാരും അവരുടെ ഈ നൂതനസമ്പാദ്യംകണ്ടു് അത്യന്തം അസൂയപ്പെട്ടു. "ഈശാനുഗ്രഹമുള്ളവക്കു് അഭിവൃദ്ധിയുണ്ടാകുന്നു." എന്നു് വിദുരൻ അവരോടുപറഞ്ഞു.

### അജ്ജുനനു് അമിളി പിണഞ്ഞു

ഇന്ദ്രപ്രസ്ഥത്തിലെ ഒരു ബ്രാഹ്മണൻ അദ്ദേഹത്തിൻെറ പശുവിനെ ഒരു രാക്ഷസൻ പിടിച്ചുകൊണ്ടുപോയിരിക്കുന്നു എന്നും അതിനെ അപ്പോൾതന്നെ വീണ്ടുകൊടുക്കണമെന്നും ഒരു ദിവസം രാത്രിയിൽ

അജ്ജുനനോട് പറഞ്ഞു. രാക്ഷസന്റെ കൈയിൽ നിന്നും പശുവിനേ വീണ്ടെടുക്കാൻ അവനോടുയുദ്ധം ചെയ്യണം. അതിനു ആയുധം വേണം. അതു യുധിഷ്ഠിരന്റെ കിടക്കറയിലാണ് സൂക്ഷിച്ചിരിക്കുന്നത്. ബ്രാഹ്മണന്റെ പശുവിനേ രക്ഷിക്കാനുള്ള താൽപര്യാതിരേകത്താൽ തെററിനു പ്രായശ്ചിത്തം ചെയ്യാനുറച്ച് യുധിഷ്ഠിരൻ ദ്രൗപതിയോടുകൂടിയിരിക്കുന്ന മുറിയിൽചെന്നു വില്ലും അമ്പുമെടുത്തുകൊണ്ടുപോയി കാര്യം നിർവ്വഹിച്ചു. അതിനുശേഷം നിശ്ചയപ്രകാരം ഇന്ദ്രപ്രസ്ഥം വിട്ടുപോകയും ചെയ്തു.

## സുഭദ്രാഹരണം

അർജ്ജുനൻ ദേശസഞ്ചാരത്തിനിടയിൽ പ്രഭാസതീർത്ഥവും ദ്വാരകയും സന്ദർശിച്ചു. കൃഷ്ണൻ പ്രിയസ്നേഹിതനെ വാത്സല്യത്തോടെ സല്ക്കരിച്ചു. ഒരുദിവസം വഴിയിൽവച്ചു അർജ്ജുനൻ സുഭദ്രയെ കണ്ടു. അവളുടെ സൗന്ദര്യാതിശയംകണ്ടു അദ്ദേഹത്തിന്റെ മനസ്സ് പ്രേമവരാന്നിധിയിൽ തലകീഴക്കാംപാടു വീണു. കൃഷ്ണനതു മനസ്സിലായി. അവളെ കിട്ടണമെങ്കിൽ ബലാൽ കൊണ്ടുപോയി ഗാന്ധർവ്വവിവാഹം ചെയ്തുകൊള്ളണമെന്നും അല്ലെങ്കിൽ അവളെ ജ്യേഷ്ഠൻ ധനപുഷ്ടിയും സ്ഥാനവലിപ്പവുമുള്ള വല്ല കൗരവനും കൊടുക്കുമെന്നും കൃഷ്ണൻ അർജ്ജുനനോടുപദേശിച്ചു. ബലരാമനു് കൗരവരിൽ പക്ഷപാതമുണ്ടെന്നു അജ്ജുനനും അറിയാമായിരുന്നു. അതിനാൽ അർജ്ജുനൻ ഉടനേതന്നെ ഇന്ദ്രപ്രസ്ഥത്തിൽ ആളയച്ചു യുധിഷ്ഠിരന്റെ അനുവാദം വാങ്ങിച്ചു. ഒരു സുപ്രഭാതവേളയിൽ കൃഷ്ണന്റെ പേരുകേട്ട ശൈബ്യമെന്നും സുഗ്രീവമെന്നും പേരായ കുതിരകളെ പൂട്ടിയ രഥ.

ത്തിൽ കയറി സുഭദ്രയേയും കയററി അടുത്തിരുത്തി കാണികൾ ഭയപ്പെടത്തക്കവണ്ണം അതിവേഗത്തിൽ തേരോടിച്ചു പോയി. ഉടനേപോയി സുഭദ്രയെ വീണ്ടു കൊണ്ടുവരണമെന്ന് ബലരാമൻ അഭിപ്രായപ്പെട്ടു. എന്നാൽ സുഭദ്രയ്ക്കു് വില്ലാളികളിൽ അഗ്രഗണ്യനും യോഗ്യനുമായ അർജ്ജുനനേക്കാൾ അനുരൂപനായ ഭർത്താവിനെകിട്ടാനില്ലെന്നും അർജ്ജുനൻ ധർമ്മവിരുദ്ധമായി ഒന്നും ചെയ്തിട്ടില്ലെന്നും കൃഷ്ണൻ സമാധാനം പറഞ്ഞതുകേട്ടപ്പോൾ അദ്ദേഹം അവരുടെ വിവാഹത്തിനു സമ്മതം നൽകി. അർജ്ജുനനേയും സുഭദ്രയേയും തിരിയെവരുത്തി അവരുടെ കല്യാണം യഥാവിധി ആഘോഷിച്ചു.

സുഭദ്രയും അർജ്ജുനനും തമ്മിൽ വിവാഹം നടന്ന വർത്തമാനംകേട്ട് ധൃതരാഷ്ട്രൻ, "ഇതുവരെ കൃഷ്ണൻ പാണ്ഡവന്മാരുടെ ഒരു സഖിമാത്രമായിരുന്നു. ഇപ്പോൾ അർജ്ജുനൻ അദ്ദേഹത്തിൻെറ സഹോദരിയുടെ ഭർത്താവായി. ഇനി പാണ്ഡവരെ യുദ്ധത്തിൽ തോല്പിക്കാമെന്നുള്ള ദുര്യോധനൻെറ ആശ വിഫലമാവുകയേഉള്ളൂ. ജയം കിട്ടിയേക്കുമെന്നുള്ള എൻെറ വിചാരവും തകർന്നു." എന്നു സഞ്ജയനോടുപറഞ്ഞു. "ശരിയാണു് അങ്ങു പറഞ്ഞതു്. ഇനി അങ്ങയുടെ മക്കൾക്കു് രാജ്യം വച്ചുകൊണ്ടിരിക്കാനുള്ള ഒരേഒരു വഴി ദുര്യോധനനും ദുശ്ശാസനനും കർണ്ണനും ശകുനിയുംകൂടി ഇപ്പോൾ വട്ടംകൂട്ടിവരുന്ന യുദ്ധത്തെ തടയുകമാത്രമാണു്" എന്നു സഞ്ജയൻ മറുപടിപറഞ്ഞു.

---

# പതിനൊന്നാം അദ്ധ്യായം

## ജരാസന്ധനും ശിശുപാലനും കൊല്ലപ്പെട്ടു

രാക്ഷസരാജാക്കന്മാർ പ്രബലരടിപെട്ട-
മിക്ഷണം നിൻമുമ്പാകെ നീക്കമില്ലതിനേതും
കണ്ണുകളവരുടെ കാഴ്ചയില്ലാതെയാകും
വണ്ണമേ കറുത്തുപോയിടട്ടെ ഭഗവാനേ
വിറയ്ക്കുമ്മാറക്കാണേ വിഭൃത മവരുടെ
യരക്കെട്ടുകളൊക്കെ യപ്പൊഴും കിടുകിടെ
തീരെജ്ജീവിതഗ്രന്ഥം തന്നിൽ നിന്നവരുടെ
പേരുകളെല്ലാം വെട്ടിമായിച്ചുകളയട്ടെ
ന്യായസ്ഥർ പുണ്യശീലരിവരോടൊത്തു ദുഷ്ട-
രായവരുടെ പേരഗ്രന്ഥത്തിലെഴുതൊല്ല.

(പഴയമരും വിവർത്തനം)

ഭാരത മഹാരാജ്യത്തിന്റെ പരമാധികാരം കയ്യേററിരിക്കുന്നതിനെ അധികരിച്ചു രാജസൂയമെന്ന യാഗം കഴിക്കണമെന്ന് നാരദമഹർഷി യുധിഷ്ഠിരനോടുപദേശിച്ചു. അതിനെതിർനില്ക്കുന്ന രാജാക്കന്മാരെയെല്ലാം യുദ്ധംചെയ്തു കീഴ്പ്പെടുത്തേണ്ടതാവശ്യമാകയാലും ആ യുദ്ധങ്ങളിൽ അനേകം പേരെ കൊല്ലേണ്ടി വരുമെന്നുള്ളതുകൊണ്ടും അതു് അദ്ദേഹത്തിനു് അഭിമതമല്ലായിരുന്നു. മാത്രമല്ല, പ്രബലനായ മഗധരാജാവും കംസന്റെ ശത്രുരനമായ ജരാസന്ധനെ തോല്പിക്കുന്നതിനു തക്ക കെൽപു തങ്ങൾക്കുണ്ടോ എന്നൊരു സംശയവും ഉണ്ടായിരുന്നു. ഇതെല്ലാംകൊണ്ടു ആദ്യം അദ്ദേഹം അതിനു സമ്മതിച്ചില്ല. എന്നാൽ കൃഷ്ണനും, ഭീമനും, അർജ്ജുനനും ജരാ

സന്ധനെ തോല്പിക്കുന്നതിനു തങ്ങൾ കണ്ടിട്ടുള്ള അടവുകൾ വിവരിച്ചു പറഞ്ഞു. ധൈര്യപ്പെടുത്തി അദ്ദേഹത്തിനെക്കൊണ്ടു സമ്മതിപ്പിച്ചിട്ടു മഗധരാജ്യത്തിന്റെ തലസ്ഥാനമായ രാജഗൃഹത്തിലേയ്ക്കുപോയി.

അവർ മൂന്നുപേരും ബ്രാഹ്മണവേഷം ധരിച്ച് അന്യർക്കു പ്രവേശനം നിരോധിക്കപ്പെട്ടിട്ടുള്ള ഒരു കോട്ടവാതില്ക്കൽക്കൂടി അകത്തു കടന്നു നേരെ ജരാസന്ധൻ ഇരിക്കുന്നിടത്തു ചെന്നു. അവർ എല്ലാവർക്കും പ്രവേശനം അനുവദിച്ചിട്ടുള്ള വാതിലിൽക്കൂടിവരാതെ നിരോധിച്ചിരിക്കുന്നതിൽക്കൂടി കേറിവന്നതു കണ്ട് അദ്ദേഹം അത്ഭുതപ്പെട്ടു. "നിങ്ങൾക്കെന്തുവേണം. നിങ്ങളെന്താണ് ആ വാതിലിൽക്കൂടി വന്നത്?" എന്ന് അദ്ദേഹം ചോദിച്ചു. ഞങ്ങൾ ശത്രുക്കളാണ് തങ്ങൾക്കു് ഏതു വഴിയേയും വരാം. അതു കൊണ്ടാണ് അതിലെ വന്നതു്. അങ്ങ് ഭാരതചക്രവർത്തിപദലബ്ധിക്കായി ശിവനു് ബലികൊടുക്കാൻ എൺപത്തിയാറു രാജാക്കന്മാരെ തടവിലടച്ചിട്ടുണ്ടെന്നും പതിന്നാലുപേരെക്കൂടി കിട്ടി നൂറുതികയ്ക്കാൻ കാത്തിരിക്കയാണെന്നും ഞങ്ങളറിഞ്ഞു. നരബലിക്കുറ്റത്തിനുള്ള ശിക്ഷ വധമാണ്. അതു നടത്തുന്നതിനാണ് ഞങ്ങൾ വന്നിട്ടുള്ളതു്." എന്നു കൃഷ്ണൻ മറുപടി പറഞ്ഞു. അതുകേട്ടു ജരാസന്ധൻ അവരിൽ ഒരാളോടുമാത്രം യുദ്ധം ചെയ്യാമെന്നു സമ്മതിച്ചു. അദ്ദേഹം ഭീമനേ തന്റെ പ്രതിയോഗിയായി തിരഞ്ഞെടുത്തു. വിധിവൈപരീത്യത്താൽ താൻ വധിക്കപ്പെടുന്നപക്ഷം തന്റെ രാജ്യത്തിനു ഒരു രാജാവ് വേണമല്ലോ എന്നു കരുതി തന്റെ മകൻ സഹദേവനെ രാജാവായി വാഴിച്ചു. ജരാസന്ധൻ

തന്റെ പുരോഹിതന്റെയും ഭീമൻ കൃഷ്ണന്റെയും അനുഗ്രഹങ്ങൾ വാങ്ങിച്ചിട്ട സമരനിയമപ്രകാരം അഭിവാദനംചെയ്തു രണ്ടുപേരും തമ്മിൽ യുദ്ധം തുടങ്ങി. യുദ്ധം വളരെ നേരം നീണ്ടുനിന്നു. ഒടുക്കം ഭീമൻ ജരാസന്ധന്റെ മർമ്മസ്ഥാനമായ ജരയാൽ കൂട്ടിച്ചേർക്കപ്പെട്ട ആ സന്ധിസ്ഥാനം നോക്കി ഒരടികൊടുത്തു. ജരാസന്ധൻ ചത്തുവീണു. ദ്വന്ദയുദ്ധം കണ്ടു നിന്നവരെല്ലാം സന്തോഷിച്ച് ആർത്തു. യുധിഷ്ഠിരനേ ചക്രവർത്തിയായി അംഗീകരിക്കാമെന്ന വ്യവസ്ഥയിന്മേൽ സഹദേവൻ രാജാവായിരുന്നുകൊള്ളാൻ കൃഷ്ണൻ അനുവദിച്ചു. കൃഷ്ണനും, ഭീമനും, അർജ്ജുനനും ഇന്ദ്രപ്രസ്ഥത്തിൽ തിരിച്ചുവന്നു. യുധിഷ്ഠിരനോട്ട വർത്തമാനമെല്ലാം പറഞ്ഞു. കൃഷ്ണൻ ദ്വാരകയിലേയ്ക്കു മടങ്ങി.

## ദിഗ്വിജയം

അനന്തരം ദിഗ്വിജയത്തിനുപുറപ്പെട്ടു ഭാരതഖണ്ഡത്തിലെ ഓരോ രാജ്യത്തിലും യുധിഷ്ഠിരന്റെ അധിരാജപദം സ്വീകരിക്കാനും ആഭ്യന്തരവും ബാഹ്യവും ആയ കാര്യങ്ങൾ ഋഷിമാർ വിധിച്ചിട്ടുള്ള ധർമ്മമുറകൾ അനുസരിച്ചു നടത്താനും രാജാക്കന്മാരോട്ട ആവശ്യപ്പെട്ടു. അതു കഴിയില്ലെന്നു ശഠിച്ചവരോട്ട യുദ്ധം ചെയ്തു തോൽപിച്ചു അവരെക്കൊണ്ടു രണ്ടും അനുസരിപ്പിച്ചു. അതു സമ്മതിച്ചു കീഴടങ്ങിയവരോട്ട കപ്പം വാങ്ങി യുധിഷ്ഠിരന്റെ കിരീടധാരണമഹോത്സവത്തിനു വരാൻ ആജ്ഞാപിച്ചു.

ദിഗ്വിജയത്തിന് സേനാസമേതം വടക്കൻരാജ്യങ്ങളിലേയ്ക്ക് അർജ്ജുനനും കിഴക്കൻ രാജ്യങ്ങളിലേയ്ക്ക് ഭീമനും തെക്കൻ രാജ്യങ്ങളിലേയ്ക്ക് സഹദേവനും പടിഞ്ഞാറൻ രാജ്യങ്ങളിലേയ്ക്ക് നകുലനും

നിയോഗിക്കപ്പെട്ടു. വടക്ക ഹിമവാൻ പർവ്വതത്തി നപ്പുറത്തും ഇപ്പുറത്തും ഉള്ള രാജ്യങ്ങളിലെ രാജാക്കന്മാരും പ്രസിദ്ധരായ ഉത്തരകുരുക്കളും യുധിഷ്ഠിരന്റെ അധീശത്വം സമ്മതിച്ച് അർജ്ജുനന് നിസ്തർക്കം കീഴടങ്ങി. കൃഷ്ണന്റെ വകയിൽ ഒരു ഭ്രാതാവും ശത്രുവുമായ ചേദിരാജാവ് യുധിഷ്ഠിരനേ അധീശനായി അംഗീകരിച്ച് കാഴ്ചദ്രവ്യങ്ങളും മംഗലാശംസകളും അയച്ചു. കിഷ്കിന്ധയിലേയും മൈന്ദയിലേയും ദ്രാവിഡത്തിലേയും രാജാക്കന്മാർ ധർമ്മാനുസാരം രാജ്യഭരണം നടത്തിക്കൊള്ളാമെന്നു സമ്മതിച്ചുവെങ്കിലും യുധിഷ്ഠിരന്റെ സാമന്തരായിരിക്കാൻ വിസമ്മതിച്ചു. സഹദേവൻ അവരോടു യുദ്ധംചെയ്തു. അവർ തോററു യുധിഷ്ഠിരന്ന് കീഴടങ്ങാൻ സമ്മതിച്ചു. കൃഷ്ണന്റെ സ്വാധീനശക്തി പ്രബലമായിരുന്ന പടിഞ്ഞാററൻ ദിക്കുകളിൽ പറയത്തക്ക എതിർപ്പൊന്നും കൂടാതെ നകുലൻ ജയിച്ചു. ഇങ്ങനെ സിന്ധുമുതൽ ആസാംവരെയും ഹിമാലയം മുതൽ തെക്കേ സമുദ്രംവരെയുമുള്ള ഭാരതം മുഴുവൻ യുധിഷ്ഠിരൻ ചക്രവർത്തിയായി അംഗീകൃതനായി. ഋഷിമാർ വിധിച്ചിട്ടുള്ള ഭാരതധർമ്മം അനുസരിച്ചു നടന്നുകൊള്ളാമെന്നു രാജാക്കന്മാർ സമ്മതിക്കയും ചെയ്തു.

## രാജസൂയം

ഭാരതത്തിലെ എല്ലാ വ്യക്തികളേയും സമുന്നതവ്യക്തികളേയും രാജസൂയത്തിനു ക്ഷണിച്ചു. അവരെല്ലാവരും വന്നു. അക്കൂട്ടത്തിൽ ഭീഷ്മർ, ദ്രോണർ, വിദുരൻ മുതലായ പാണ്ഡുവാനഭാവികളും ഹാജരായി. ഒരിടത്തു ഋഷിശ്രേഷ്ഠരായ വ്യാസൻ, ബ്രഹ്മൻ, സുസാമാവ്, ഉൽഗാത്രി, യാജ്ഞവൽക്യൻ, അധ്വര്യു

ധൗമ്യാചാര്യൻ ഹോത്രി ഇങ്ങനെ ക്രിയകൾനടത്തുന്ന മറെറാരിടത്തു് സ്വാദുള്ളങ്ങളായ വിഭവങ്ങളോടുകൂടിയ ഗംഭീരങ്ങളായ സദ്യകൾ നടക്കുന്നു. കൃഷ്ണൻ കാൽ കഴുകിച്ചുട്ടിനുള്ളവരെ കാൽ കഴുകിക്കുന്നു. ഭീഷ്മർ ഊണു കഴിക്കുന്നവരെ ധാരാളം കഴിക്കാൻഉത്സാഹി പ്പിച്ചുംകൊണ്ടു പന്തിവിചാരം നടത്തുന്നു. നാരദനും കൂട്ടരും ഹൃദ്യമായി പാട്ടുകച്ചേരിനടത്തുന്നു.

## അഗ്രപൂജ

അഗ്രപൂജയുടെ സമയമായി. അതിനു അവി ടെയുള്ളവരിൽ ഏററവും അർഹൻ ആരാണു്? കൃ ഷ്ണൻതന്നെയാണെന്നു ഭീഷ്മർ വിധിച്ചു. കൃഷ്ണനു അഗ്രപൂജ കഴിക്കാൻ യുധിഷ്ഠിരൻ സഹദേവനോ ടു പറഞ്ഞു. കൃഷ്ണൻ സമ്മതിച്ചു. സഹദേവൻ കൃഷ്ണ നേ പ്രധാന പീഠത്തിന്മേലിരുത്തി അഗ്രപൂജ കഴി ച്ചു. ഭൂരിപക്ഷം ആളുകൾക്കും അതു തൃപ്തികരമായി. അവർ അനുമോദിച്ചു സന്തോഷപ്രകടനം നടത്തി.

## ശിശുപാലന്റെ എതിർപ്പു്

കൃഷ്ണനു് അഗ്രപൂജ കഴിച്ചതു ശിശുപാലനു സ ഹിച്ചില്ല. അദ്ദേഹത്തിനു ചിരകാലമായി കൃഷ്ണ നോടു കലശലായ ഈർഷ്യ ഉണ്ടു്. ശിശുപാലശി ശു ജനിച്ചപ്പോൾ അതിനു മൂന്നുകണ്ണുകളും നാലുകൈ കളും ഉണ്ടായിരുന്നു. ശിശു കഴുതയെപ്പോലെ അമറി. "ഇവനേ കൊല്ലാനുള്ള ആൾ ജനിച്ചിട്ടുണ്ടെന്നും ആ ആളിന്റെ മടിയിൽ കിടത്തുമ്പോൾ അധികമുള്ള അവയവങ്ങൾ അപ്രത്യക്ഷമാകുമെന്നും" അപ്പോൾ ഒരശരീരി ഉണ്ടായി. കുട്ടിയേ കൃഷ്ണജ്യേഷ്ഠൻ എടുത്തു മടിയിൽ വച്ചു ക്ഷണത്തിൽ ആ അവയവങ്ങൾ തി

രോഭവിച്ചു കണ്ടു. ഈ സംഭവത്താൽ കൃഷ്ണന്റെ കൈയ്യാൽ ശിശുപാലൻ ചാകുമെന്നുള്ള ധാരണ പരന്നിരുന്നു. അശരീരി വാക്ക് ഫലിച്ചതുകണ്ടു് കൃഷ്ണന്റെ പിതൃഷ്വസാവായ ശിശുപാലന്റെ അമ്മ എന്തെല്ലാം കോപകാരണങ്ങൾ ഉണ്ടായാലും തന്റെ മകനെ കൊല്ലരുതെന്നു അദ്ദേഹത്തിനോടു അപേക്ഷിച്ചു. "ശിശുപാലൻ നൂറുവതണ എന്നെ അധിക്ഷേപിച്ചു എന്നിരുന്നാലും ഞാൻ അതിനെല്ലാം മാപ്പു കൊടുക്കാം. നൂററൊന്നാമത്തേതു ഞാൻ ക്ഷമിക്കയില്ല." എന്നു് അദ്ദേഹം മറുപടി പറഞ്ഞു. നൂറിലധികം തവണ ഒരുവൻ മറെറാരുവനേ ആക്ഷേപിക്കുമെന്നു അവൾ വിചാരിച്ചില്ല. അതിനാൽ അവർ സന്തുഷ്ടഹൃദയയായി. ശിശുപാലനു് പ്രായമായപ്പോൾ കൃഷ്ണന്റെ വാഗ്ദത്തത്തേക്കുറിച്ചു അവർ മകനേ ധരിപ്പിച്ചു.

ആ വാഗ്ദത്തം ഉണ്ടല്ലോ എന്നു് ധൈര്യത്തോടെ ശിശുപാലൻ തരംകിട്ടിയപ്പോഴൊക്കെ കൃഷ്ണനെ ശകാരിച്ചുകൊണ്ടിരുന്നു. എന്നാൽ ശകാരത്തിന്റെ എണ്ണം കണക്കുകൂട്ടിവയ്ക്കാൻ അദ്ദേഹം കൂട്ടാക്കിയില്ല. തനിക്കു നൽകാൻ രുഗ്മി നിശ്ചയിച്ചിരുന്ന രുഗ്മിണിയെ കൃഷ്ണൻ കൊണ്ടുപോയപ്പോൾ ശിശുപാലനു് കൃഷ്ണനോടു് അപരിമിതമായ വൈരം ഉണ്ടായി. ശിശുപാലനെപ്പോലെയുള്ള ഒരു ദുഷ്ട രാക്ഷസനേ വരിക്കുക അസഹ്യമാണെന്നും, തന്നെ ഒളിച്ചുവന്നു കൊണ്ടുപോയി വിവാഹം ചെയ്യണമെന്നും രുഗ്മിണി കൃഷ്ണനു ആളയച്ചറിയിച്ചു് തന്നെ വഞ്ചിച്ചതു് തനിക്കുതന്ന ഒരു ചുട്ട അടിയാണെന്നു് കൂടി തോന്നിയപ്പോൾ

അദ്ദേഹത്തിന്റെ ആ വൈരം ഇരട്ടിച്ചു്. കൃഷ്ണനു് അഗ്രപൂജ കഴിച്ചു കണ്ടപ്പോൾ അതനിയന്ത്രിതമായി.

ഒടുക്കത്തെ അവമാനം

ഭരദൻ, ദുര്യോധനൻ, കർണ്ണൻ, കൃപൻ, ദ്രുപതൻ, ഭഗദത്തൻ, വിരാടൻ, കല്യൻ, രുഗ്മി, ശല്യൻ മുതലായ രാജാക്കന്മാർ തന്നെ ഇവിടെ ഇരിക്കുമ്പോൾ അവരെ ആരെയുമല്ലാതെ ഒരു രാജാവല്ലാത്ത, ഒരു ഇടയനായ, കൃഷ്ണനെ നിർദ്ദേശിച്ചതെന്താണെന്നു് ചോദിച്ചു് ശിശുപാലൻ ഭീഷ്മനെ അധിക്ഷേപിച്ചു. കൃഷ്ണനോടു് താരതമ്യപ്പെടുത്തി നോക്കിയാൽ ആ രാജാക്കന്മാരെല്ലാം കേവലം പുല്ലിനു തുല്യമാണെന്നു് അദ്ദേഹം മറുപടി പറഞ്ഞു. അതുകേട്ടു് ആ രാജാക്കന്മാർ പ്രചണ്ഡമായി കോപിച്ചു ഭീഷ്മനെ കൊല്ലാൻ ഒരുമ്പെട്ടു. "വേണമെങ്കിൽ നിങ്ങൾക്കു എന്നെ കൊല്ലാൻ സാധിക്കുമായിരിക്കും. പക്ഷേ സത്യത്തെ കൊല്ലാൻ നിങ്ങൾക്കു സാധിക്കയില്ല. നിങ്ങൾക്കു് ശൗര്യം ലേശമെങ്കിലും ഉണ്ടെങ്കിൽ കൃഷ്ണനോടു് യുദ്ധം ചെയ്തു് ഒന്നു ജയിക്കിൻ, കാണട്ടെ." എന്നു ഭീഷ്മർ അവരോടു പറഞ്ഞു. "സത്യംജയതിനാനൃതം, എന്നു നിങ്ങൾ കേട്ടിട്ടില്ലേ. "ഇല്ലായിരിക്കും." എന്നു കൂടി അദ്ദേഹം പറഞ്ഞു.

ശിശുപാല വധം

നരകൻ, മുരൻ, പൗണ്ഡ്രകൻ മുതലായ അനേകം അസുരന്മാരെ തകർത്ത കൃഷ്ണനോടു യുദ്ധംചെയ്തു ജയിക്കാൻ പറഞ്ഞതു കേട്ടപ്പോൾ രാജാക്കന്മാരെല്ലാം ചൂളിപ്പോയി. ശിശുപാലൻ മാത്രം തന്നത്താൻ മറന്നു് താൻ തനിച്ചു കൃഷ്ണനോടും പാണ്ഡവ

രോടും യുദ്ധംചെയ്തു അവരെ കൊല്ലുന്നുണ്ടെന്ന് വീരവാദം മുഴക്കിക്കൊണ്ടു കൃഷ്ണനെ യുദ്ധത്തിനു വിളിച്ചു. "നീ ഞാൻ പ്രാഗ്ജ്യോതിഷത്തിൽ പോയിരുന്നപ്പോൾ ഞാൻ ദ്വാരകയിലില്ലെന്നറിഞ്ഞുംകൊണ്ടു് ആ നഗരത്തെ ആക്രമിച്ചു. ഒരതിഥിയായി പ്രവേശിച്ചു ഒരു പട്ടണത്തിനു തീവെച്ചു്, നിരപരാധിയായ എന്റെ വകയിലുള്ള ഒരു സോദരി വൈശാലിയേ പിടിച്ചുകൊണ്ടുപോയി ബലാൽസംഗം ചെയ്തു. ഗുണവാനായ ഭോജരാജാവിനേയും അദ്ദേഹത്തിന്റെ സ്നുഷയേയും കൊന്നു. രുഗ്മിണിയുടെ പാണിഗ്രഹണം കാംക്ഷിച്ചു വിട്ടവിഡ്ഢിയായി. അങ്ങനെയുള്ള ഒരു ശൂരമ്മണ്യനും ഭീരുവും അല്ലേ നീ? ഇതാ ഇപ്പോഴത്തെ ഈ അധിക്ഷേപം നൂററിഒന്നാമത്തേതാണു്" എന്നുപറഞ്ഞു കൃഷ്ണൻ ചക്രംകൊണ്ടു ശിശുപാലന്റെ കഴുത്തുമുറിച്ചിട്ടു. അപ്പോൾ ശിശുപാലന്റെ ദേഹത്തിൽനിന്നു ഒരു തേജസ്സ് പുറപ്പെട്ടു കൃഷ്ണനെ അഭിവാദ്യംചെയ്തു് അദ്ദേഹത്തിന്റെ ശരീരത്തിൽ പ്രവേശിച്ചു. അതുകണ്ടു് അവിടെ കൂടിയിരുന്നവർ അത്ഭുതപ്പെട്ടു.

### കിരീടധാരണവും പുതുവത്സരാരംഭവും

രാജസൂയം നിർവിഘ്നം നടന്നു. യുധിഷ്ഠിരൻ ഭാരതചക്രവർത്തിയായി അഭിഷിക്തനായി എല്ലാ രാജാക്കന്മാരും സ്വദേശനയത്തിലും വിദേശനയത്തിലും ധർമ്മം ആചരിച്ചുകൊള്ളാമെന്നു പ്രതിജ്ഞചെയ്തു. യുധിഷ്ഠിര സംവത്സരം എന്നൊരു നൂതന സംവത്സരം അന്നാരംഭിച്ചു. കൃഷ്ണൻ യാത്രപറഞ്ഞു ദ്വാരകയിലേയ്ക്കു് പോയി.

---

# പന്ത്രണ്ടാം അദ്ധ്യായം

## ദ്രൗപതിയുടെ മാനം രക്ഷിച്ചു

ഈശ്വരനിൽസ്സദാ വിശ്വസിച്ചീടട്ടേയാശ്വാസമാധിക്ക
കിട്ടാ വനിതമാർ
അജ്ജഗൽകർത്താവിൽനിന്നു ഹൃദയത്തിനാർജ്ജിച്ചുകൊള്ളട്ടെ
ശാന്തി മനസ്സിനും
പാരംകരഞ്ഞശ്രുമുക്കുന്നശോകിയിൽ
കൂറോടവനേ നിരന്തരമീശ്വരൻ
ആരും തുണയയ്ക്കലിലില്ലെങ്കിലും
ചാരവേ സൂക്ഷിച്ചു കാത്തുവാഴുന്നതേ.
(എച്ച്. എസ്. ആറിംഡ്—പി. എലിസബെത്ത്)

ഈശ്വരൻ നിഗൂഢമായ്ചരിക്കുന്നിതുതന്റെ വിസ്മയാവഹങ്ങളാം
കർമ്മങ്ങളാം നിർവഹിപ്പാൻ
കാലടികളിൽ നിറമിടുന്നു കടലീന്നു കാലാന്തക്കൊടുങ്കാററിന്മേലേറി
നടക്കുന്നു.
വിമർശിക്കാതെ നിന്റെ ദുർബ്ബലബുദ്ധിയാൽ നീ വിശ്വാസമർപ്പിക്കുക
യീശ്വരകാരുണ്യത്തിൽ
ഈശ്വരകോപത്തിന്റെ പിന്നിലുണ്ടലിവോലും വിശ്വമോഹനസ്മിത
സ്മേരമായൊരുമുഖം
അന്ധമാമവിശ്വാസം തെററുതാൻ ശങ്കവേണ്ട പന്തിയല്ലീശ്വരന്റെ
ചെയ്തിതൻ വിമർശനം
ഈശ്വരകൃത്യങ്ങടെ വ്യാഖ്യാതാ വീശ്വരൻതാനീശ്വരനവയ്ക്കത്ഥം
സുസ്പഷ്ടമാക്കിത്തരും.
(വില്യം കൗപ്പർ)

### കള്ളച്ചൂത്

തന്റെ അച്ഛന്റെ അനുജന്റെ മകൻ അത്യന്തം ഉന്നതമായ പദവി പ്രാപിച്ചിരിക്കുന്നതും അദ്ദേഹത്തിനു ഭാരതഭൂമിയിൽ ഉടനീളം പേരും പെരു

മയും ലഭിച്ചിരിക്കുന്നതും ദുര്യോധനന് വളരെനാൾ കണ്ടു സഹിച്ചിരിക്കാൻ കഴിഞ്ഞില്ല. അതിനാൽ അദ്ദേഹം കർണ്ണനും ശകുനിയും ദുശ്ശാസനനുമായി ആലോചിച്ച് യുധിഷ്ഠിരനേ ഒരു ചൂതുകളി മത്സരത്തിനു ക്ഷണിച്ചു വരുത്തണമെന്നും അദ്ദേഹവും ശകുനിയും തമ്മിൽ ചൂതുകളിക്കണമെന്നും ശകുനി കള്ളച്ചൂതുകളിച്ച് അദ്ദേഹത്തിനെ തോല്പിക്കണമെന്നും തീരുമാനിച്ചു. യുദ്ധംചെയ്യാനോ ചൂതുകളിക്കാനോ ആരെങ്കിലും വെല്ലുവിളിച്ചാൽ ആര്യരാജാക്കന്മാൎക്ക് അതു നിരസിച്ചുകൂടാ. അതിനാൽ യുധിഷ്ഠിരനു ആ ക്ഷണം സ്വീകരിക്കേണ്ടിവന്നു. ശകുനി കള്ളച്ചോരിനു് വിരുതനായിരുന്നു. യുധിഷ്ഠിരനും ശകുനിയും തമ്മിൽ ചൂതുകളി തുടങ്ങി. രണ്ടുപേരും അവരവൎക്കുള്ള സ്വത്തുക്കൾ ഓരോന്നായി പണയംവച്ചു. ഓരോ കളിയിലും ശകുനി യുധിഷ്ഠിരനേ തോൽപിച്ചു. അദ്ദേഹംവച്ചു പണയമെല്ലാം കൈയ്ക്കലാക്കി. യുധിഷ്ഠിരന്റെ സ്വത്തുക്കളെല്ലാം തീർന്നപ്പോൾ അനുജന്മാരെയും ഒടുക്കം തന്നേയും പണയംവച്ചു കളിച്ചു. അതിലെല്ലാം യുധിഷ്ഠിരൻ തോല്ക്കുകയും ചെയ്തു. തോററവർ ജയിച്ചവരുടെ അടിമകളായിത്തീൎന്നു.

## ദ്രൗപദീ മാനഭംജനം

ദുര്യോധനനും ദുശ്ശാസനനും കർണ്ണനും വിജയത്താലുള്ള സന്തോഷം കൊണ്ടു ഉന്മത്തരായി. ദുര്യോധനൻ തന്റെ സൂതൻ പ്രതികാമിയേവിളിച്ച് ദ്രൗപദിയുടെ അടുക്കൽചെന്ന് അവളിപ്പോൾ തന്റെ അടിമയായതിനാൽ സഭയിൽവന്നു താൻ പറയുന്നതുപോലെയെല്ലാം ചെയ്ത് തന്നെ ശുശ്രൂഷിക്കണമെന്നു

പറയാൻ പറഞ്ഞു. ദ്രൗപദി രാജകൽപനയെ അവജ്ഞാപൂർവം നിരസിച്ചു. "യുധിഷ്ഠിരൻ തന്റെ സ്വത്തെല്ലാം പണയംവച്ചു തോററു നിങ്ങളുടെ അടിമയായി ഒരടിമയ്ക്കു് നിയമപ്രകാരം യാതൊരു സ്വത്തിനും അവകാശമില്ല. അതിനാൽ അടിമയായതിനുശേഷം തന്നെ പണയംവയ്ക്കാൻ അദ്ദേഹത്തിനവകാശവും അധികാരവും ഉണ്ടാകുന്നതെങ്ങനെയെന്നു ദുര്യോധനനോടു ചോദിച്ചറിഞ്ഞുവരൂ" എന്നുപറഞ്ഞു് അവൾ പ്രതികാമിയെ തിരിച്ചയച്ചു. ദ്രൗപദി പറഞ്ഞയച്ച മറുപടികേട്ടു ദുര്യോധനൻ ഉഗ്രമായി കോപിച്ചു. അദ്ദേഹം കർണ്ണനോടാലോചിച്ചു് അവളെപിടിച്ചു വലിച്ചിഴച്ചു തന്റെ മുമ്പിൽ കൊണ്ടുവരാൻ ദുശ്ശാസനനെ അയച്ചു. ദുശ്ശാസനൻ ചെന്നു് അവളുടെ തലമുടിക്കു് പിടിച്ചുവലിച്ചിഴച്ചു് സഭയിൽ കൊണ്ടുവന്നു. പാണ്ഡവന്മാരും ഭീഷ്മനും ദ്രോണനും വിദുരനും ഒരു പോംവഴിയും ഇല്ലാതെ നോക്കിനിന്നതേയുള്ളു. "നീ എന്റെ അടിമയാണു്. നീ എന്റെ ഇഷ്ടം എന്തൊ അതുചെയ്യണം" എന്നു പറഞ്ഞു ദുര്യോധനൻ തന്റെ തുടയിൽനിന്നു ഉടുമുണ്ടു് നീക്കിക്കാണിച്ചും കൊണ്ടു് അവിടെയിരിക്കാൻ പറഞ്ഞു. അവൾ അതു ചെയ്യായ്കയാൽ അദ്ദേഹം കോപിച്ചു് അവളുടുത്തിരുന്ന പുടക അഴിച്ചുകളഞ്ഞു് അവളെ നഗ്നയാക്കി അവിടെ നിർത്താൻ ദുശ്ശാസനനോടു പറഞ്ഞു. കർണ്ണൻ അതിനു് ദുശ്ശാസനനെ ഉത്സാഹിപ്പിച്ചു. ആ ധർമ്മധ്വംസനക്രിയയിൽ കുരുവംശത്തിന്റെ നാശം പ്രതീക്ഷിച്ചു് ദുര്യോധനന്റെ സോദരൻ വികർണ്ണൻ പ്രതിഷേധിച്ചു. എന്നാൽ ദുശ്ശാസനൻ അതു കൂട്ടാക്കാതെ ദ്രൗപദിയുടെ

പുടക അഴിച്ചുമാററാൻ തുടങ്ങുകതന്നെ ചെയ്തു. ദുര്യോധനനും കർണ്ണനും വളരെ വളരെ സന്തോഷിച്ചു. ദ്രൗപദി തന്റെ പ്രിയതമന്മാരോടും ഗുരുജനങ്ങളായ ഭീഷ്മരോടും ദ്രോണനോടും ദയനീയമായി സഹായമപേക്ഷിച്ചു. ഒരു ദുർന്നിയമശൃംഖലയാൽ ബദ്ധരായ ഭത്താക്കന്മാർ ഒന്നും ചെയ്യാൻ കഴിവില്ലാതെനിന്നു. യുധിഷ്ഠിരന്റെ നിലകണ്ടു് ഭീഷ്മാദികൾ അമ്പരന്നു നിന്നതേയുള്ളു. വിശേഷിച്ചു അവക്കു് ആഹാരാദികൾ കൊടുത്തു പോററുന്ന ദുര്യോധനനോടുള്ള അവരുടെ വയററുഭക്തി അവരെ സ്തംഭിപ്പിക്കയും ചെയ്തു.

## അവളെ കൃഷ്ണൻ രക്ഷിച്ചു

അവരെല്ലാം പുഴക്കൾ തുളച്ചു ഈററക്കമ്പുകൾ പോലെയാണെന്നു അവൾക്കു് ബോധ്യമായി. അവൾ തന്നെ അവലംബനമായി കരുതിയാൽ മതി എന്നും അവൾക്കു് എത്ര കഠിനങ്ങളായ ആപത്തുകൾ വരുന്നതായാലും അവയിൽനിന്നു അവളെ രക്ഷിച്ചു കൊള്ളാമെന്നും കൃഷ്ണൻ പറഞ്ഞിട്ടുള്ള സംഗതി അപ്പോൾ അവൾ ഓത്തു. അവൾ പുടകയുടെ ഒട്ടക്കത്തേ ചുററു മുറുക്കെപ്പിടിച്ചുംകൊണ്ടു് "ഹേ കൃഷ്ണ, ആത്താത്രാണപരായണ, ദ്വാരകാവാസിൻ വേഗംവന്നു് എന്നെ രക്ഷിക്കണേ എന്നു നിലവിളിച്ചു. ആ പ്രാത്ഥനയ്ക്കു പ്രത്യുത്തരം കിട്ടുന്നില്ല. അവൾ ഇടത്തുകൈകൊണ്ടു് മുറിക്കിപ്പിടിച്ചിരിക്കയാണു് ചേല. ദുശ്ശാസനൻ അതു ബലമായി വലിക്കുകയാണു്. ദുര്യോധനനും കർണ്ണനും നോക്കി തെറിപറഞ്ഞു പരിഹസിക്കയാണു്. അപ്പോൾ താൻ തന്റെ രക്ഷയ്ക്കു് കൃഷ്ണനെമാത്രമല്ലാതെ തന്റെ ഇടത്തുകയ്യിനേക്കൂടി ആശ്രയിച്ചു

കൂടെന്നുള്ള പരമാത്ഥം സ്ത്രീസഹജമായ അവബോധം അവൾക്കു തോന്നിച്ചു. അവൾ അവളുടെ ഇടത്തു കൈകൊണ്ടുള്ള പിടിയുമങ്ങുവിട്ട് പിന്നെയും കൃഷ്ണനോടു പ്രാത്ഥിച്ചു. ദുശ്ശാസനൻ അത്തരംകണ്ടു് ആഞ്ഞുവലിച്ചു. പുടക അവസാനിക്കുന്നില്ല. അഴിക്കുന്തോറും അഴിക്കുന്തോറും അവളുടെ അരയിൽ പുതിയ പുതിയ പുടകകൾ. അങ്ങനെ അനേകലക്ഷം ഗജം നീളംപുടക അവൻ അഴിച്ചിട്ടു. പുടകകൾ പിന്നെയും ഉണ്ടായിക്കൊണ്ടിരുന്നു. സദസ്യരിൽ നിന്നു താനെ്ു ഉണ്ടായ ഹർഷാരവവും കീത്തനങ്ങളും കൊണ്ടു് സഭ മാറെറാലിക്കൊണ്ടു. അനേകം കണ്ഠങ്ങളിൽനിന്നു് "ഗോവിന്ദ ഗോവിന്ദ" എന്നു നാമജപം പുറപ്പെട്ടു. ദ്രൗപദി ഒരു ദേവിയായി ആരാധിക്കപ്പെട്ടു. ദുശ്ശാസനൻ തന്റെ തീരാജോലി നിത്തി. എല്ലാവരും അപ്പോൾ ദുര്യോധനനേയും കണ്ണനേയും നോക്കിച്ചിരിച്ചു. ദ്രൗപദിയെ അസഭ്യവാക്കുകൾ പറഞ്ഞു ശകാരിച്ചതിനും ദുര്യോധനനും ദുശ്ശാസനനും അതിനു് അധമോത്സാഹം നൽകിയതിനും താൻ കണ്ണനെ കൊല്ലുന്നതാണെന്നു അജ്ജുനനും, ദുശ്ശാസനന്റെ ചോര പുരട്ടുന്നതുവരെ താൻ അവൻ അഴിച്ചിട്ട തലമുടി കെട്ടുന്നതല്ലെന്നു ദ്രൗപദിയും പ്രതിജ്ഞചെയ്തു. ജനങ്ങൾ ദ്രൗപദിയേ ബഹുമാനിച്ചു. "ദ്രൗപദി അമ്മൻകൊടകൾ" കഴിച്ചു. തീയിൽനിന്നുതടവിച്ചു. ദ്രൗപദി തങ്ങളെ രക്ഷിക്കുമെന്നുള്ളതുകൊണ്ടു് അവർ കൂസൽകൂടാതെ ദ്രൗപദിയുടെ നാമം ജപിച്ചുകൊണ്ടു അഗ്നികുണ്ഡത്തിൽച്ചാടി നടക്കാൻ തുടങ്ങി.

## ഗാന്ധാരിയും ധൃതരാഷ്ട്രനും ഇടപെടുന്നു

ദ്രൗപതിയെ ഇങ്ങനെ നൃശംസമായി ഉപദ്രവിച്ചുകൊണ്ടിരുന്ന സമയത്തു ഹോമാഗ്നി സൂക്ഷിച്ചിരുന്ന കൊട്ടാരമുറിയിൽ കുറുക്കന്മാർ കൂവി. പുറത്തുനിന്നു കാക്കകളും കഴുതകളും കഴുകന്മാരും മൃഗങ്ങളും ഏറ്റു വിളിച്ചു. അതുകേട്ട് ഭീഷ്മദ്രോണ വിദുരാദികൾ ഈ അപശബ്ദങ്ങൾ കുരുവംശത്തിനു് വരാൻ പോകുന്ന നാശത്തെ സൂചിപ്പിക്കുന്ന ദുശ്ശകുനങ്ങളാണെന്നു അറിഞ്ഞു. ഗാന്ധാരി അവ കേട്ട്, ശകുനിയുടെ ജയത്തെക്കുറിച്ചറിഞ്ഞു സന്തോഷിച്ചിരുന്ന തന്റെ ഭർത്താവിന്റെ അടുക്കൽചെന്നു്, ചൂതുകളി കള്ളക്കളിയായിരുന്നു എന്നും മറ്റുമുള്ള സകല സംഗതികളും അറിഞ്ഞിട്ടുള്ള കൃഷ്ണൻ അവയ്ക്കും ദ്രൗപതിയോടും കാണിച്ച ലജ്ജാവഹമായ ആക്രമണത്തിനും ഈ വക ധർമ്മധ്വംസനങ്ങൾക്കു കുരുവംശം നശിപ്പിക്കുമെന്നും ഉടനേ ഇടപെട്ട് വിലക്കണമെന്നും പറഞ്ഞു. "ഇപ്പോഴത്തെ ഈ അതിവികൃതമായ അപമാന പ്രവൃത്തി പാണ്ഡവരുമായി ഒരു യുദ്ധത്തിൽ കൊണ്ടുചെന്നു ചാടിക്കും. ധർമ്മവും കൃഷ്ണനും അവരുടെ ഭാഗത്താകയാൽ ആയുദ്ധത്തിന്റെ ഫലം കൗരവന്മാരുടെ സമൂലനാശമായിരിക്കും" എന്നു് ഗാന്ധാരി തുടന്നു പറഞ്ഞു. ദുര്യോധനന്റെ അഭ്യുദയത്തെക്കുറിച്ചുള്ള മൂഢസ്വപ്നങ്ങളിൽനിന്നു് ഇങ്ങനെ നിർദ്ദാക്ഷിണ്യം ഉണർത്തപ്പെട്ട ധൃതരാഷ്ട്രൻ ബദ്ധപ്പെട്ടു. സഭയിൽ ചെന്നു് ദ്രൗപതിയേ സ്വതന്ത്രയാക്കുകയും അവൾ സ്ത്രീജനങ്ങളിൽവച്ച് അത്യുത്തമയാണെന്നു് സ്തുതിച്ചുപറയുകയും ചെയ്തു. അതിനുശേഷം അദ്ദേഹം അവളോടു ഒരു വരം ചോദിച്ചുകൊള്ളാൻ പറഞ്ഞു. അ

വൾ യുധിഷ്ഠിരന്ന് സ്വാതന്ത്ര്യം അപേക്ഷിച്ചു. അദ്ദേഹം യുധിഷ്ഠിരന്ന സ്വാതന്ത്ര്യം നൽകി. വീണ്ടും ഒരു വരം ചോദിക്കാൻ പറഞ്ഞു. മററു നാലുഭർത്താക്കന്മാരുടെയും സ്വാതന്ത്ര്യംകൂടി അവൾ അപേക്ഷിച്ചു. അദ്ദേഹം അതും കൊടുത്തു. "ഇനിയും ഒന്നുകൂടി." അദ്ദേഹം പറഞ്ഞു. "അവസാനമില്ലാതെ വരം അഭ്യർത്ഥിക്കുക ബ്രാഹ്മണൾ മാത്രമേ പാടൊള്ളു. ക്ഷത്രിയർ രണ്ടുകൊണ്ടു തൃപ്തിപ്പെടണം. ഇപ്പോൾ എനിക്കു് എൻെറ ഭർത്താക്കന്മാരെ കിട്ടി. ഇനി എനിക്കും അവൾക്കും വേണ്ടതു് അവർ സ്വബലംകൊണ്ടു സമ്പാദിക്കട്ടെ." എന്നുപറഞ്ഞു പിന്നെ അവൾ വരം ഒന്നും ചോദിച്ചില്ല.

## രണ്ടാമത്തെ ചൂതുകളി

പാണ്ഡവരും ദ്രൗപദിയും സഭയിൽനിന്നും അവരുടെ ഗൃഹത്തിലേയ്ക്കുപോയി. ദുര്യോധനൻ ശകുനിയോടാലോചിച്ചു ഒരു ചൂതുകളിക്കുകൂടി യുധിഷ്ഠിരനേ ക്ഷണിച്ചു. തോൽക്കുന്ന ആൾ രാജ്യം ഉപേക്ഷിച്ചു പന്ത്രണ്ടുവർഷം വനവാസം ചെയ്യണം. അതവസാനിക്കുന്നതു മുതൽ ഒരു വർഷം അജ്ഞാതവാസം ചെയ്യണം. അതു വിജയകരമായാൽ രാജ്യം അയാൾക്കുകൊടുക്കണം. എന്നാൽ അജ്ഞാതവാസത്തിനിടയിലെങ്ങാനും കണ്ടുപിടിയ്ക്കുന്നുവെങ്കിൽ പിന്നെയും പന്ത്രണ്ടുവർഷം വനവാസവും ഒരു വർഷം അജ്ഞാതവാസവും ചെയ്യണം ഇതായിരുന്നു പന്തയവ്യവസ്ഥ. യുധിഷ്ഠിരൻ ക്ഷണവും വ്യവസ്ഥയും സ്വീകരിച്ചു് വന്നു ശകുനിയുമായി കളിച്ചു. അപ്പോഴും ശകുനിയുടെ കള്ളക്കളിതന്നെ നടന്നു. യുധിഷ്ഠിരൻ തോററു എന്നു് പറയേണ്ടതില്ലല്ലൊ. പാണ്ഡ

വന്മാർ കുന്തിയെ വിദുരന്റെ ഭവനത്തിൽ പാർപ്പിച്ചുംവച്ച് മാനിന്റെ തോല് കൊണ്ടുള്ള വസ്ത്രങ്ങൾ ധരിച്ചു ദ്രൗപദിയോടുകൂടി വനവാസത്തിനുപോയി. "നമ്മുടെ യജമാനന്മാർ അതാ പോകുന്നു. നമുക്കും അവരുടെകൂടെപ്പോകാം" എന്നുപറഞ്ഞു പൗരന്മാർ അവരുടെകൂടെ പുറപ്പെട്ടു. "നിങ്ങളെല്ലാവരും നിങ്ങളുടെ തൊഴിൽ ചെയ്തു ഇവിടെ താമസിക്കയാണു വേണ്ടത്. ഞങ്ങളുടെകൂടെ വരണ്ടാ." എന്നു യുധിഷ്ഠിരൻ അവരോട് പറഞ്ഞു. വിവിധവർഗ്ഗത്തിൽ പെട്ട തൊഴിലുകൾ ചെയ്തു ഉപജീവിക്കുന്നവർ അതനുസരിച്ചു. എന്നാൽ ബ്രാഹ്മണരും പുണ്യകർമ്മങ്ങൾ ചെയ്തു ജീവിതം നയിക്കുന്ന മററുള്ളവരും ദുഷ്ടരായ കൗരവന്മാർ ഭരിക്കുന്ന രാജ്യത്തു താമസിക്കുവാൻ കഴിയില്ലെന്നു പറഞ്ഞു അവരുടെകൂടെപ്പോയി.

## അക്ഷയപാത്രം

യുധിഷ്ഠിരനും കൂടെയുള്ളവരും പടിഞ്ഞാട്ടു പോയി ഗങ്ഗ കടന്ന് കുരുക്ഷേത്രത്തിൽകൂടി നടന്നു സരസ്വതിയും ദൃഷദ്വതിയും യമുനയും തരണംചെയ്ത് സരസ്വതിയുടെ ഉൽപത്തിസ്ഥാനത്തുള്ള പുഷ്പലതകളും ഫലവൃക്ഷങ്ങളും പക്ഷിമൃഗാദികളും നിറഞ്ഞതും അനേകം ഋഷിമാരുടെ വാസത്താൽ പരിശുദ്ധവും ആയ കാമ്യകവനത്തിൽ ചെന്നുചേന്നു. കൂടെ വന്നിട്ടുള്ള അസംഖ്യം ആളുകൾക്ക് ആഹാരം കൊടുക്കുന്ന കാര്യംകൊണ്ടു യുധിഷ്ഠിരൻ വിഷമിച്ചു അവരെയെല്ലാം തിരിച്ചയക്കാൻ അദ്ദേഹം ആലോചിച്ചു. അപ്പോൾ "അങ്ങൊരു അക്ഷയപാത്രം സമ്പാദിച്ചാൽ ഈ ആഹാരപ്രശ്നത്തിനു നിവൃത്തിയുണ്ടാകുമെന്നും, കുളിച്ചു ശുദ്ധമായി വെള്ളത്തിലിറങ്ങിനിന്നു

ഗായത്രിമന്ത്രംകൊണ്ടു ഭക്ഷണദാതാവായ സൂര്യനേ സേവിക്കണമെന്നും ധൗമ്യമഹർഷി അദ്ദേഹത്തിനോടു പറഞ്ഞു. ആചാര്യൻെറ ഉപദേശം അദ്ദേഹം യഥാവിധി അനുഷ്ഠിച്ചു. സൂര്യൻ പ്രത്യക്ഷനായി, "നിനക്കാവശ്യമുള്ള അക്ഷയപാത്രം ഇതാ വാങ്ങിക്കൊൾക. നാലുകൂട്ടം ഭക്ഷണസാധനങ്ങളും ദ്രൗപദി ഇതിൽ പാകം ചെയ്യട്ടെ. ഇതിൽ പാകം ചെയ്യുന്ന സാധനങ്ങൾ എത്ര ആളുകൾക്കു കൊടുക്കാനും തികയും. എന്നാൽ ദ്രൗപദിയുടെ ഊണുകഴിഞ്ഞാൽ പിന്നീട് ഇതിൽ ഒന്നും കാണുകയില്ല." എന്നുപറഞ്ഞു് യുധിഷ്ഠിരനു് ഒരു ചെമ്പുപാത്രം കൊടുത്തു. അദ്ദേഹത്തിനു സന്തോഷമായി. "ഭഗവാനേ അവിടുന്നു് ഇതു് ഇതിനുമുമ്പു് ആക്കും കൊടുത്തിട്ടില്ലല്ലൊ. അതെന്താണു്?" എന്നു അദ്ദേഹം സൂര്യനോടു ചോദിച്ചു. "അന്യന്മാക്കു കൈയഴിച്ചു കൊടുക്കുന്നവക്കും, ഹൃദയശുദ്ധിയുള്ളവക്കും ഈശ്വരപ്രസാദം ആർജ്ജിച്ചിട്ടുള്ളവക്കും മാത്രമേ ഇതു കൊടുക്കുകയുള്ളു." എന്നു സൂര്യൻ ഉത്തരം പറഞ്ഞു. "അപ്പോൾ ഇതു് കൃഷ്ണൻെറ സമ്മാനമാണു് ഇല്ലേ?" യുധിഷ്ഠിരൻ വീണ്ടും ചോദിച്ചു. "അതേ, എൻെറയും" എന്നു പറഞ്ഞു സൂര്യൻ അന്തർദ്ധാനം ചെയ്തു.

## അനേകം ശല്യങ്ങൾ.

ഊണുകാര്യത്തിനു നിവൃത്തികിട്ടി. പിന്നെയും ശല്യങ്ങൾ ഓരോന്നുണ്ടായിക്കൊണ്ടിരുന്നു. ദുര്യോധനനും കർണ്ണനും ദുശ്ശാസനനും പാണ്ഡവന്മാരേ നശിപ്പിക്കാൻ മുറയ്ക്കു ഓരോ ഉപായങ്ങൾ പ്രയോഗിച്ചുകൊണ്ടിരുന്നു. അവരെ കൊല്ലാൻ രാക്ഷസന്മാരെ അയക്കുക ആയിരുന്നു ഒരു മാർഗ്ഗം. ബകൻെറ അനുജനും

ഹിഡുംബന്റെ അളിയനമായ കൃമ്മീരനെ അതി ന്നായി പറഞ്ഞയച്ചു. "നീ ബകനേയും ഹിഡുംബനേയും കൊന്നില്ലേ? നിന്നെകൊന്ന് ഞാൻ അവരുടെ ബന്ധുക്കളുടെ കണ്ണനീർ തുടച്ചുകളയും" എന്നു് അവൻഭീമനോടു പറഞ്ഞു. "തുടച്ചുകളയണ്ടാ, നിനക്കവേണ്ടി ഒഴുകിക്കൊണ്ടിരിക്കട്ടെ" എന്നു പറഞ്ഞു ഭീമൻ അവനോടേററു. രണ്ടു കോട്ടുകൾ തമ്മിൽ ഏററ പോലെ ഒരു ഭൂമികുലുക്കൻ യുദ്ധം. ഒടുക്കം ഭീമന്റെ കയ്യാൽ അവൻ ചത്തു.

## മൈത്രേയ ശാപം

മൈത്രേയമുനി ഹസ്തിനപുരത്തുവന്നു ദുര്യ്യോധനനേകണ്ടു് പാണ്ഡവരെ വലയ്ക്കരുതെന്നും അവരെ വിളിച്ചുവരുത്തി, ചതിച്ചും അധർമ്മങ്ങൾചെയ്തും അവരോടു പിടിച്ചുപറിച്ച രാജ്യഭാഗം അവൎക്കു തിരിച്ചു കൊടുക്കണമെന്നും ഉപദേശിച്ചു. "ധർമ്മമോ? ചുണകെട്ട ധർമ്മത്തിനു് എന്തുചെയ്യാൻ കഴിയും! കയ്യൂക്കാണു് കാര്യം. ഞങ്ങൾക്കതുണ്ടു്" എന്നു പറഞ്ഞു ദുര്യ്യോധനൻ ധീരന്റെ മട്ടിൽ കാലുമ്മേൽ കാലുംകേററി ഇരുന്നു് വലത്തേതുടയിന്മേൽ താളംകൊട്ടിക്കൊണ്ടിരുന്നു. മൈത്രേയനു അമർഷംവന്നു. "നിനക്കു കാര്യം കയ്യൂക്കാണല്ലോ. എന്നാൽ ധർമ്മം ഭീമനിൽ കൂടി നിന്റെ ആ തുട തച്ചുതകൎക്കും" എന്നു ശപിച്ചു. ദുര്യ്യോധനൻ പേടിച്ചു ശാപമോക്ഷം യാചിച്ചു. "ശാപമോക്ഷം അങ്ങയുടെ കൈയിൽ തന്നെയാണു്. പാണ്ഡവൎക്കു ചെല്ലാനുള്ളതു കൊടുക്കൂ. എന്നാൽ എന്റെ ശാപം അനുഭവിക്കാതിരിയ്ക്കാം. എന്നു മുനിപറഞ്ഞു. "മൂഢ, പോവൂ ഇവിടുന്നിറങ്ങി. ഞങ്ങളുടെ കാര്യം ഞങ്ങൾക്കറിയാം ഞങ്ങൾ ബലവാന്മാരാണു്.

ഞങ്ങൾ തോൽക്കാൻ പോകുന്നില്ല." എന്നു ദുര്യോധനനും കർണ്ണനും ശകുനിയും മുനിയോടു പറഞ്ഞു. "കൃഷ്ണൻ എവിടെയാണോ അവിടെയാണു് ധർമ്മം. ജയവും അവിടെയാവും" എന്നുപറഞ്ഞു മൈത്രേയൻ അവിടെനിന്നു പോയി.

## കൃഷ്ണൻ കാമ്യകവനത്തിൽചെന്നു പാണ്ഡവരെ കാണുന്നു

പാണ്ഡവരെ നാട്ടിൽനിന്നു ബഹിഷ്കരിച്ച ദുഃഖവർത്തമാനം കേട്ടു കൃഷ്ണൻ കാമ്യകവനത്തിൽചെന്നു അവരെകണ്ടു. "ഭൂമി ദുര്യോധനന്റെയും ദുശ്ശാസനന്റെയും കർണ്ണന്റെയും ശകുനിയുടേയും ചോരകുടിക്കാൻ പോകുന്നു. ധർമ്മത്തെ പാലിക്കുന്നവനെ ധർമ്മം പാലിക്കും. ധർമ്മത്തെ നശിപ്പിക്കുന്നവനെ ധർമ്മം നശിപ്പിക്കും" എന്നു് അദ്ദേഹം അവരോടു സമാധാനമായി പറഞ്ഞു. ദ്രൗപദി കൃഷ്ണന്റെ അടുക്കൽവന്നു് ദുര്യോധനനും മററും തന്നെ അവമാനിച്ചതെല്ലാം പറഞ്ഞു. "അല്ലയോ ജനാർദ്ദന! അവരെന്നെ അധിക്ഷേപിച്ചു, അപമാനിച്ചു. പുരുഷോത്തമ അവിടുന്നല്ലാതെ എനിക്കു ഭർത്താവും മകനും ബന്ധുവും സ്നേഹിതനുമായി മററു് ആരും ഇല്ല. ആ ഭയങ്കരവേളയിൽ എന്നെ സഹായിക്കാൻ അവിടുന്നു മാത്രമേ വന്നൊള്ളു. ഒരു സ്നേഹിതന്റെയും ഒരു മിത്രത്തിന്റെയും ഗുരുവിന്റെയും എന്നല്ല സർവ്വേശ്വരന്റെയും നിലയിൽ അവിടുത്തോടു ഞാൻ പ്രാർത്ഥിക്കുന്നു എന്നെ അപ്രകാരം എല്ലാം അവമാനിച്ച ആ ദ്രോഹികൾക്കു തക്ക ശിക്ഷ കൊടുക്കണേ" അവൾ ഉള്ളുരുകി കരഞ്ഞുംകൊണ്ടു് അദ്ദേഹത്തിനോടു പറഞ്ഞു. "സ്ത്രീജനങ്ങളിൽ അത്യുത്തമേ, നീ കര

യേണ്ട. നിന്നേ അവമാനിച്ചവർ അവരുടെ സ്വന്തം കുഴിതോണ്ടുകയാണ് ചെയ്യുന്നത്. ഹിമവാൻ തകർന്നു പൊടിഞ്ഞുപോയേക്കാം .സമുദ്രങ്ങൾ വററിവരണ്ടുപോയേക്കാം. ഭൂമി പാതാളത്തിൽ വീണുപോയേക്കാം. എന്നാൽ അവരിൽ ഒരുത്തനെങ്കിലും രക്ഷപ്പെടാൻ പോകുന്നില്ല. സ്വന്തം കർമ്മത്താൽ ചുററപ്പെട്ടവർ ഒടുക്കം ശിക്ഷ അനുഭവിച്ചുതന്നെ തീരു. ഈശ്വരന്റെ തിരികല്ല് പതുക്കെയാണ് തിരിയുന്നത്. എന്നാൽ അതു് പൊടിക്കുന്ന പൊടിയിൽ തരി ഒന്നും കാണുകയില്ല. ആ മായൻ സാല്വന്റെ കഥ ഓർത്ത് നോക്കൂ. അവൻ അധർമ്മിയായ ശിശുപാലന്റെ പക്ഷം പിടിച്ച് ഞാൻ ഇല്ലാതിരുന്ന തക്കത്തിൽ ദ്വാരകയെ ആക്രമിച്ച് അവിടത്തെ നിരപരാധികളായ ആളുകളേ കൊന്നിട്ട് ഞാൻ തിരിച്ചെത്തുന്നതിനു മുമ്പേ ഓടിക്കളയാൻ ഭാവിച്ചു. എനിക്കവനേപിടികിട്ടി. ഞാൻ അവനെ കൊന്നില്ലേ? എന്നു പറഞ്ഞു് അദ്ദേഹം അവളെ സമാധാനിപ്പിച്ചു.

## ദ്വൈതവനത്തിൽ

പാണ്ഡവന്മാർ കാമ്യകവനത്തിൽനിന്നു ഒരു ശുദ്ധജലസരസ്സിനേ ചുററിയുള്ള മനോഹരമായ ദ്വൈതവനത്തിലേയ്ക്കു പോയി അവിടെ പാർത്തു. അവിടെ സാലം, താലം, ആമ്രം, മധുകം, നീപം, കദംബം, സർജ്ജം, അർജ്ജുനം. കർണ്ണികാരം, മുതലായ വൃക്ഷങ്ങൾ ധാരാളം ഉണ്ടായിരുന്നു. മധുരമായി പാടിക്കൊണ്ടു് അനവധി പക്ഷികൾ ആ വൃക്ഷങ്ങളിൽ ഇരുന്നിരുന്നു. പല ജാതി മൃഗങ്ങൾ അതിൽചുററി നടന്നുകൊണ്ടിരുന്നു. വളരെ ഋഷിമാർ അ-

വിടെ തപസ്സുചെയ്തു പാൎത്തിരുന്നു. യുധിഷ്ഠിരൻ സകുടുംബം അക്ഷയപാത്രത്തോടുകൂടി അവിടെ താമസം തുടങ്ങുകയാൽ ഭൃഗുക്കൾ അംഗിരസ്സുകൾ വസിഷ്ഠന്മാർ കാശ്യപന്മാർ അഗസ്ത്യന്മാർ ഭരദ്വാജന്മാർ ആത്രേയന്മാർ മുതലായ പ്രസിദ്ധപ്പെട്ട ബ്രാഹ്മണകുടുംബങ്ങൾ അവിടെച്ചെന്നു് അവരുടെ മതചൎയ്യകൾ നിർവിഘ്നം അനുഷ്ഠിച്ചു താമസിച്ചു. അങ്ങനെ ക്ഷത്രിയ ധർമ്മങ്ങളും ബ്രാഹ്മണധർമ്മങ്ങളും അവിടെ ഏകസ്ഥരത്തിൽ സമ്മേളിച്ചു. രാക്ഷസന്മാരുടേയും ദുഷ്ടമൃഗങ്ങളുടെയും നേക്കു അസ്ത്രങ്ങൾ പ്രയോഗിക്കുമ്പോൾ ഉണ്ടാകുന്ന ഞാണൊലികളും, അഗ്നിഹോത്രംമുതലായ ക്രിയകൾഅനുഷ്ഠിക്കുമ്പോൾ ഹോമകുണ്ഡങ്ങളിൽനിന്നു പൊങ്ങുന്ന അഗ്നിജ്വാലകളും ചേൎന്നുള്ള ഒരു സമ്പൂർണ്ണയോജിപ്പു് അവിടെ കാണപ്പെട്ടു.

## ദ്രൗപദി പ്രവൎത്തനങ്ങൾ തുടങ്ങാൻ ആവശ്യപ്പെടുന്നു.

എങ്കിലും ദ്രൗപദി ശോകപരവശയായിരുന്നു. കൗരവർ തന്നോടു ചെയ്ത അപമൎയ്യാദകളും തന്റെ ഭൎത്താക്കന്മാരോടു ചെയ്ത അന്യായങ്ങളും വിചാരിച്ചു വിചാരിച്ചു വ്യസനിച്ചു. ഒടുക്കം ക്ഷമിച്ചിരിക്കാൻ വയ്യാതെ കൊടിയ ദുഷ്ടരായ അവരോടു യുദ്ധം തുടങ്ങാൻ യുധിഷ്ഠരനേ നിർബന്ധിച്ചു തുടങ്ങി. "ദുഷ്ടന്മാരോടു് ക്ഷമ കൊള്ളുകയില്ല. അവരെ എതിൎത്തു ഒടുക്കണം അതാണു് ജീവിത ധൎമ്മം. അവിടുന്നു എപ്പോഴും ധൎമ്മത്തെക്കുറിച്ചു സംസാരിക്കുന്നു. അങ്ങു ധൎമ്മങ്ങൾ തെററാതെ അനുഷ്ഠിച്ചു. എന്നാൽ ധൎമ്മം അവിടത്തോടു് എന്താണു ചെയ്തതു്. അങ്ങു്

എന്തിനിങ്ങനെ കഷ്ടപ്പെടുന്നു?" അവൾ ചോദിച്ചു. "ഞാൻ ധമ്മത്തെ അനുസരിക്കുന്നതു് എൻെറ മനസ്സ് പ്രകൃത്യാ ആ വഴിയേ പോകുന്നതു കൊണ്ടാണു്. ഫലകാംക്ഷയോടെ ഞാനൊന്നും ചെയ്യുന്നില്ല. ധമ്മത്തെ ഒരു വ്യാപാര സാധനമാക്കി പ്രവത്തിക്കാനും ഒരു പശുവിനേപ്പോലെ കറന്നു ഫലമെടുക്കാനും ആഗ്രഹിക്കുന്ന മനുഷ്യൻ ഒരു നികൃഷ്ടജീവിയാണു്." എന്നു യുധിഷ്ഠിരൻ പറഞ്ഞു. ഭീമൻ ദ്രൗപദിയോടു യോജിച്ചു് പ്രവത്തനത്തിനു വാദിച്ചു. ഭീമൻ പറഞ്ഞു. ഞാൻ പറയുന്നതു് കേൾക്കണം. ദുര്യോധനനു വേണ്ട ധനമുണ്ടു്. വേണ്ട സൈന്യബലവുമുണ്ടു്. അവൻെറ മന്ത്രിമാരും ആലോചനസഭയിലെ അംഗങ്ങളും നല്ല ശേഷിയുള്ളവരാണു്. അവക്കു തക്ക പ്രതിഫലം കിട്ടുന്നുണ്ടു്. ഭീഷ്മനും ദ്രോണനും കൃപനും നിഷ്പക്ഷന്മാരാണു്. എന്നാൽ അവർ ദുര്യോധനൻെറ ചോറുതിന്നു കഴിയുന്നവരാകയാൽ അവരോടു ചേന്നു നിൽക്കുകയേ ഉള്ളു. നമ്മളോടു അവസാനം വരെ യുദ്ധം ചെയ്കയും ചെയ്യും. അവർ സാധാരണ യോദ്ധാക്കളെല്ല യുദ്ധത്തിൽ. അവക്കു ശക്തിയേറിയ ദിവ്യായുധങ്ങളുണ്ടു്. കർണ്ണൻ എടുത്തു ചാട്ടക്കാരനും ക്ഷമിക്കാത്തവനും ആണു്. ദിവ്യാസ്ത്രങ്ങളെല്ലാം കർണ്ണനറിയാം. ജനിച്ചപ്പോഴേയുള്ള പടച്ചട്ടയുണ്ടു്. ദിവ്യാസ്ത്രങ്ങളും, നല്ല സഹായികളും ഇല്ലെങ്കിൽ അവരോടു യുദ്ധം ചെയ്ക മുഴുമൂഢതയാണു്" എന്നു് യുധിഷ്ഠിരൻ തൻെറ വാദം ഉന്നയിച്ചു.

## വ്യാസൻെറ ഉപദേശം.

വ്യാസൻ അപ്പോൾ അവിടെ വന്നുചേർന്നു. ദിവ്യാസ്ത്രങ്ങൾ സമ്പാദിക്കാൻ അർജ്ജുനനേ ഇന്ദ്ര

ൻെറയും വരുണൻേറയും വൈശ്രവണൻെറയും ധർമ്മരാജാവിൻെറയും അടുക്കൽ അയക്കാൻ അദ്ദേഹം യുധിഷ്ഠിരനോടു പറഞ്ഞു. "നിനക്കു നല്ലകാലം ആസന്നമായി. അർജ്ജുനൻ ദിവ്യാസ്ത്രങ്ങൾ ഗ്രഹിച്ചുംകൊണ്ടുവരും. അവൻ നിൻെറ ശത്രുക്കളെ ഒക്കെ ജയിക്കും. ഇങ്ങനെ ഒരു ദിക്കിൽ തന്നെ പാർത്തു മുഷിച്ചിലുണ്ടാവണ്ട. തിരിയെ കാമ്യക വനത്തിൽ പോയി താമസിക്കു." വ്യാസൻെറ ഉപദേശം അനുസരിച്ച് യുധിഷ്ഠിരൻ അർജ്ജുനനെ ഇന്ദ്രസന്നിധിയിലേയ്ക്കു നിയോഗിച്ചു. തൻെറ അച്ഛനേക്കാണാൻ കൂടി സന്ദർഭം കിട്ടിയതിനാൽ അർജ്ജുനൻ വളരെ സന്തോഷിച്ചു. അദ്ദേഹം സഹോദരന്മാരോടും ഭാര്യയോടും യാത്രചോദിച്ച് ഗാണ്ഡീവവും ആവനാഴികളും എടുത്ത് ഇന്ദ്രലോകത്തേയ്ക്കു പുറപ്പെട്ടു. "അതി ഭയങ്കരങ്ങളും അത്യന്തം നാശകരങ്ങളും ആയ ആയുധങ്ങൾ സമ്പാദിക്കാൻ അവിടുത്തേ അയയ്ക്കുന്നതിൽ എനിക്കു ഖേദമുണ്ട്. എന്നാൽ യുദ്ധത്തിനു് അവ ആവശ്യമാണല്ലോ." ഇതായിരുന്നു അർജ്ജുനൻ ദ്രൗപദിയോടു യാത്രചോദിച്ചപ്പോൾ അവൾ നൽകിയ യാത്രാനുവാദ വാചകം.

### ശിവൻ ഒരു മഹാ ശക്തമായ ആയുധം കൊടുക്കുന്നു.

അർജ്ജുനൻ യോഗശക്തിയാൽ ഹിമാലയത്തിൻെറ ശൃംഗ പരമ്പരകൾ നിഷ്പ്രയാസം കയറിക്കടന്നു കൈലാസത്തിനു സമീപമുള്ള ഗന്ധമാദനപർവ്വതത്തിൽ ചെന്നു് ഇന്ദ്രനേ കണ്ടു. അദ്ദേഹത്തിനേ അഭിവാദ്യം ചെയ്തു നമസ്കരിച്ചതിനു ശേഷം

തന്റെ ആഗമനോദ്ദേശം അറിയിച്ചു. "ആദ്യമായി ശിവനേ സേവിച്ചു പ്രത്യക്ഷമാക്കി അദ്ദേഹത്തി ങ്കൽ നിന്നു പാശുപതാസ്ത്രം വാങ്ങിക്കണം. പിന്നെ മററു ദിവ്യാസ്ത്ര ലബ്ധിക്കായി ദേവലോകത്തു പോ കണം." എന്നു് ഇന്ദ്രൻ അദ്ദേഹത്തിനോടുപദേ ശിച്ചു. അതിന്മണ്ണം അർജ്ജുനൻ കൈലാസത്തിന ടുത്തുള്ള ഹിമാലയത്തിലെ ഒരു സ്ഥലത്തു പാർത്തു ശിവനേഉദ്ദേശിച്ചു അതികൃഛ്റമായ തപസ്സു ചെയ്തു. ആദ്യമായി ശിവൻ ഒരു വേടന്റെ വേഷത്തിൽ വന്നു്, അർജ്ജുനനേ ക്ഷോപിപ്പിച്ചു താനുമായി ഒരു യുദ്ധം ചെയ്യിച്ചു് അദ്ദേഹത്തിന്റെ ധൈര്യത്തേയും സാമത്ഥ്യത്തേയും ഒന്നു പരീക്ഷിച്ചു നോക്കി. അർജ്ജു നൻ വേണ്ടും പോലെ രണചതുരത പ്രകാശിപ്പിച്ചു. എന്നാൽ അമ്പുകളൊടുങ്ങുകയില്ലെന്നു അഗ്നിസാക്ഷ്യ പ്പെടുത്തിയിട്ടുള്ള ആവനാഴികളിൽ അമ്പുകൾ ഒന്നു പോലും ഇല്ലാതായതിനാൽ അദ്ദേഹം യുദ്ധം നിത്തി പൂക്കൾപറിച്ചുകൂട്ടി ശിവനേ ഉദ്ദേശിച്ചു അർച്ചന ചെയ്തു. പൂക്കളെല്ലാം വേടന്റെ തലയിൽ കണ്ടു. അ പ്പോൾ വേടൻ ശിവൻതന്നെയാണെന്നു് ഗ്രഹിച്ചു് അർജ്ജുനൻ അദ്ദേഹത്തിന്റെ കാല്ക്കൽ വീണു വ ണങ്ങി. ശിവൻ പ്രസാദിച്ചു അർജ്ജുനനു് ദിവ്യച ക്ഷുസ്സുകൊടുത്തു. അർജ്ജുനൻ നാരായണന്റെ പ്രതി രൂപമായ നരനാണെന്നു് അദ്ദേഹത്തിനെ കാ ണിച്ചുകൊടുക്കുകയും പാശുപതാസ്ത്രം ഉപദേശിക്കു കയും ചെയ്തു.

### മററു ദേവന്മാരും ആയുധങ്ങൾ സമ്മാനിക്കുന്നു.

ശിവൻ മറഞ്ഞതിനു ശേഷം വരുണനും വൈശ്രവണനും യമനും പ്രത്യക്ഷരായി അർജ്ജുന

നേ അനുഗ്രഹിച്ച് അവരവരുടെ ദിവ്യായുധങ്ങൾ കൊടുത്തു. "നീ ധനഞ്ജയൻ അതായത്ത് ധനത്തിലുള്ള മോഹത്തേ ജയിച്ചവൻ ആണല്ലോ. അതു കൊണ്ടു ധനങ്ങളുടെ അധിപനായ ഞാൻ എന്റെ ദിവ്യമായ ആയുധം തരുന്നു." എന്നു കുബേരനും, "നീ മർദ്ദിതജനങ്ങളെ സഹായിക്കാൻ വാഞ്ഛിക്കുന്നവനാണ്. ആ ജോലി എന്റേതാണ്. എന്റെ ജോലി ചെയ്യുന്ന നിനക്കു എന്റെ ദിവ്യായുധമായ വരുണാസ്ത്രം തരുന്നു എന്നു വരുണനും, "അല്ലയോ പരന്തപ, നിനക്കു മൃത്യുവിനേ പേടിയില്ല. അതിനാൽ എന്റെ സമ്മാനം വാങ്ങിക്കൊൾക. ആഞ്ജലികം എന്ന എന്റെ ദിവ്യായുധം. അതു് നീ എന്റെ മകൻ യുധിഷ്ഠിരൻ പറയുന്നതനുസരിച്ച് ധർമ്മസംരക്ഷണത്തിനായി ഉപയോഗിക്കണം" എന്നു യമനും അർജ്ജുനനോടു പറഞ്ഞു. അർജ്ജുനൻ അവരെ നമസ്കരിച്ച് അവ വാങ്ങി. അവർ അർജ്ജുനനേ അനുഗ്രഹിച്ചു മറഞ്ഞു.

### അർജ്ജുനൻ ദേവലോകത്തു പോകുന്നു.

ആ ദേവന്മാർ പോയിക്കഴിഞ്ഞ ഉടനേ ഇന്ദ്രസാരഥി മാതലി ഇന്ദ്രന്റെ വിമാനം കൊണ്ടുവന്ന് അർജ്ജുനനേ സ്വർഗ്ഗത്തേയ്ക്കു് കൂട്ടികൊണ്ടുപോയി. ഉല്ലാസപ്രദമായ ഒരാകാശയാത്ര ലഭിച്ചതിൽ അർജ്ജുനൻ സന്തോഷിച്ചു. അദ്ദേഹം സുരവീഥികളിൽ കൂടിപോയപ്പോൾ മനുഷ്യലോകത്തുള്ള നിസ്സാരങ്ങളായ വീഥികളേ മനുഷ്യർ സുന്ദരങ്ങളെന്നു പറയുന്നതിൽ അത്ഭുതപ്പെട്ടു. സപ്തർഷിമണ്ഡലം കടന്ന സമയം അർജ്ജുനൻ സപ്തർഷികളെ വന്ദിച്ചു. ത്രിശങ്കുസ്വർഗ്ഗം കടന്ന സമയം അദ്ദേഹം ത്രിശങ്കുരാജാ

വിനെ വന്ദിച്ചു. "അവിടത്തെ കീർത്തി ഭൂമിമുഴുവൻ വ്യാപിച്ചിരിക്കുന്നു. സത്യത്തിന്റെ ഈശ്വരഭൂതനായ അദ്ദേഹത്തിന്റെ പുത്രൻ ഹരിശ്ചന്ദ്രന്റെ കീർത്തിമാത്രമെ അതിശയിച്ചിട്ടുള്ളു." എന്നു് അദ്ദേഹം ത്രിശങ്കുമഹാരാജാവിനോടു പറഞ്ഞു. കൃത്തികക്ഷേത്രം കടന്നുപോയപ്പോൾ അദ്ദേഹം കാർത്തികേയനേ വന്ദിച്ചു ഒരു ധർമ്മയുദ്ധംചെയ്യുന്നതിനുള്ള ശക്തി നൽകണമെന്നു് അദ്ദേഹത്തിനോടപേക്ഷിച്ചു. അനന്തരം അർജ്ജുനൻ ഇന്ദ്രലോകത്തെത്തി, ഇന്ദ്രൻ മകനെ ദേവന്മാരുടെ അകമ്പടിയോടുകൂടി എതിരേററു ഇന്ദ്രസഭയായ സുധർമ്മയിൽ കൊണ്ടുപോയി ദേവന്മാരെയും ഋഷിമാരെയും ഉർവ്വശി, മേനക, രംഭ, തിലോത്തമ, എന്നീ അപ്സരസ്ത്രീകളെയും അർജ്ജുനനും, അർജ്ജുനനേ അവർക്കും പരിചയപ്പെടുത്തി.

## ഉർവ്വശീശാപം

അപ്സരസ്സുകളിൽ അതിസുന്ദരിയും സ്വാഭിമാനിയും ഇന്ദ്രലോകത്തിലെ സകലരുടെയും കണ്ണുകളേയും ആകർഷിച്ച ഒരു തേജപുഞ്ജവും ആയിരുന്നു ഉർവ്വശി. അവളുടെ പ്രേമാപേക്ഷകളേ നാളിതുവരെ ഭൂമിയിലാകട്ടെ സ്വർഗ്ഗത്തിലാകട്ടെ ആരും നിരസിച്ചിട്ടില്ല. അങ്ങനെയുള്ള അവൾ അതിസുഭഗനും ധീരനുമായ അർജ്ജുനനിൽ അത്യന്തം കാമാർത്തയായി അദ്ദേഹത്തിനോടു കാമക്രീഡകൾക്കു അപേക്ഷിച്ചു. അവളേ തന്റെ ഒരമ്മയായിട്ടാണ് താൻ വിചാരിക്കുന്നതെന്നു പറഞ്ഞു. അദ്ദേഹം അതിനു വഴിപ്പെട്ടില്ല. അപ്പോൾ അവളുടെ അതികാമം അതിക്രോധമായി പരിണമിച്ചു, "സ്ത്രീസൗന്ദര്യത്തിൽ മനസ്സലിയാത്ത നീ ഷണ്ഡനായി ഭവിക്കട്ടെ."എന്നു്

അവർ അർജ്ജുനനേ ശപിച്ചു. ഇന്ദ്രൻ ഈ ശാപത്തിൻെറ ദൈർഘ്യം ഒരു വർഷമാക്കി. ഈ ശാപം ഒരിക്കൽ ഒരു ഉപകാരമായി ഭവിക്കുമെന്നു ഒരു വരം അർജ്ജുനനു കൊടുത്തു. അജ്ഞാതവാസത്തിനു അതു പകരിച്ചല്ലൊ. ഇന്ദ്രൻ കൊടുക്കാമെന്നു പറഞ്ഞആയുധങ്ങൾക്കായി അർജ്ജുനൻ കുറേനാൾ ദേവലോകത്തു സുഖമായി പാർത്തു.

## ഒരു തീർത്ഥാടനം

അർജ്ജുനൻ കൂടെ ഇല്ലാത്തതിനാൽ കാമ്യകവനത്തിലേ ജീവിതം മററുള്ള പാണ്ഡവർക്കും ദ്രൗപദിക്കും വിരസമായി തോന്നി. അവരുടെ ഭാഗ്യദോഷങ്ങളെക്കുറിച്ചു ആലോചിച്ചാലോചിച്ചു ശോകമയമായ ദിവസങ്ങൾ നീങ്ങി. ബൃഹദശ്വമഹർഷി ഒരു ദിവസം അവരെ കാണാൻ ചെന്നു. അദ്ദേഹം പറഞ്ഞു "ഭൂമിയിൽ ജനിച്ചിട്ടുള്ള മനുഷ്യരിൽ വച്ചു ഏററവും ഭാഗ്യഹീനർ നിങ്ങളാണെന്നു നിങ്ങൾ വിചാരിക്കുന്നു. നിങ്ങളെക്കാൾ എത്രയോ ഭാഗ്യദോഷികളായിരുന്നു നളമഹാരാജാവും അദ്ദേഹത്തിൻെറ പട്ടമഹിഷി ദമയന്തിയും. ധർമ്മനിരതനായ അദ്ദേഹത്തിനു ബന്ധുത്വം വഴി ഒരു ഭ്രാതാവായ പുഷ്കരനുമായി ചൂതുകളിച്ചു തോററു ദമയന്തിയോടുകൂടി അനന്യസഹചരനായി കാട്ടിൽ പോകേണ്ടതായി വന്നു. അദ്ദേഹത്തിനു മനസ്സമാധാനത്തിനു നിങ്ങൾക്കുള്ളതുപോലെ സഹോദരന്മാരോ, ബ്രാഹ്മണരോ ആരും കൂടെ ഇല്ലായിരുന്നു." അവക്കു നളൻെറ കഥ കേട്ടാൽ കൊള്ളാമെന്നു പറഞ്ഞതിനാൽ ആ സുപ്രസിദ്ധ കഥ അദ്ദേഹം അവരെ കേൾപ്പിച്ചു.

യുധിഷ്ഠിരനും മററും അജ്ജുനനേ പ്രതിയുള്ള ഉൽണ്ഠയ്ക്ക് ശമനം വന്നില്ല. അന്നൊരു ദിവസം ലോമശമഹർഷി അവരെ കാണാൻ ചെന്നു. അദ്ദേഹം അജ്ജുനനെ സ്വർഗ്ഗലോകത്തു വച്ച് കണ്ടു എന്നും അദ്ദേഹം സുഖമായിരിക്കുന്നു എന്നും അവരോടുപറഞ്ഞു. അവക്കു അല്പമൊരു സന്തോഷമുണ്ടായി.

അവർ ഒരു തീത്ഥാടനത്തിനു മോഹിച്ചു. "അതു് കൊള്ളാം. സമയം കളയാനും മുഷിവു തോന്നാതിരിക്കാനും അതുപകരിക്കും" എന്നു് നാരദനും ധൗമ്യനും അവരോടു പറഞ്ഞു. പല തീത്ഥസ്ഥലങ്ങളുടെയും പേരുകളും വിവരണങ്ങളും. അവർ നൽകി. "നിങ്ങൾ കൂടെ വളരെ ആളുകളെ കൊണ്ടുപോകരുതു്. സാമാനങ്ങളും കഴിയുന്നതും കുറച്ചേ എടുക്കാവൂ. അങ്ങനെയായാൽ ആപത്തുകൂടാതെയും എളുപ്പത്തിലും ഇഷ്ടംപോലെയും സഞ്ചരിക്കാം" എന്നു് അവർ പറഞ്ഞു. പാണ്ഡവർ കൂടെപാത്തിരുന്നവരിൽ മിക്ക ആളുകളേയും ഹസ്തിനപുരത്തേയ്ക്കും പാഞ്ചാലരാജ്യത്തേയ്ക്കും അയച്ചു. യാത്രയ്ക്കു് വേണ്ടവട്ടംകൂട്ടി പുറപ്പെട്ടു.

## ദ്വാരകയും ബദരീനാഥവും

ആ സഞ്ചാരകാലത്തൊരിക്കൽ അവർ പ്രഭാസത്തിൽ ചെന്നു. കൃഷ്ണനും ബലരാമനും പൗരപ്രധാനന്മാരും അവരെ സ്നേഹത്തോടുകൂടി സ്വീകരിച്ചു. അപ്പോൾ തന്നെ കൗരവരോടു യുദ്ധം ചെയ്യണമെന്നും യുധിഷ്ഠിരനു് അദ്ദേഹത്തിൻെറ രാജ്യം പിടിച്ചെടുത്തു കൊടുക്കണമെന്നും ബലരാമൻ അഭിപ്രായപ്പെട്ടു. യുധിഷ്ഠിരൻ വാക്കുമാറി പ്രവർത്തിക്കയില്ല. വാക്കു കൊടുത്തിട്ടുള്ള കാലാവധി കഴിഞ്ഞാൽ കൗരവരോടു

രാജ്യം ആവശ്യപ്പെടട്ടെ. അതു നിരസിക്കുന്നപക്ഷം യുദ്ധം ചെയ്യാം എന്നു കൃഷ്ണൻ പറഞ്ഞു. യുധിഷ്ഠിരനും ബലരാമനും അതു സമ്മതമായി.

ദ്വാരകയിൽനിന്നു് അവർ ഹിമവൽ പ്രദേശങ്ങളിലേയ്ക്കു പുറപ്പെട്ടു. വഴിക്കു കടന്നുപോയ പുണ്യസ്ഥലങ്ങളേക്കുറിച്ചും പുരാണകാലത്തെ ഓരോ മഹാന്മാരെക്കുറിച്ചും സംസാരിച്ചു ലോമശൻ യാത്ര സരസമാക്കി. ഹിമവാൻെറ അടിവാരത്തിലുള്ള ഉശിരബീജം എന്ന സ്ഥലത്തു എത്തിയപ്പോൾ ലോമശൻ ദ്രൗപദിയെ നല്ലവണ്ണം സൂക്ഷിച്ചുകൊള്ളണമെന്നു യുധിഷ്ഠിരനോടും അനുജന്മാരോടും പറഞ്ഞു. അവർ കൈലാസത്തിനടുത്തുള്ള ഗന്ധമാദനത്തിലെത്തിയപ്പോഴേയ്ക്കു് ദ്രൗപദി മല കയറിയ ശ്രമത്താൽ വഴിയിൽ തളർന്നുവീണു. ബദരീനാഥം വരെ എടുത്തുംകൊണ്ടു കൂടെ ചെല്ലാൻ ഭീമൻ അദ്ദേഹത്തിൻെറ മകൻ ഘടോൽക്കചനോടു പറഞ്ഞു. ആ ഭീമകായൻ ഒരു പ്രയാസവും കൂടാതെ ആ ഭാരം വഹിച്ചു. ബദരീനാഥത്തിലെ പരിശുദ്ധസുഖം അനുഭവിച്ചു് അവിടെ ആറുമാസം പാർത്തു.

## കല്യാണസൗഗന്ധികം

ബദരീനാരായണമൂർത്തിയുടെ പൂജയ്ക്കുപയോഗിച്ചിരുന്ന സൗഗന്ധികപുഷ്പങ്ങളുടെ സുഗന്ധം ദ്രൗപദിയെ ആകർഷിച്ചു. അവൾക്കു ആ മാതിരിപുഷ്പം കുറെ കിട്ടിയാൽ കൊള്ളാമെന്നു് ആഗ്രഹമുണ്ടായി വിവരം ഭീമനോടു പറഞ്ഞു. എവിടെയെങ്കിലും പോയി അതു സാധിക്കാമെന്നു് ഏററു് അദ്ദേഹം ആ യാത്രക്കു് ഉടനേതന്നെ പുറപ്പെട്ടുപോയി. യാത്രക്കിടയിൽ ഒരിടുക്കുവഴിയിൽ ഒരു വൃദ്ധവാനരം കുറുക്കെകി

ടക്കുന്നതുകണ്ടു് അതിനോടു വഴിയിൽ നിന്നു മാറി ക്കൊടുക്കുവാൻ ആവശ്യപ്പെട്ടു. "എനിക്കു് വളരെ വയസ്സായി. ക്ഷീണംകൊണ്ടു് എണീക്കാൻ തീരെ വയ്യാ. എന്റെ വാൽ വഴിയിൽനിന്നു തള്ളി ഒരു വ ശത്തേക്കു് മാററിയിട്ടു പൊയ്ക്കൊൾക." എന്നു വി ഷമത്തോടെ അതു ഉത്തരം പറഞ്ഞു. ഭീമൻ അതിനു ശ്രമിച്ചുനോക്കിയിട്ടും അതു ഒന്നു് അനക്കാൻ കഴി ഞ്ഞില്ലെന്നു കണ്ടു അദ്ദേഹം അത്ഭുതപ്പെട്ടു അങ്ങാരാ ണു് എന്നു വണക്കത്തോടെ ചോദിച്ചു. "ഞാൻ വാ യുപുത്രനായ ഹനുമാനാണു്" അദ്ദേഹം മറുപടി പ റഞ്ഞു. അദ്ദേഹം വായുപുത്രനായ തന്റെ ജ്യേഷ്ഠ നാണെന്നറിഞ്ഞു ഭീമൻ ഹനുമാനേ സാഷ്ടാംഗപ്രണാ മംചെയ്തു് അദ്ദേഹത്തിന്റെ സാക്ഷാൽ ആകൃതി ഒന്നു കാണിച്ചു കൊടുക്കണമെന്നു് അപേക്ഷിച്ചു അദ്ദേ ഹം അതു കാണിച്ചു. അദ്ദേഹത്തിന്റെ ശരീരത്തി ന്റെ വലുപ്പം കണ്ടു ഭീമൻ അത്ഭുതഭരിതനായി. കൗരവന്മാരുമായി തങ്ങൾ ചെയ്യാൻ പോകുന്ന യുദ്ധ ത്തിൽ അർജ്ജുനന്റെ തേരിലെ കൊടിമരത്തിന്മേൽ അദ്ദേഹത്തിന്റെ സാന്നിദ്ധ്യം അപേക്ഷിക്കയും അ ദ്ദേഹം അതു സമ്മതിക്കയും ചെയ്തു. പിന്നീടു് പൊ ൻതാമരപ്പൂക്കളുള്ള സരസ്സിലേക്കു പോകാനുള്ള വഴി ഹനുമാൻ ഭീമനു പറഞ്ഞുകൊടുത്തു. ഭീമൻ അവി ടേയ്ക്കുപോയി. ആ ദിവ്യസരസ്സിന്റെ ഉടമസ്ഥനായ കുബേരൻ വേണ്ടിടത്തോളം പൂക്കൾ ഭീമനു നൽകി. അദ്ദേഹം അവകൊണ്ടുവന്നു ദ്രൗപതിക്കുകൊടുത്തു.

### മണിമാനേ കൊന്നു

അനന്തരം പാണ്ഡവന്മാർ ശിവന്റെയും കു ബേരന്റെയും അധിവാസസ്ഥലമായ കൈലാസ

ത്തിലേയ്ക്കു പോയി. വഴിക്കുവച്ചു ജടാസുരൻ ദ്രൗപദിയെ പിടിച്ചുകൊണ്ടുപോയി. ഭീമൻ ദ്രൗപദിയുടെ നിലവിളികേട്ടു പിറകേ ചെന്നു അവനോടു യുദ്ധംചെയ്തു. വൃക്ഷങ്ങൾ പിഴുതെടുത്തു ആയുധമാക്കി അവർ ചെയ്ത ദ്വന്ദയുദ്ധത്തിൽ ഭീമൻ അസുരനേ കൊന്നു ദ്രൗപദിയെ വീണ്ടുകൊണ്ടുപോന്നു. അവർ കൈലാസത്തിൽ ചെന്നു മാനസസരസ്സിൽ സ്നാനം ചെയ്തു ശിവനേ ആരാധിച്ചു. അടുക്കൽ സ്വർണ്ണനിർമ്മിതമായ കുബേരരാജധാനി കണ്ടു്, അവരവിടെ ചെന്നു നോക്കി നടന്നുകൊണ്ടിരുന്നപ്പോൾ കുബേരന്റെ ഒരു സ്നേഹിതനായ മണിമാന്റെ നേതൃത്വത്തിൽ ഒരു സംഘം യക്ഷന്മാരും രാക്ഷസന്മാരും കൂടി അവരെ ആക്രമിച്ചു. ഭീമൻ അവരോടു യുദ്ധം ചെയ്തു് അവരിൽ പലരേയും മണിമാനേയും കൊന്നു. "അനുജന്മാരെ നമ്മൾ ഒരു തീർത്ഥയാത്രയാണു ചെയ്യുന്നതു്. എന്നാൽ അതിനിടയിൽ നമുക്കു് എത്ര ആളുകളെ കൊല്ലേണ്ടി വന്നിരിക്കുന്നു." എന്നു യുധിഷ്ഠിരൻ വ്യാകുലതയോടെ പറഞ്ഞു. "ജീവിതയാത്രയിലും അതാണല്ലോ സംഭവിക്കുക. ദ്വീത്തയേ നശിപ്പിച്ചില്ലെങ്കിൽ നന്മയെ സാക്ഷാൽക്കരിക്കാൻ നമുക്കു കഴിവില്ലല്ലോ." എന്നു സഹദേവൻ സമാധാനം പറഞ്ഞു.

## നഹുഷൻ ഒരു പാമ്പായിട്ടു്

അനന്തരം അവർ കുബേരവസതിയായ മന്ദരപർവ്വതത്തിലേയ്ക്കും ഇന്ദ്രവസതിയായ മേരു പർവ്വതത്തിലേയ്ക്കും പോയി. ഇന്ദ്രലോകത്തിൽ അഞ്ചുവർഷം താമസിച്ചു ഇന്ദ്രനോടു ദിവ്യായുധങ്ങൾ വാങ്ങിച്ചുകൊണ്ടു അർജ്ജുനൻ അവിടെവച്ചു് അവരോടുചേ

ന്നു. സഹോദരന്മാർ അവരുടെ അനുഭവങ്ങളേ പരസ്പരം പറഞ്ഞുകേൾപ്പിച്ചു. അവർ പിന്നെയും ഒന്നിച്ചുചേർന്നതിൽ ഇരുക്കൂട്ടരും സന്തോഷിച്ചു. കാമ്യകത്തിലേയ്ക്കു് തിരിച്ചുവരുംവഴി ഭീമൻെറ കാലിന്മേൽ ഒരു പെരുമ്പാമ്പു് പിടികൂടി. ബലവാനായ ഭീമനു അതിൻെറ പിടി വിടീക്കാൻ കഴിഞ്ഞില്ല. ഭീമൻ യുധിഷ്ഠിരനേ വിളിച്ചു നിലവിളികൂട്ടി. ശാപം കൊണ്ടു ഒരു പെരുമ്പാമ്പായി തീർന്ന നഹുഷമഹാരാജാവായിരുന്നു അതു്. യുധിഷ്ഠിരൻ അടുക്കൽചെന്നു് ഭീമൻെറ കാലിന്മേലേ കടിവിടാൻ അപേക്ഷിച്ചു. "മൃഗീയശക്തിയുടെ കാലം കഴിഞ്ഞു. ഭീമനേപ്പോലെയുള്ള സായുധയോദ്ധാക്കളുടെ ആജ്ഞകളെക്കാൾ യുധിഷ്ഠിരനേപ്പോലെയുള്ള ഒരു സുജനത്തിൻെറ സമാധാനപരമായ അപേക്ഷകളെ ആയിരിക്കും അംഗീകരിക്കപ്പെടുക." എന്നു പറഞ്ഞു നഹുഷൻ ഭീമനേ വിട്ടയച്ചു.

## കൃഷ്ണൻെറയും സത്യഭാമയുടേയും ആഗമനം

അവർ ദ്വൈതവനത്തിൽ വന്നുചേർന്നു. അവിടെ താമസക്കാരായ ഋഷിമാർ അവരെ സഹർഷം സ്വീകരിച്ചു. കൃഷ്ണനും, സത്യഭാമയും, മാർക്കണ്ഡേയനും അവിടെ വരുമെന്നു പ്രതീക്ഷിക്കുന്നതായി അവർ അവരോടു പറഞ്ഞു കൃഷ്ണനും മററും താമസിയാതെ വന്നുചേർന്നു. അനേകായിരം ആണ്ടു പ്രായം ചെന്ന മാർക്കണ്ഡേയൻ പല പഴയ കഥകളും അവരോടു പറഞ്ഞു. തൻെറ ആത്മീയമായ ഉന്നതിയിൽ ഗർവ്വിഷ്ഠനായ മഹർഷിയുടെ ഗർവ്വത്തേ ഇല്ലാതാക്കുചെയ്ത കഥയായിരുന്നു ഒന്നു്. സത്യവാൻെറയും സാവിത്രിയുടേയും കഥയായിരുന്നു മററൊന്നു്.

## ദുര്യോധനനെ പിടിക്കയും വിടുകയും ചെയ്തു.

ആ നന്മകെട്ട നാൽവർ– ദുര്യോധന ശകുനി കർണ്ണ ദുശ്ശാസനന്മാർ നായാട്ടിനു എന്ന വ്യാജേന രാജകീയാഡംബരത്തോടുകൂടി ദ്വൈതവനത്തിനടുത്തുവന്നു താമസിച്ചു സ്ഥിതിയും തങ്ങളുടെ മഹിമയും തമ്മിലുള്ള വ്യത്യാസം അവരെ കാണിച്ചു അവരെ നാണിപ്പിക്കയും വ്യസനിപ്പിക്കയും ചെയ്യണമെന്നു നിശ്ചയിച്ചു. അവർ സകല സന്നാഹങ്ങളോടുകൂടി വന്നു നിസ്തുല്യങ്ങളായ തങ്കനീരാളം കൊണ്ടുള്ള കൂടാരങ്ങൾ അടിച്ചു അവയിൽ താമസിച്ചും കൊണ്ടു തടാകതീരപ്രദേശങ്ങളിൽ വേട്ടയാടി. ചിത്രസേനനും ഗന്ധർവ്വന്മാരും അവരെ തടുത്തു. അവർ തമ്മിൽ ഒരു യുദ്ധമുണ്ടായി അതിൽ ഗന്ധർവ്വന്മാർ ദുര്യോധനാദികളെ തോല്പിച്ച് അവരെയും അവരുടെ കൂടെയുണ്ടായിരുന്ന സ്ത്രീജനങ്ങളെയും പിടിച്ചു കെട്ടി. ഓടിരക്ഷപ്രാപിച്ചു കരുക്കളിൽ ചിലർ യുധിഷ്ഠിരന്റെ അടുക്കൽ ചെന്നു് ദുര്യോധനനേയും മററും– സ്ത്രീജനങ്ങളെ എങ്കിലും മോചിപ്പിച്ചു കൊടുക്കണമെന്നു് അപേക്ഷിച്ചു. ഭീമൻ അതിനെതിരായി വാദിച്ചു. "നമ്മുടെ കുടുംബവൈരം ഒരു അന്യശത്രു എതിർക്കുമ്പോൾ വിസ്മരിക്കണം, നമ്മൾ തമ്മിലേ യുദ്ധത്തിൽ അവർ നൂറെറാന്നുപേർ, നമ്മൾ അഞ്ചുപേർ. എന്നാൽ ലോകത്തിനു് നമ്മൾ നൂററാറുപേർ. ഈ ഗന്ധർവ്വന്മാർ നമ്മുടെ ബന്ധുക്കളെ ഉപദ്രവിക്കാൻ നമ്മൾ സമ്മതിച്ചുകൂടാ." എന്നു യുധിഷ്ഠിരന്റെ അനുവാദാനുസാരം പാണ്ഡവർ ഗന്ധർവന്മാരോടു യുദ്ധം ചെയ്തു. അർജ്ജുനൻ ദിവ്യായുധങ്ങൾ പ്രയോഗിച്ചു ചിത്രസേനനേ തോൽപിച്ച് ദു

ര്യോധനാദികളേയും ബന്ധനവിമുക്തരാക്കി രക്ഷപ്പെടുത്തി. എന്നാൽ ഈ ഉപകാരത്തിനു ദുര്യോധനനും കർണ്ണനും മററും അശേഷം നന്ദി തോന്നിയില്ല. നേരേമറിച്ചു അവരേ കൂടുതൽ നശിപ്പിക്കാനും അവമാനിക്കാനും നിശ്ചയിക്കയാണു് ചെയ്തതു്.

**കൃഷ്ണൻ രണ്ടാമതും ദ്രൗപദിയെ രക്ഷിക്കുന്നു.**

ഹസ്തിനപുരത്തിൽ തിരിച്ചു ചെന്നശേഷം ദുര്യോധനൻ മഹാകോപിഷ്ഠനായ ദുർവ്വാസാവു് മുനിയെ ക്ഷണിച്ചുവരുത്തി താമസിപ്പിച്ചു കെങ്കേമമായി സല്ക്കരിച്ചു പ്രസാദിപ്പിച്ചു. ഒരു ദിവസം ദുര്യോധനൻ ചാരന്മാരെ അയച്ചന്വേഷിപ്പിച്ചു് പാണ്ഡവന്മാരുടേയും ദ്രൗപദിയുടേയും ഊണുകഴിഞ്ഞു അക്ഷയപാത്രത്തിൽ ഒന്നും ഉണ്ടാകാതാവുന്ന സമയം ഏതാണെന്നറിഞ്ഞു ആ സമയത്തു ചെന്നുചേരത്തക്കവണ്ണം, കാമ്യകവനത്തിൽ താമസിക്കുന്ന തന്റെ ജ്യേഷ്ഠന്റെ അടുക്കൽ പോയി അദ്ദേഹത്തിന്റെ ഭിക്ഷ സ്വീകരിക്കണമെന്നും അദ്ദേഹത്തിന്റെ സൽക്കാരങ്ങൾ താൻ നൽകുന്നവയേക്കാൾ മെച്ചമാണോ എന്നു തന്നോടു വന്നു പറയണമെന്നും നിർദ്ദേശം കൊടുത്തു് മഹർഷിയേയും അദ്ദേഹത്തിന്റെ ശിഷ്യന്മാരെയും അങ്ങോട്ടയച്ചു. അവിടെ നിന്നും ജലപാനം പോലും കിട്ടാതെ ക്ഷോഭിച്ചു മഹർഷി അദ്ദേഹത്തിനേ ശപിക്കണമെന്നായിരുന്നു ദുര്യോധനന്റെ ആലോചന. അതു ധരിക്കാതെ ദുർവ്വാസാവും ശിഷ്യന്മാരും ദുര്യോധനന്റെ നിർദ്ദേശപ്രകാരം യുധിഷ്ഠിരന്റെ ആശ്രമത്തിൽ ചെന്നു. അപ്പോൾ ദ്രൗപദിയുടെ ഊണു കഴിഞ്ഞിരുന്നു. അതറിയാതെ യുധിഷ്ഠിരൻ അവരെ ഭിക്ഷക്കു ക്ഷണിച്ചു. അവർ

കുളിക്കാൻ പോയി. അദ്ദേഹം ദ്രൗപദിയെ വിളിച്ചു മഹർഷിയും ശിഷ്യരും കുളികഴിഞ്ഞു വരുമ്പോഴേയ്ക്കു് അതിഥി സല്ക്കാരത്തിനു വേണ്ടതെല്ലാം തയ്യാറാക്കാൻ പറഞ്ഞു. തന്റെ ഊണു കഴിഞ്ഞു എന്നും ഇനി പാത്രത്തിലൊന്നും ഉണ്ടാകയില്ലെന്നും അവൾ യുധിഷ്ഠിരനേ അറിയിച്ചു. മഹർഷി കോപിച്ചു ശപിക്കുമെന്നും രക്ഷപ്പെടാൻ മാർഗ്ഗമെന്താണെന്നും വിചാരിച്ചു പാണ്ഡവർ പരിഭ്രമിച്ചു. ദ്രൗപദി കൃഷ്ണനേ സ്മരിച്ചു. അദ്ദേഹം അവിടെ വന്നു് തനിക്കു വളരെ വിശക്കുന്നു എന്നും വല്ലതും ആഹാരം കൊടുക്കണമെന്നും അവളോടു ആവശ്യപ്പെടുകയാണു ചെയ്തതു്. "ഭഗവാനേ, എന്റെ ഊണു കഴിഞ്ഞു. ഇനി അക്ഷയപാത്രത്തിൽ ഒന്നും ഉണ്ടാകത്തില്ല," എന്നു അവൾ വിഷണ്ണയായി ഉത്തരം പറഞ്ഞു. "ആകട്ടെ. ആ പാത്രം എടുത്തുകൊണ്ടു വരൂ. ഞാൻ നോക്കട്ടെ." എന്നായി കൃഷ്ണൻ. അവൾ അതു കൊണ്ടുവന്നു കൊടുത്തു. അപ്പോൾ ഒരു ചീരയിലക്കറിക്കഷണം അതിന്റെ വക്കത്തൊരിടത്തു പററിയിരിക്കുന്നതായിക്കണ്ടു. അതു അദ്ദേഹത്തിനു വിളമ്പിക്കൊടുക്കാൻ അദ്ദേഹം അവളോടാവശ്യപ്പെട്ടു. അവൾ അതു വിളമ്പിക്കൊടുത്തു. അദ്ദേഹം അതു തിന്നു കുറേ വെള്ളവും കുടിച്ചു തനിക്കു വയറു നിറഞ്ഞു തൃപ്തിയായി എന്നു പറഞ്ഞു. മഹർഷിയും ശിഷ്യരും കുളികഴിഞ്ഞു വിശപ്പോടെ തിരിച്ചു വരുകയായിരുന്നു അപ്പോൾ. പെട്ടെന്നു അവരുടെ വിശപ്പടങ്ങി ഒരു നല്ല സദ്യ ഉണ്ടതുപോലെയുള്ള തൃപ്തി അവൎക്കു തോന്നി. ഒരു വററുപോലും അവരുടെ വയററിൽ ചെല്ലുകയില്ല; എന്താണു ചെയ്ക; യുധി

ഷ്ഠിരൻ വേണ്ട വിഭവങ്ങളോടുകൂടി ഭിക്ഷയ്ക്കൊരു ക്കിയിരിക്കും. അവിടെ ചെന്നാൽ സ്വീകരിക്കാതിരി ക്കുന്നതെങ്ങനെ? എന്നെല്ലാം വിചാരിച്ചു ഭയപ്പെട്ട് മഹർഷിയും ശിഷ്യരും അവരവരുടെ ആശ്രമങ്ങളി ലേയ്ക്കു തന്നെ മടങ്ങി. ദുര്യോധനന്റെ ആ കുടില തന്ത്രം ഫലിച്ചില്ല. കൃഷ്ണൻ ദ്രൗപദിയെ ഒരിക്കൽ കൂടി രക്ഷിച്ചു.

മൂന്നാമത്തും ദ്രൗപദി രക്ഷിയ്ക്കപ്പെട്ടു.

ഒരിക്കൽ വൃദ്ധക്ഷേത്രക പുത്രനായ ജയദ്രഥൻ ഒരു വൻപിച്ച പരിവാരങ്ങളോടും സൈന്യങ്ങളോ ടും കൂടി കാമ്യവനംവഴി സാല്വരാജധാനിയിലേയ്ക്കു പോവുകയായിരുന്നു. അപ്പോൾ പാണ്ഡവാശ്രമത്തി ന്റെ പടിക്കൽ ദ്രൗപദിനില്ക്കുന്നതു് അദ്ദേഹം കണ്ടു. അദ്ദേഹം അവളുടെ സൗന്ദര്യധോരണിയാൽ ആകർ ഷിക്കപ്പെട്ടു. അവളാരാണെന്നു തന്റെ അംഗരക്ഷക നായ കൊടികാസ്യരാജകുമാരനോടു ചോദിച്ചു. രാ ജകുമാരൻ തിരക്കിയറിഞ്ഞു അവൾ സുപ്രസിദ്ധയാ യ ദ്രൗപദിയാണെന്നു ജയദ്രഥനേ അറിയിച്ചു. "അ ഹോ! ഇവളൊരു സ്ത്രീതന്നെ. എന്റെ കണ്ണിൽ ഇ വളുടെ മുമ്പിൽ മററുസ്ത്രീകളെല്ലാം വെറും പെൺകു രങ്ങുകൾ മാത്രം. എനിക്കു് ഇവളെവേണം." എ ന്നു ജയദ്രഥൻ പറഞ്ഞു. "ഇവൾ പാണ്ഡവരഞ്ചു പേരുടേയും ധർമ്മപത്നിയാണ്. അവിടേയ്ക്കിവളെ ലഭിക്കുക അസാധ്യമാണു്. ഈ ഭ്രാന്തൻ ചിന്ത കള ഞ്ഞേയ്ക്കൂ" എന്നു് കോടികാസ്യൻ മറുപടിപറഞ്ഞു. ജയദ്രഥനു് തന്റെ മോഹത്തെ അടക്കാൻ കഴിവു ണ്ടായില്ല. അദ്ദേഹം പാണ്ഡവാശ്രമത്തിൽ ചെന്നു. ദ്രൗപദി അതിഥിയെ യഥോചിതം സല്ക്കരിച്ചു.

അവളുടെ ആദരവ് കണ്ടു് അതു പ്രണയമാണെന്നു് ധരിച്ചു. "അല്ലയൊ സുന്ദരിമാരിൽവച്ചു സുന്ദരി വരൂ. എന്റെ തേരിൽ കേറൂ. നീ എന്റേതായിരുന്നു. സൈന്ധവന്മാരുടേയും സൗവീരന്മാരുടെയും മഹാരാജ്ഞിയായിരിക്കൂ." എന്നു പറഞ്ഞു ജയദ്രഥൻ അവളുടെ കൈയ്ക്കുകേറിപിടിച്ചു. അവൾ അദ്ദേഹത്തിന്റെ കൈതട്ടിക്കളഞ്ഞു് ഓടിരക്ഷപ്പെടാൻ ശ്രമിച്ചു. അദ്ദേഹം പിന്നാലെ പാഞ്ഞുചെന്നു് അവളെ പിടിച്ചു തേരിൽക്കേററി ഓടിച്ചുപോയി. അവളുടെ നിലവിളി ധൗമ്യമഹർഷി കേട്ടു അദ്ദേഹം പാണ്ഡവരെ വിളിച്ചു വിവരം അറിയിച്ചുംകൊണ്ടു തേരിന്റെ പിറകേ ഓടി. മഹർഷിയുടെ വിളികേട്ടു പാണ്ഡവർ കൂടെ ചെന്നു. ജയദ്രഥനും അനുചരരും അവരെ എതിക്കാൻ മുതിൎന്നു. യുധിഷ്ഠിരന്റെ അർദ്ധചന്ദ്രത്തോടും ഭീമന്റെ ഗദയോടും അർജ്ജുനന്റെ അസ്ത്രങ്ങളോടും നകുലന്റെ വാളിനോടും സഹദേവന്റെ മുസലത്തോടും ജയദ്രഥന്റെ അനുചരക്കു് എതിർ നില്ക്കാൻ കഴിഞ്ഞില്ല. പാണ്ഡവർ അവരിൽ അനേകംപേരെ കൊന്നു. ശേഷിച്ചവർ പലായനം ചെയ്തു. ജയദ്രഥൻ ദ്രൗപദിയെ താഴെ ഇറക്കിവിട്ടിട്ടു അതിവേഗത്തിൽ തേർ വിട്ടുപോയി. അർജ്ജുനൻ തേരിന്റെ കുതിരകളെ എയ്തു കൊന്നു. അപ്പോൾ ജയദ്രഥൻ തേരിൽ നിന്നു ചാടിയിറങ്ങി വൃക്ഷലതാദികൾ ഇടതൂൎന്നു നില്ക്കുന്ന കാട്ടിനകത്തേയ്ക്കു ഓടി. ഭീമൻകൂടെ എത്തി അവന്റെ തലമുടിയ്ക്കു പിടിച്ചുവലിച്ചുനിലത്തിട്ടു വലിച്ചു. അവൻ തലയൊന്നുപൊക്കിയപ്പോൾ ഭീമൻ തലയ്ക്കു നല്ലചവിട്ടുകൊടുത്തു. "അ

യ്യോ എന്നേ കൊല്ലരുതെ." എന്നു് അവൻ യുധിഷ്ഠിരനോടു പ്രാർത്ഥിച്ചു. "ഇവനേ കൊന്നാൽ സോദരിദുശ്ശളയ്ക്കും അമ്മ ഗാന്ധാരിയ്ക്കും അളവില്ലാത്ത വ്യസനമുണ്ടാകും. ഇവനേ വിട്ടയച്ചേയ്ക്കൂ." എന്നു യുധിഷ്ഠിരൻ ഭീമനോടും അർജ്ജുനനോടും പറഞ്ഞു. ഭീമൻ അവൻെറ തലമുടി വെട്ടി അടിമകളുടേതുപോലെ അഞ്ചുകുടുമകളാക്കി നിർത്തി അവനേവിട്ടു. "നീ യുധിഷ്ഠിരൻെറ അടുക്കൽ ചെന്നു തൊഴുതു നിൻെറ ജീവനുവേണ്ടി ഇരന്നാൽ നിനക്കു രക്ഷകിട്ടിയേക്കും. ചെല്ലു്" എന്നു ഭീമൻ അവനോടുപറഞ്ഞു. ജയദ്രഥൻ യുധിഷ്ഠിരൻെറ അടുക്കൽ മാപ്പപേക്ഷിച്ചു. അദ്ദേഹം സംഗതിയുടെ തീരുമാനം ദ്രൗപദിയ്ക്കു വിട്ടുകൊടുത്തു. അവൾ യുധിഷ്ഠിരൻെറ മുഖഭാവം നോക്കി അദ്ദേഹത്തിൻെറ അഭിപ്രായം ഗ്രഹിച്ചു. "ശരി ഈ രാജാധമനെ വിട്ടയക്കാം." എന്നു തൻെറ തീരുമാനം പ്രഖ്യാപിച്ചു. ജയദ്രഥൻ ജീവനുംകൊണ്ടു ഓടി.

# പതിമൂന്നാം അദ്ധ്യായം

## സമാധാന ദൗത്യം

ധീരനായിരിക്കുക മാമകസഹോദര
തീരെയുമിടറിപ്പോയീടൊലാ നിൻകാലുകൾ
നിന്നുടെവഴി രാത്രിയെപ്പോലിരുണ്ടതാ—
ണെന്നിരുന്നാലും പോകനേരേ നീപതറാതെ
പാവങ്ങൾക്കുണ്ടു വഴികാട്ടുവാൻ താരമൊന്നു
ദൈവത്തിൽവിശ്വസിക്ക, നല്ലതുപ്രവൃത്തിക്ക
കക്കശമാണെങ്കിലും ഭീകരമാണെങ്കിലും
മാർഗ്ഗമില്ലതിന്നവസാന മെന്നിരുന്നാലും
ആവുമെങ്കിലും പോക ക്ഷീണത്താൽ വയ്യെങ്കിലും
ദൈവത്തിൽ വിശ്വസിക്ക നല്ലതുപ്രവൃത്തിക്ക
ചതിവും കാപട്യവും വെട്ടവും ഭയപ്പെട്ട
ന്നതു സർവ്വവുമിവയൊക്കെയും നശിപ്പിക്ക
തോൽവിസംഭവിക്കിലും വിജയം ലഭിക്കിലും
ദൈവത്തേ വിശ്വസിക്ക നല്ലതുപ്രവൃത്തിക്ക
വെറുക്കും നിന്നേച്ചിലർ സ്നേഹിക്കും നിന്നേച്ചിലർ
പഴിക്കും നിന്നേച്ചിലർ പുകഴ്ത്തും നിന്നേച്ചിലർ
പെരുതാംപരിപാടി തെററാത്ത നേതൃത്വവും
മനശ്ശാന്തിയും മനക്കരുത്തും നിരന്തരം
ഇവയേകിടും വെട്ടംനമ്മുടെ വഴിതോറും
ദൈവത്തിൽ വിശ്വസിക്ക നല്ലതു പ്രവൃത്തിക്ക.

(നർമൻ മക്ലിയാഡ്)

പന്ത്രണ്ടു വർഷത്തേ വനവാസവും ഒരു വർഷത്തേ അജ്ഞാതവാസവും കഴിഞ്ഞാലും കൗരവർ ഇന്ദ്രപ്രസ്ഥം തിരിച്ചുകൊടുക്കാമെന്നുള്ള കരാർ പാലിക്ക

യില്ലെന്നും ഭീഷ്മന്റെയും ദ്രോണന്റെയും സേനാനായകത്വത്തിലും സഹജങ്ങളായ കവചവും ദിവ്യ കുണ്ഡലങ്ങളും ഉള്ള കർണ്ണന്റെ അജയ്യതയിലും വിശ്വസിച്ചു കപടോപായത്താൽ അപഹരിച്ചതു കൈവെടിയുകയില്ലെന്നും ഹസ്തിനപുരത്തുനിന്ന ദുര്യോധനന്റെയും അദ്ദേഹത്തിന്റെ ദുഷ്ടരായ ഉപദേഷ്ടാക്കളുടെയും ദുഷ്ടപ്രവൃത്തികളെക്കുറിച്ചുള്ള വാർത്തകൾ കേട്ട പാണ്ഡവർക്ക് ബോധ്യമായി. കർണ്ണനുമായി യുദ്ധം ചെയ്ത് ജയിക്കാമെന്ന് അൽപമെങ്കിലും ആശിക്കാവുന്ന ആൾ അർജ്ജുനൻമാത്രമാണ്. എന്നാൽ കർണ്ണന് ദിവ്യകുണ്ഡലങ്ങളും സ്വയംഭൂവായ കവചവുംഉള്ളടത്തോളം കാലം അർജ്ജുനനുതന്നെ അദ്ദേഹത്തിനെ തോൽപിക്കാൻ കഴിയുക സംശയമാണ്. അതുകൊണ്ട് അർജ്ജുനന്റെ അച്ഛനായ ഇന്ദ്രൻ ഒരു ബ്രാഹ്മണന്റെ വേഷത്തിൽ കർണ്ണന്റെ അടുക്കൽചെന്ന് ഒരു ദാനം യാചിച്ചു. അപ്പോൾ സൂര്യനെ പൂജിച്ചുകൊണ്ടിരുന്ന കർണ്ണൻ "അങ്ങേയ്ക്ക് എന്തുവേണോ അതു ചോദിച്ചുകൊൾക. ഞാനതങ്ങേയ്ക്ക് തരാം" എന്നു പറഞ്ഞു. ഇന്ദ്രൻ കർണ്ണന്റെ കുണ്ഡലങ്ങളും കവചവും ചോദിച്ചു. ആ ചോദ്യംകേട്ട കർണ്ണൻ അത്ഭുതപ്പെട്ടു ആ ബ്രാഹ്മണനെ നോക്കി അതു് അർജ്ജുനന്റെ അച്ഛനായ ഇന്ദ്രനാണെന്നും ഇന്ദ്രന്റെ അഭ്യർത്ഥനക്കു നിദാനം രാഷ്ട്രതന്ത്രമാണെന്നും അദ്ദേഹത്തിനു മനസ്സിലായി. "ഞാൻ തരാമെന്നു പറഞ്ഞതു് യാതൊരു കാരണവശാലും തരാതിരിക്കില്ല. സമുദ്രത്തിലെ ഉപ്പുവെള്ളം കുടിച്ച് പകരം മഴയുടെ രൂപത്തിൽ ഭൂമിക്കു നല്ലവെള്ളം നൽകുന്നവനും ജീവിതത്തിന്റെ പരമ ദാതാവും ആയ സൂര്യദേവനേപ്പോലെ

യിരിക്കണം ഞാൻ. കാലഗതി ഒന്നുകൊണ്ടു വൈദ്ഗ ഷ്യം നശിക്കുന്നു. കൊടുങ്കാററിൽപ്പെട്ടു വേരററ്റു നി ല്ക്കുന്ന വൃക്ഷങ്ങൾ പിഴുതുവീഴുന്നു. വേനൽകൊണ്ടു അഗാധങ്ങളായ ജലാശയങ്ങൾ വററിവരളുന്നു. എ ന്നാൽ ദാനങ്ങളും യജ്ഞങ്ങളും എന്നെന്നും നിലനി ല്ക്കുന്നു." എന്നായിരുന്നു അദ്ദേഹം മറുപടി പറ ഞ്ഞതു്.

തന്റെ ചട്ടയും കുണ്ഡലങ്ങളും കഴററുന്നതിനാൽ തന്റെ ദേഹം വികൃതമാകരുതു്. ശരീരത്തിൽ മുറിവു പാററരുതു്. എന്നീരണ്ടു കാര്യങ്ങൾ മാത്രമേ കർണ്ണൻ പകരം ചോദിച്ചുള്ളു. ഇന്ദ്രൻ അതു സമ്മതിച്ചു. തന്റെ സൂര്യോദങ്ങളായ കുണ്ഡലങ്ങളും കവചവും ഇ ന്ദ്രനു സമ്മാനിച്ചു. ആ കർമ്മത്തെ ശ്ലാഘിച്ചു ഇന്ദ്രൻ തന്റെ ഒരു വേൽ കർണ്ണനു പ്രതിസമ്മാനം നൽകി. "അതു് ഒരുതവണ പ്രയോഗിക്കാം. ആദ്യം ആരുടെ നേർക്കു പ്രയോഗിക്കുന്നോ ആ ആളെ അതു കൊല്ലും. ഉടനെ അതു തിരിയെ എന്റെ അടുക്കലേക്കു പോ രും" എന്നു് അദ്ദേഹം കർണ്ണനെ ഗ്രഹിപ്പിച്ചു. ഈ ആയുധം കൊണ്ടു അർജ്ജുനനേ കൊല്ലാമല്ലോ എന്നു വിചാരിച്ചു കർണ്ണൻ ആഹ്ലാദിച്ചു. കർണ്ണന്റെ ഈ ആശയം ഇന്ദ്രൻ മനസ്സിലാക്കി. അർജ്ജുനനേ കൃഷ്ണൻ രക്ഷിച്ചുകൊള്ളുമെന്നും അതിനാൽ അതുകൊ ണ്ടു് അർജ്ജുനനെ കൊല്ലുൻ കർണ്ണനു സാധിക്കയില്ലെ ന്നും കർണ്ണന്റെ ആ മോഹം കൃഷ്ണൻ എങ്ങനെയെങ്കി ലും തെററിക്കുമെന്നും ഇന്ദ്രൻ കർണ്ണനോടു പറഞ്ഞു. "അക്കാര്യം ഞാൻ നോക്കികൊള്ളാം എന്നേ നികൃഷ്ട നായ സൂതന്റെ മകനെന്നു വിളിച്ചാക്ഷേപിച്ചു അ ർജ്ജുനനേ ഈ ശക്തികൊല്ലും എന്നുള്ള എന്റെ ദൃഢ

നിശ്ചയത്തേ കൃഷ്ണനാകട്ടെ മററാക്കെങ്കിലുമാകട്ടെ വ്യതിചലിപ്പിക്കാൻ കഴിയില്ല". എന്നു കണ്ണൻ ഉറപ്പിച്ചുപറഞ്ഞു.

## യമന്റെ പരീക്ഷണം

പന്ത്രണ്ടുവർഷത്തേ വനവാസം അവസാനിക്കാറായി. അജ്ഞാതവാസകാലം ആസന്നമായി. അവക്ക് ഏററവും ആപല്ക്കരമായ കാലഘട്ടമാണു് അതു്. അതിനിടയിൽ തങ്ങൾ ആരെന്നു വെളിപ്പെട്ടാൽ വീണ്ടും വനവാസവും അജ്ഞാതവാസവും ആവർത്തിക്കേണ്ടിവരും. ഈ ചിന്തയോടെ അവർ കാട്ടിൽ പരിചയമില്ലാത്ത ഒരു ദിക്കിൽക്കൂടി നടന്നുപോയി. അപ്പോൾ അവക്കു് വലിയൊരു ദാഹം ഉണ്ടായി. അടുത്തെങ്ങാനും വല്ല തടാകമോ ചോലയോമറേറാ ഉണ്ടോ എന്നു ഒരു വലിയ വൃക്ഷത്തിന്റെ മുകളിൽകേറി നോക്കാൻ യുധിഷ്ഠിരൻ നകുലനോടു പറഞ്ഞു. നകുലൻ അതുപോലെ ചെയ്തു. അവിടെ അടുക്കൽ സ്ഫടികംപോലെ തെളിഞ്ഞ വെള്ളമുള്ള ഒരു സരസ്സുകണ്ടു സന്തോഷിച്ചു തന്റെ ദാഹം തീക്കാനം മററുള്ളവക്കും വെള്ളം കോരിയെടുത്തുകൊണ്ടു ചെന്നു കൊടുക്കാനുമായി അദ്ദേഹം മരത്തിൽനിന്നിറങ്ങി ആ സരസ്സിന്റെ അടുക്കൽ ബദ്ധപ്പെട്ടുചെന്നു് അതിലിറങ്ങാൻ ഭാവിച്ചു. അപ്പോൾ "ഈ തടാകം എന്റെവകയാണു്. ഞാൻ ചില ചോദ്യങ്ങൾ ചോദിക്കാൻ പോകുന്നു. അവയ്ക്കുത്തരം പറയാതെ വെള്ളം തൊടരുതു്" എന്നു് ആരോ പറയുന്നതുകേട്ടു. "വെള്ളമോ വായുവോ തീയോ ആകാശമോ ഒരുവന്റെ മാത്രം വകയാകുന്നതെങ്ങനെ" "അവ എല്ലാവരുടേയും വകയാണെന്നു്" അതിനുത്തരമായി പറഞ്ഞും

കൊണ്ടു നകുലൻ വിലക്ക കൂട്ടാക്കാതെ അതിലിറങ്ങി വെള്ളംകോരി കുടിച്ചു. അദ്ദേഹം ഉടനേ അവിടെ ചത്തുവീണു. നകുലനേ കാണായ്കയാൽ യുധിഷ്ഠിരൻ സഹദേവനെ പിറകേ അയച്ചു. സഹദേവനും നകുലൻ ചെയ്തതുതന്നെ ചെയ്തു. അദ്ദേഹവും മരിച്ചു. അവരെ അനുഗമിച്ച അർജ്ജുനനും ഭീമനും അതുതന്നെപററി. അവർ നാലുപേരും അവിടെ ചത്തുകിടന്നു. തന്റെ സഹോദരന്മാരിൽ ആരും തിരിച്ചുവരായ്കയാൽ മനസ്സ് കലങ്ങി യുധിഷ്ഠിരൻ തന്നെ അവിടെ ചെന്നു സരസ്സിൽ ഇറങ്ങാൻ തുടങ്ങിയപ്പോൾ ഒരു യക്ഷൻ പ്രത്യക്ഷനായി സരസ്സ് തന്റേതാണെന്നും അതിലിറങ്ങുന്നതിനുമുമ്പ് തന്റെ ചോദ്യങ്ങൾക്ക ഉത്തരം പറയണമെന്നും അദ്ദേഹത്തിനോടുപറഞ്ഞു. തന്റെ അനുജന്മാർ അവിടെ ചത്തുകിടക്കുന്നതുകണ്ടു് അദ്ദേഹം വിഷാദത്താൽ ഞെട്ടി. അതുകണ്ടു് യക്ഷൻ "ഇവർ എന്റെ ചോദ്യങ്ങൾ കേട്ട് ഉത്തരം പറയാതെയും എന്റെ വാക്ക കേൾക്കാതെയും സരസ്സിലിറങ്ങി വെള്ളം കുടിച്ചതുകൊണ്ടാണു് മരിച്ചതു്. ഭൂമിയും വായുവും വെള്ളവും തീയും എല്ലാവർക്കും ഉള്ള പൊതുസ്വത്തുക്കളാണെന്നു ഇവർ പറഞ്ഞു. അതു ശരിയല്ല. ആരെങ്കിലും സ്വപ്രയത്നത്താൽ കൈയടക്കുന്നതുവരെയെ അവ പൊതുസ്വത്തുക്കളായിരിക്കയുള്ളു. ഒരുവന്റെ വേലയുടെ ഫലം അവന്റെ അനുവാദം കൂടാതെ ആരും എടുത്തുകൂടാ" എന്നു പറഞ്ഞു. യുധിഷ്ഠിരൻ അതു ശരിയാണെന്നു സമ്മതിക്കയും അദ്ദേഹത്തിന്റെ ചോദ്യങ്ങൾക്ക ഉത്തരം പറയാൻ സന്നദ്ധനാണെന്നു പറയുകയും ചെയ്തു.

യക്ഷൻ:– "നന്മയെന്നാൽ എന്താണ്? തിന്മയെന്നാൽ എന്താണ്?"

യുധിഷ്ഠിരൻ:– "മററുള്ളവക്ക് ഉപകാരം ചെയ്യുന്നതു നന്മ. മററുള്ളവക്ക് അപകാരം ചെയ്യുന്നതു തിന്മ".

യക്ഷൻ:– ബ്രാഹ്മണ മാതാപിതാക്കന്മാക്ക ജാതനാവുകയും വേദങ്ങളും ശാസ്ത്രങ്ങളും പഠിക്കയും ചെയ്യുന്നതുകൊണ്ടാണോ ഒരുവൻ ബ്രാഹ്മണനെന്നു വിചാരിക്കപ്പെടുന്നതു്? അതോ ഈശ്വരാനുഗ്രഹം സിദ്ധിച്ച ഒരു മനുഷ്യൻെറ ഗുണങ്ങൾ ഒരുവനുള്ളതുകൊണ്ടോ?

യുധിഷ്ഠിരൻ:– "ഈശ്വരാനുഗ്രഹം സിദ്ധിച്ചവനും സൽഗുണങ്ങളുള്ളവനുമാണ് ബ്രാഹ്മണൻ. ജനനംകൊണ്ടോ പഠിപ്പുകൊണ്ടോ ഒരുവൻ ബ്രാഹ്മണനാകയില്ല."

യക്ഷൻ:– "ധമ്മത്തേയും അത്ഥത്തേയും കാമത്തേയും മോക്ഷത്തെയും ഒരു ചേരിയിൽ ചേക്കുന്നതു ശരിയാണോ? ധനത്തിലും സ്ത്രീയിലും കാമം മോക്ഷത്തിനു ബാധകമാകയില്ലേ?"

യുധിഷ്ഠിരൻ:– ഒരുവൻ ഗുണവതിയും സുചരിതയും ആയ ഒരു സ്ത്രീയെ വിവാഹം കഴിച്ചു അവളുമായി അത്ഥവും കാമവും അനുഭവിക്കയും ധമ്മം അനുഷ്ഠിക്കയും ചെയ്യുമ്പോൾ അവയ്ക്കു് തമ്മിൽ വൈരുദ്ധ്യം സംഭവിക്കുന്നില്ല. അപ്പോൾ അത്ഥവും കാമവും മോക്ഷത്തിനു പ്രതികൂലവുമാകുന്നില്ല.

യക്ഷനു് സന്തോഷമായി. "അങ്ങേയ്ക്കു് ഇനി അങ്ങയുടെ സഹോദരന്മാരിൽ ഒരുവൻെറ ജീവൻ

ചോദിക്കാം." എന്നു് യുധിഷ്ഠിരനോടു പറഞ്ഞു.

യുധിഷ്ഠിരൻ നകുലൻെറ ജീവൻ ചോദിച്ചു.

"അങ്ങേയ്ക്കു് ഭീമനോടാണു് അധികംസ്നേഹം. ഉണ്ടാകാൻ പോകുന്ന യുദ്ധത്തിൽ ജയിക്കുന്നതിനു അർജ്ജുനൻ ആവശ്യവുമാണു്. അങ്ങു് എന്താണു് നകുലനേ തിരഞ്ഞെടുത്തതു്?"

"എൻെറ അമ്മയ്ക്കു് ജീവനോടെ ഞാനുണ്ടായിരിക്കും. മാദ്രിക്കും ഒരു മകൻ ജീവനോടുണ്ടായിരിക്കണമെന്നു വിചാരിച്ചു്."

യുധിഷ്ഠിരൻെറ ഔദാര്യത്തേയും സ്വഭാവമഹത്വത്തെയും പ്രശംസിക്കയും അദ്ദേഹത്തിൻെറ സോദരന്മാരെയും ജീവിപ്പിച്ചുകൊടുക്കയും താൻ അദ്ദേഹത്തിൻെറ അച്ഛനായ ധർമ്മരാജാവാണെന്നു വെളിപ്പെടുത്തുകയും ചെയ്തിട്ടു എന്തെങ്കിലും ഒരു വരം ചോദിച്ചുകൊള്ളാൻ പറഞ്ഞു. അജ്ഞാതവാസകാലത്തു തങ്ങൾ പാണ്ഡവന്മാരാണെന്നു് ആരും അറിയാതിരിക്കണം എന്നൊരുവരം അദ്ദേഹം ചോദിച്ചു. യമൻ അതു കൊടുത്തിട്ടു അപ്രത്യക്ഷനായി.

## വിരാടരാജ്യം

വനവാസത്തിൽ പാണ്ഡവർ ദ്രൗപദിയോടുകൂടി വിരാടരാജ്യത്തുചെന്നു് ആളറിയിക്കാതെ അവിടത്തെ രാജാവിനേ സേവിച്ചുപാൎത്തു. യുധിഷ്ഠിരൻ ദ്യൂതവിദ്യയിൽ രാജാവിൻെറ ഗുരുവും ഭീമൻ പ്രധാന പാചകനും അർജ്ജുനൻ നൃത്തസംഗീതാദ്ധ്യാപകനും നകുലൻ കുതിരകളേയും സഹദേവൻ കന്നുകാലികളേയും മേയ്ക്കുന്നവരും ആയി ഓരോ ജോലികളിൽ ഏർപ്പെട്ടു. ദ്രൗപദി സൈരന്ധ്രിയുടെ നില

യിൽ രാജ്ഞിയുടെയും രാജകുമാരിമാരുടെയും പ്രധാന ദാസിയുടെ ജോലി കയ്യേററു. അങ്ങനെ അവരവിടെ സ്വൈരമായി പാൎക്കുന്ന കാലത്തു ഒരു ദിവസം രാജാവിന്റെ സ്യാലനും സേനാനായകനുമായ കീചകൻ ദ്രൗപദിയേകണ്ടു. അവളുടെ സൗന്ദൎയ്യവിശേഷംകണ്ടു കാമഭ്രാന്തനായ അദ്ദേഹം അവളോടു ബലാൽ സംഭോഗത്തിനു ശ്രമിക്കയും അവൾ അദ്ദേഹത്തിനോടതിനു ഒരു സങ്കേതം നിർദ്ദേശിക്കയും ഭീമനേ ഒരു സ്ത്രീയുടെ വേഷത്തിൽ ആ സ്ഥലത്തു പാറഞ്ഞയക്കയും ഭീമൻ അവിടെചെന്നു് കിടക്കുകയും കീചകൻ അവിടെ വന്നു സംഭോഗത്തിനു ഒരുമ്പെട്ടപ്പോൾ അദ്ദേഹവുമായി സ്മരണാർഹമായ ഒരു മുഷ്ടിയുദ്ധംചെയ്തു അദ്ദേഹത്തെ കൊല്ലുകയും ചെയ്തു.

### ഗോഗ്രഹണം

വിരാട സേനാനായകനായ കീചകൻ മരിച്ചുപോയി എന്നു് അറിവു കിട്ടിയപ്പോൾ ത്രിഗൎത്തരാജാവായ സുശൎമ്മാവ് വിരാടരാജ്യം ആക്രമിച്ചു രാജാവിന്റെ പശുക്കളെ അപഹരിക്കാനും രാജ്യം മുഴവൻ കൊള്ളയിടാനും ദുര്യോധനനേ പ്രേരിപ്പിച്ചു. അദ്ദേഹം ദുശ്ശാസന കൎണ്ണ ശകുനിമാരായ ദുഷ്ടത്രയത്തോടു ആലോചിച്ചിട്ടു സ്വഭാവത്തിനിണങ്ങിയ ആ നിർദ്ദേശത്തെ അനുകൂലിച്ചു. ഒരു വലിയ സേനയോടുകൂടി അവർ വിരാടത്തേ ആക്രമിച്ചു. കീചകനു പകരം സേനാനായകനായി നിയമിക്കപ്പെട്ട രാജകുമാരൻ ഉത്തരൻ ഒരു ഭീരുവായിരുന്നു. ആക്രമസേനയോടെതിൎക്കാൻ ഉത്തരൻ ഭയപ്പെട്ടു. എന്നാൽ താൻതന്നെ യുദ്ധം ഭരിച്ചുകൊള്ളാമെന്നു പറഞ്ഞു ബൃഹന്നള ഉത്തരനേ ഇളക്കി സൈന്യത്തോടുകൂടി ഒരുമിച്ചുകൊ

ണ്ടുപോയി ശത്രുക്കളോടെതിർക്കാൻ ഒരുമ്പെട്ടു. ശമീവൃക്ഷകോടരത്തിൽ രഹസ്യമായി സൂക്ഷിച്ചിരുന്ന തന്റെ വില്ലും ആവനാഴികളും എടുത്തു സന്നദ്ധനായി അദ്ദേഹം കൗരവസേനയോടേററു ശരപ്രയോഗം തുടങ്ങി. അവർ ആശ്ചര്യപ്പെട്ടു. കർണ്ണൻ പിന്തിരിഞ്ഞു ഓടി. ദുര്യോധനൻ മുതൽപേർ മൂർഛിച്ചുവീണു. ഭീഷ്മനും ദ്രോണനും അശ്വത്ഥാമാവും ഇനി യുദ്ധം തുടരുന്നതു് അസാധ്യമായി കണ്ടു പിന്മടങ്ങി. കൗരവസേന പശുക്കളെ വിട്ടുംവച്ചു ഓടി രക്ഷപ്പെട്ടു. അജ്ഞാതവാസകാലം അവസാനിക്കയാൽ പാണ്ഡവർ അവരുടെ യാഥാർത്ഥ്യം വെളിപ്പെടുത്തി. വിരാടരാജാവ് കൃതജ്ഞതയാൽ അർജ്ജുനനു് അദ്ദേഹത്തിന്റെ പുത്രി ഉത്തരയെ വിവാഹം ചെയ്തുകൊടുക്കാൻ നിശ്ചയിച്ചു. വിവരം അർജ്ജുനനോടു പറഞ്ഞു. ഉത്തരയുടെ അച്ഛനാവാൻ തക്ക പ്രായമുള്ള അദ്ദേഹം രാജാവിന്റെ അപേക്ഷയെ നിരസിക്കയും എന്നാൽ അദ്ദേഹത്തിന്റെ മകൻ അഭിമന്യുവിനായി അപേക്ഷയെ സ്വീകരിക്കയും ചെയ്തു. ഉത്തരയും അഭിമന്യുവും തമ്മിലെ വിവാഹം ആഘോഷങ്ങളോടുകൂടിനടത്തി. കൃഷ്ണൻ അദ്ദേഹത്തിന്റെ പ്രിയ ഭാഗിനേയന്റെ വിവാഹത്തിനു സന്നിഹിതനായി. ലോകത്തിലേയ്ക്കും ഏററവും വലിയ ഈശ്വരഭക്തനായ ഒരു മകൻ അവർക്കുണ്ടാകമെന്നു് അദ്ദേഹം ദമ്പതിമാരെ അനുഗ്രഹിച്ചു.

## യുദ്ധം ചക്രവാളത്തിൽ

താൻ നിർദ്ദേശിച്ച കഠോരവ്യവസ്ഥകളെ എല്ലാം പാണ്ഡവർ നിറവേററിയിട്ടും ദുര്യോധനൻ ഇന്ദ്രപ്രസ്ഥരാജ്യം യുധിഷ്ഠിരനു കൊടുക്കാൻ വിസമ്മ

തിച്ചു. യുദ്ധം നടന്നേ മതിയാവൂ എന്ന നിലവന്നു. രണ്ടു കക്ഷികളും സഹായികളെ സമ്പാദിക്കാൻ ഉൽഭ്രാന്തമായി ഉദ്യോഗിച്ചു.

## അർജ്ജുനന്റെ സംവരണം

ആസന്നമായ ബലപരീക്ഷയ്ക്കു് കൃഷ്ണന്റെ സഹായം സമ്പാദിക്കാൻ ദുര്യോധനനും അർജ്ജുനനും ദ്വാരകയിലേയ്ക്കുപോയി. അവർ ഒരേദിവസം ഒരേ സമയത്താണു് ചെന്നുചേർന്നതു്. ആദ്യം കൃഷ്ണന്റെ മുറിയിൽ ചെന്നതു് ദുര്യോധനനായിരുന്നു. അപ്പോൾ കൃഷ്ണൻ ഉറങ്ങുകയായിരുന്നതിനാൽ തന്റെ അവസ്ഥയ്ക്കൊത്തവണ്ണം തലയ്ക്കൽകിടന്ന കസേരയിൽചെന്നിരുന്നു് ഉണർന്നിട്ടു് സംഗതി പറയാനായി കാത്തിരുന്നു. ഒരു ക്ഷണനേരം കഴിഞ്ഞപ്പോൾ അർജ്ജുനനും അവിടെയെത്തി. അദ്ദേഹം കൃഷ്ണന്റെ കാല്ക്കൽ ചെന്നു കൂപ്പുകൈയോടെ നിന്നു. കൃഷ്ണൻ ഉണർന്നു കണ്ണുതുറന്നപ്പോൾ ആദ്യം കണ്ടതു് അർജ്ജുനനെയാണു്. അദ്ദേഹം അർജ്ജുനനുമായികുശലപ്രശ്നംചെയ്തു. അപ്പോൾ തലയ്ക്കൽ ഇരുന്നിരുന്ന ദുര്യോധനൻ ആദ്യംവന്നതു് താനാണെന്നും യുദ്ധത്തിൽ കൗരവന്മാർക്കു സഹായിക്കണമെന്നും അദ്ദേഹത്തിനോടു പറഞ്ഞു. രണ്ടു ഭാഗത്തും ഉള്ളവർ തന്റെ ബന്ധുക്കളാണെന്നും അതുകൊണ്ടു ഞാൻ ഒരു ഭാഗത്തും ചേർന്നു യുദ്ധം ചെയ്യാൻ വിചാരിക്കുന്നില്ലെന്നും എന്നാൽ ആയുധമെടുക്കാതെ വല്ല സാരഥിയോ ഉപദേഷ്ടാവോ ആയി യുദ്ധത്തിൽ പങ്കുകൊള്ളാൻ വിരോധമില്ലെന്നും ആ വിധത്തിൽതന്നെ ഏതെങ്കിലും ഒരു ഭാഗക്കാർ കൈക്കൊള്ളുന്നപക്ഷം യുദ്ധത്തിൽ തഴക്കവും പഴക്കവുമുള്ള തന്റെ വലിയ സൈന്യത്തെ മറുഭാഗക്കാർക്കു കൊടുക്കാ

മെന്നും കൃഷ്ണൻ രണ്ടുപേരോടുമായി മറുപടിപറഞ്ഞു. "ഞാൻ അർജ്ജുനനെയാണ് ആദ്യം കണ്ടതു് അതു കൊണ്ടു് ആദ്യം അർജ്ജുനൻ പറയട്ടെ. താൻ ഇതി ലേതാണ് സ്വീകരിക്കുന്നതു് എന്ന്?"

"ആ മഹത്തായ ബലപരീക്ഷണാവസരത്തിൽ സായുധനായോ അനായുധനായോ സൂതനായോ ഉപ ദേഷ്ടാവായൊ ഏതായാലും വേണ്ടില്ല ഞങ്ങൾക്കവിട ത്തേ സാന്നിദ്ധ്യം ലഭിച്ചാൽ മതി." എന്നു അർജ്ജു നൻ പറഞ്ഞു. അർജ്ജുനന്റെ വിഡ്ഢിത്തം ഓർത്ത് ദു ര്യോധനൻ ചിരിച്ചു അദ്ദേഹം പത്തുപന്ത്രണ്ടു ലക്ഷം ഭടന്മാരടങ്ങിയ സേനയെ സന്തോഷപൂർവ്വം സ്വീകരി ച്ചു. അദ്ദേഹം ഹസ്തിനപുരത്തു് തിരിച്ചുചെന്നു് അർജ്ജു നൻകാണിച്ച വിഡ്ഢിത്തത്തേയും താൻ കാണിച്ച മിടു ക്കിനേയും പററി ധൃതരാഷ്ട്രനോടു പറഞ്ഞപ്പോൾ അ ദ്ദേഹം "എന്റെ മകനേ നീ ചെയ്തതാണ് വിഡ്ഢി ത്തം. കൃഷ്ണൻ മൂന്നു ലോകവും ഒന്നു ചേർന്നാലത്തെ ക്കാൾ ശക്തിയേറിയവനാണ്. പത്തുലക്ഷമല്ല പ ത്തു കോടി ഭടന്മാർതന്നെ അദ്ദേഹത്തിനോടു താരത മ്യപ്പെടുത്തുമ്പോൾ എത്ര നിസ്സാരം. ജയം കിട്ടുമെന്നു ള്ള ആശ എനിക്കു ഇനി ഇല്ല." എന്നാണ് പറഞ്ഞ തു്. ദുര്യോധനൻ ഈ വർത്തമാനം കർണ്ണൻ ക്രൂട്ടരോടു പറഞ്ഞു. "കുരുട്ടുകണ്ണൻ കിഴടൻ മറെറന്തു പറയാ നാണ്" എന്നാണവർ പറഞ്ഞതു്.

**ദ്രുപദൻ ഒരു സമാധാന ദൂതനേ അയക്കുന്നു.**

പലേ ഘോരദുരിതങ്ങളും മുഴനാശം തന്നെയും സംഭവിപ്പിക്കാവുന്ന യുദ്ധം നിവാരണം ചെയ്യാമോ എന്നു നോക്കാനായി സ്ഥാനപതിയുടെ നിലയിലുള്ള ഒരു ദൂതനേ ധൃതരാഷ്ട്രന്റെ അടുക്കലെയക്കാൻ കൃഷ്ണൻ

ദ്രുപദ രാജാവിനോട് നിർദ്ദേശിച്ചു ബലരാമനും അതു സമ്മതമായി. അതു ഫലവത്താകുമോ എന്നു ദ്രുപദരാജാവ് സംശയിച്ചു എങ്കിലും അവരുടെ ഉപദേശത്തെ ആദരിച്ചു അദ്ദേഹത്തിന്റെ പുരോഹിതനേ പുഷ്യയോഗവും വിജയരാശിയും ചേൎന്ന സുമുഹൂൎത്തത്തിൽ ഹസ്തിനപുരത്തേയ്ക്കയച്ചു. എന്നാൽ പാണ്ഡവൎക്ക് രാജ്യമോ രാജ്യത്തിന്റെ ഒരു ഭാഗമോപോലും കൊടുത്തു കൂടെന്ന് ദുശ്ശാസന കൎണ്ണ ശകുനിമാർ ഉപദേശിക്കയാലും ദുൎയ്യോധനന്റെ തന്നെ ഔദ്ധത്യത്താലും നീതിയില്ലായ്മയാലും ആ ദൗത്യം പരാജയപ്പെട്ടു.

## സഞ്ജയന്റെ അനുനയശ്രമം.

ധൃതരാഷ്ട്രൻ സഞ്ജയനേ പാണ്ഡവരുടെ അടുക്കൽ അയച്ചു സന്ധി പറയിച്ചു. സഞ്ജയൻ യുദ്ധം കൂടാതെ കഴിക്കാൻ യുധിഷ്ഠിരനേ സമ്മതിപ്പിക്കുമെന്നു അദ്ദേഹം ആശിച്ചു. സഞ്ജയൻ ചെന്ന് യുധിഷ്ഠിരനേക്കണ്ടു യുദ്ധം അതിഭയങ്കരമായ ഒരു ദുഷിച്ച സംഗതിയാണെന്നും അതിന്റെ ഫലം ലക്ഷോപലക്ഷം ജീവികളുടെ ജീവഹാനിയാണെന്നും യുധിഷ്ഠിരനേപ്പോലെ ഗുണവാനായ ഒരാൾ സമ്പത്താഗ്രഹിച്ചു അങ്ങനെയുള്ള ഒരു ദുഷ്കൎമ്മം ചെയ്യാതെ സകലവും ഉപേക്ഷിച്ച് ദ്വാരകയേപ്പോലുള്ള വല്ല പുണ്യസ്ഥലങ്ങളിലും പോയി ഭിക്ഷയെടുത്തു ജീവിക്കാനേ ഇഷ്ടപ്പെട്ടു എന്നുംമററും പല നയവാക്കുകളും അദ്ദേഹത്തിനോടു പറഞ്ഞു. സഞ്ജയന്റെ വാക്കുകൾ യുധിഷ്ഠിരന്റെ മനസ്സിൽപ്പതിഞ്ഞു. അതു ശരിയാണെന്നു ഒരു തോന്നൽ അദ്ദേഹത്തിനുണ്ടായി. ഇക്കാൎയ്യത്തേപ്പററി അദ്ദേഹം കൃഷ്ണനോടാലോചിച്ചു. "അക്രമ രാഹിത്യവും അഹിംസയും ഒരു ബ്രാഹ്മണ

ന്റെ ധമ്മമാണു്. ഒരു ക്ഷത്രിയനാണു് അങ്ങു്. ക്ഷത്രിയനു് പുണ്യസ്ഥലങ്ങളിലൊന്നിൽ പോയി ഭിക്ഷയെടുത്തുപജീവിക്കുന്നതു് ഒരിക്കലും ഒട്ടും യോജിച്ചതല്ല. ഏതായാലും ദുര്യോധനനോടു യാചിക്കുക പരിഹാസ്യമാണു്. ഒരു ക്ഷത്രിയനു സ്വ വിക്രമം കൊണ്ടു നേടാൻ വയ്യാത്തതു് കൈവശം വയ്ക്കാനോ അനുഭവിക്കാനോ അർഹതയില്ല. അങ്ങേയ്ക്കു് കിട്ടാനുള്ളതു മുഴുവനുമോ പകുതിയൊ കാൽ പങ്കോ യുദ്ധം കൂടാതെ കിട്ടുമെങ്കിൽ നന്നു്. അല്ലെങ്കിൽ ധമ്മയുദ്ധം ചെയ്തു കൈവശപ്പെടുത്തുകയാണു് ക്ഷത്രിയനുചിതമായ ഏകമാഗ്ഗം. സഞ്ജയനോടു് ഇങ്ങനെ പറയണം അയാൾക്കെല്ലാം മനസ്സിലാവും. ധൃതരാഷ്ട്രൻ സന്ധിക്കു വാസ്തവത്തിൽ ആഗ്രഹിക്കുന്നു എങ്കിൽ അദ്ദേഹത്തിനു് അങ്ങേയ്ക്കു് തരാനുള്ളതു തന്നു യുദ്ധത്തേ ഒഴിക്കാൻ കഴിയും" എന്നു് കൃഷ്ണൻ പറഞ്ഞുകൊടുത്തു. യുധിഷ്ഠിരൻ അതുപോലെയെല്ലാം പറഞ്ഞു സഞ്ജയനേ അയച്ചു.

## ധൃതരാഷ്ട്രനോടു സഞ്ജയന്റെ ഉപദേശം.

സഞ്ജയൻ ഹസ്തിനപുരത്തു് തിരിച്ചു ചെന്നു് യുധിഷ്ഠിരന്റെ ഉത്തരം ധൃതരാഷ്ട്രനോടു പറഞ്ഞു. "നാം നമ്മുടെ വാഗ്ദാനപ്രകാരം ശരിക്കു ചെയ്യണം. ഇന്ദ്രപ്രസ്ഥം പാണ്ഡവക്കു കൊടുക്കണം. അതാണു് മാനത്തിന്റെയും കൃത്യത്തിന്റെയും മാഗ്ഗം" എന്നു് വിദുരനും "ദുര്യോധനനേ അവഗണിച്ചു രാജാധികാരത്തേ പ്രയോഗിച്ചു ചെയ്യേണ്ടതു ചെയ്യണമെന്നു സഞ്ജയനും ധൃതരാഷ്ട്രനു നല്ലബുദ്ധി പറഞ്ഞുകൊടുത്തു എന്നാൽ പുത്രനോടുള്ള അതിവാത്സല്യം നിമി

ത്തം അവൻെറ മൂഢനിലയെ അതിവത്തിക്കാൻ അ ദ്ദേഹത്തിനു സമ്മതമുണ്ടായില്ല.

## ഭഗവാൻ ദൗത്യം വഹിക്കുന്നു.

പാണ്ഡവരുടെ കൈ നിലയിൽ യുദ്ധം ഒഴിക്കാനുള്ള ഒരവസാന ചർച്ച നടന്നു. താൻ ഒരു സമാധാനസന്ദേശഹാരിയായി പോകാമെന്നു കൃഷ്ണൻ സമ്മതിച്ചു. "കഴിയുന്നതും യുദ്ധം കൂടാതെ നോക്കണമെന്നു യുധിഷ്ഠിരൻ അദ്ദേഹത്തിനോടു നിർബ്ബന്ധമായി പറഞ്ഞു." യുദ്ധത്തിൻെറ ഫലം എന്തായിരിക്കുമെന്ന് ആക്കെങ്കിലും മുൻകൂട്ടിക്കാണാൻ കഴികഴിയുമോ; അതിനാൽ അതു കൂടാതെ കഴിക്കുന്നതാണ നല്ലതു് എന്നു് അദ്ദേഹം അഭിപ്രായപ്പെട്ടു. "ശ്രമം മാത്രമാണു് കാര്യമായിട്ടുള്ളതു്, ഫലമല്ല. ഒരു നല്ല കൃഷിക്കാരൻ ശരിയായി നിലമൊരുക്കി നല്ല വിത്തു വിതക്കണം. മഴ പെയ്യായ്ക കൊണ്ടു വിളവു കിട്ടുന്നില്ല. അതിനവനൊരു വീഴ്ചയുമില്ല. യാദൃച്ഛിക സംഭവങ്ങൾ വിചാരിച്ചു ശ്രമിക്കാതിരിന്നുകൂടാ" എന്നു കൃഷ്ണൻ മറുപടി പറഞ്ഞു. ആയിരം അശ്വഭടരുടെയും പത്തു തേരുകളുടെയും അകമ്പടിയോടുകൂടി കൃഷ്ണൻ ഹസ്തിനപുരത്തേയ്ക്കു് യാത്രയായി. വേഗത്തിനു ദിഗന്തവിശ്രാന്ത കീത്തികളായ കുതിരകളെപ്പൂട്ടിയ അദ്ദേഹത്തിൻെറ പ്രസിദ്ധ രഥം ദാരുകൻ തെളിച്ചു. കൃഷ്ണനേ രാജോചിതമായി സൽക്കരിക്കുന്നതിനു ധൃതരാഷ്ട്രൻ വേണ്ട ഏർപ്പാടുകൾ ചെയ്തു. അദ്ദേഹത്തിൻെറ താമസത്തിനു ഹസ്തിനപുരത്തുള്ളതിൽഏററവും വിശേഷപ്പെട്ട ഉല്ലാസനഭവ

നം സന്നദ്ധമാക്കി. കൃഷ്ണനേ എതിരേല്ക്കാനും താവളങ്ങളിൽ ഭക്ഷണകാൎയ്യവും മററു സുഖസൌകൎയ്യങ്ങളും ചെയ്തുകൊടുക്കാനും പ്രധാന ഉദ്യോഗസ്ഥന്മാരെ നിയോഗിച്ചു.

ദുൎയ്യോധനന്റെ ക്രോധം.

ഈ വിവരം അറിഞ്ഞു ദുൎയ്യോധനൻ രോഷപ്രമത്തനായി "നമ്മുടെ ആ മഹാ ശത്രുവിനേ സ്വീകരിക്കാൻ ഈവിധം "മാമാത്തം" പ്രവൃത്തിക്കുന്നതു എന്തിനാണെന്നു എനിക്കു മനസ്സിലാവുന്നില്ല. ഞാൻ ഒരു നല്ല കൗശലം പറഞ്ഞു തരാം ഈ കൃഷ്ണനാണ് പണ്ഡവൎക്കു ഏകാശ്രയം. ഇവനേ പിടിച്ച് തടവിലടച്ചാൽ പാണ്ഡവരും വൃഷ്ണികളും എല്ലാം അസഹായരായി നമുക്കു കീഴടങ്ങി നമ്മുടെ ചൊൽപ്പടിക്കു നിൽക്കും." എന്നു ധൃതരാഷ്ട്രരോടു പറഞ്ഞു. ഇതുകേട്ടു ധൃതരാഷ്ട്രനു് ദേഷ്യം വന്നു. കൃഷ്ണൻ വരുന്നതു് ഒരു ദൂതനായിട്ടാണെന്നും ദൂതന്മാർ അവധ്യരാണെന്നും അദ്ദേഹം മകനേ അറിയിച്ചു. ഇതുകേട്ടു ഭീഷ്മർ "ധൃതരാഷ്ട്രാ, നിന്റെ ബുദ്ധികെട്ട മകൻ നാശഗൎത്തത്തിലേയ്ക്കു് ത്വരിതഗമനം ചെയ്കയാണു്. അവനും കൂട്ടുകാരും കൂട്ടികൃഷ്ണനേ പിടിച്ചുകെട്ടാൻ ചെല്ലട്ടെ അപ്പോൾ കാണാം ക്രുത്തു്." എന്നു ധൃതരാഷ്ട്രനോടു പറഞ്ഞു.

കൃഷ്ണൻ വിദുരന്റെ ആതിഥ്യം സ്വീകരിക്കുന്നു.

ഹസ്തിനപുരത്തേ ബഹുജനങ്ങൾ കൃഷ്ണൻ വന്നപ്പോൾ നിരത്തിന്റെ രണ്ടു വശങ്ങളിലും തിങ്ങിക്കൂടി നിന്നു അദ്ദേഹത്തിനേ ജയഘോഷത്തോടെ സ്വാഗതം ചെയ്തു. വയസ്സന്മാരും ചെറുപ്പക്കാരും കുട്ടികളും ഉയൎന്നവരും താണവരും പണ്ഡിതന്മാരും പുരു

ഷന്മാരും സ്ത്രീകളും സന്തോഷ പ്രകർഷത്തോടെ അവിടെ വന്നിരുന്നു. ഭീഷ്മനും, ദ്രോണനും, കൃപനും, ഗോപുരദ്വാരത്തിന്ന് വെളിക്കു വച്ചു കൃഷ്ണനേ സ്വീകരിച്ച് നഗരത്തിനകത്തേയ്ക്കു കൊണ്ടുവന്നു. അവരുടെ കൂടെ വിദുരനില്ലായിരുന്നു. ഭഗവാനേ സ്വീകരിച്ചു സൽക്കരിക്കാൻ തൻെറ എളിയ വീട് അലംകരിക്കയായിരുന്നു അദ്ദേഹം. ദുര്യോധനനും വന്നില്ല അവിടെ. അദ്ദേഹം തൻെറ സ്ഥാനത്തെണ്ടും സൂക്ഷിച്ചുകൊണ്ടു ദുശ്ശാസനനോടും ശകുനിയോടും കർണ്ണനോടുമൊരുമിച്ച് സഭയിൽ ഇരുന്നതേ ഉള്ളു. കൃഷ്ണൻ ആദ്യം ധൃതരാഷ്ട്രനേ ചെന്നു കണ്ടു അദ്ദേഹം എണീച്ചു നിന്നു ആദരവോടെ കൃഷ്ണനെ സ്വീകരിച്ചു കുശലാന്വേഷണം ചെയ്തു. അവർ തമ്മിലേ സംഭാഷണം കഴിഞ്ഞു കൃഷ്ണൻ നേരേ വിദുരൻെറ ഗൃഹത്തിലേയ്ക്കു പോയി തൻെറ അച്ഛൻ പെങ്ങൾ കുന്തിയെക്കണ്ടു പാണ്ഡവരുടെ വർത്തമാനമൊക്കെ പറഞ്ഞു. അന്നു വിദുരൻെറ അതിഥിയായി അവിടെ പാർത്തു.

## ഒരത്ഭുത സംഭവം.

കൃഷ്ണനു തിന്നാൻ വിദുരൻ ഒന്നുരണ്ടു വാഴപ്പഴം കൊടുത്തു എന്നാൽ ഒരബദ്ധം പററി. കൃഷ്ണൻ താമസിക്കാൻ തൻെറ ഗൃഹത്തിൽ വന്നതിനാലുള്ള സന്തോഷാധിക്യത്താൽ മതിമറന്ന് പഴങ്ങൾ തൊലിച്ച് പഴം ദൂരെക്കളഞ്ഞു തൊലിയാണ് വിളമ്പിയതു്. കൃഷ്ണൻ അതെടുത്തു തിന്നു. കണ്ടുനിന്നവർ അമ്പരന്നു. തനിക്കു പററിയ തെററു മനസ്സിലായി വിദുരൻ വ്യസനിച്ചു. "ഭക്തിയും ശ്രദ്ധയുമാണ് കാര്യം, തരുന്ന സാധനമല്ല. ഇലയോ പൂവോ കാ-

യൊ ഒരു കൈ പച്ചവെള്ളമോ എന്തായാലും വേണ്ടില്ല ഭക്തിയോടെ തന്നാൽ ഞാൻ അതു കൈക്കൊള്ളും" എന്ന് ശാന്തമായി പറഞ്ഞു വിദുരനേ സമാധാനിപ്പിച്ചു.

## ദുര്യോധനന്റെ പ്രശ്നങ്ങൾ

കൃഷ്ണൻ ഊണുകഴിഞ്ഞു ദുര്യോധനനേ ചെന്നു കണ്ടു. ദുര്യോധനൻ ദുശ്ശാസനനോടും കർണ്ണനോടും ശകുനിയോടും ഒരുമിച്ച് ഇരിക്കയായിരുന്നു. അപ്പോൾ. കണ്ട ഉടനേ ദുര്യോധനൻ കൃഷ്ണനോടു ചില ചോദ്യങ്ങൾ ചോദിച്ചു.

"അങ്ങു ഇങ്ങോട്ടുവന്ന് ഞങ്ങളുടെ ആതിഥ്യം സ്വീകരിക്കാതെ വിദുരന്റെ വീട്ടിൽ പോയതെന്താണ്."

"ഞാനൊരുദൂതനായിട്ടാണ് വന്നിരിക്കുന്നത്. ഒരു ദൂതൻ ആതിഥ്യം സ്വീകരിക്കുന്നത് തന്റെ ദൗത്യകാര്യം സഫലമായതിനുശേഷമാണ്. എന്റെ ദൗത്യം ഫലിച്ച് കഴിഞ്ഞാൽ ഞാൻ അങ്ങയുടെരാജകീയാതിഥ്യം സന്തോഷത്തോടെ സ്വീകരിക്കാം."

"അങ്ങയുടെ ദൗത്യം സഫലമായാലും ഇല്ലെങ്കിലും അങ്ങ് ഞങ്ങളുടെ ആതിഥ്യമായിരുന്നു സ്വീകരിക്കേണ്ടിയിരുന്നത്."

"അല്ല, തീർച്ചയായും അങ്ങനെയല്ല. പരസ്പരം സൗഹാർദ്ദമുണ്ടെങ്കിലോ ആവശ്യമായിവരുമ്പൊഴൊ മാത്രമാണ് ഒരുവൻആഹാരാദി ആതിഥ്യങ്ങൾ സ്വീകരിക്കുക. അങ്ങു സൗഹാർദ്ദം കൊണ്ടല്ല എനിക്കു തരുക. എനിക്കതു സ്വീകരിക്കേണ്ട ആവശ്യവും ഉണ്ടായില്ല.

"അതുകൊണ്ടു് വിദുരൻെറ പഴത്തൊലി അങ്ങു തിന്നു. ഞാൻ അങ്ങേയ്ക്കായി ഒരുക്കിയിരുന്ന കെ കേമമായ സദ്യ ഉപേക്ഷിച്ചു."

"തരുന്നതല്ല, തരുന്നതിലുള്ള മനോഭാവമാണു് പ്രധാനം. സ്നേഹത്തോടുകൂടിത്തരുന്ന പഴത്തൊലി താഴെത്തെറിഞ്ഞുതരുന്നസദ്യയെക്കാൾ നല്ലതാണു്."

"ഞാൻ അങ്ങയെ വെറുക്കുന്നില്ല. പാണ്ഡവരെയാണ് ഞാൻ വെറുക്കുന്നതു്."

"എൻെറ ഭക്തന്മാരെ വെറുക്കുന്നതു് എന്നേയും വെറുക്കുകയാണു്. എൻെറ ഭക്തന്മാരെ ബഹുമാനിക്കുന്നതു എന്നേ ബഹുമാനിക്കുകയാണു്."

"അങ്ങു് എന്നേക്കാൾ ഇഷ്ടപ്പെടുന്നതു് ആ ശൂന്യം പിടിച്ച വിദുരനെയാണു്: ആശ്ചര്യംതന്നെ"

"ധനവാന്മാരേക്കാൾ ദരിദ്രരെയും ഗർവ്വിഷ്ഠന്മാരെക്കാൾ വിനീതരെയും ഞാൻ സ്നേഹിക്കുന്നു. ഞാനെപ്പോഴും എൻെറ ദരിദ്രനാരായണന്മാരോടു കൂടിയാണു്. അവരെ സ്നേഹിക്കുന്നവർ എന്നേ സ്നേഹിക്കുന്നു. അവർക്കു് ആഹാരം നൽകുന്നവർ എനിക്കു ആഹാരം തരുന്നു. അവർക്കുചെയ്യുന്ന സഹായം എനിക്കു ചെയ്യുന്ന പൂജയാണു്."

ഈ സംഭാഷണം കഴിഞ്ഞു കൃഷ്ണൻ വിദുരഗൃഹത്തിലേയ്ക്കു തിരിച്ചു പോയി.

## വിദുരൻെറ ഭയം

"മഹാ കശ്മലന്മാരായ ശത്രുക്കളാണു് അവിടേയ്ക്കു് ഇവിടെ ഉള്ളതു്. അവിടുന്നിവിടെ എഴുന്നെള്ളിയതു് എനിക്കിഷ്ടമായില്ല. വിശേഷിച്ചു് പാണ്ഡവരുടെ ദൂതുംകൊണ്ടു് ഈ അവസരത്തിൽ ഇ

ങ്ങോട്ടെഴുന്നൊള്ളിയതു് ബുദ്ധിപൂർവകമല്ലെന്നാണു് എനിക്കു തോന്നുന്നതു്." വിദുരൻ കൃഷ്ണനോടു പറഞ്ഞു.

കൃഷ്ണൻ:- "ഞാൻ അവിവേകമായി പ്രവർത്തിച്ചിട്ടില്ല. എനിക്കു യാതൊരാപത്തും വരുകയില്ല. ഞാൻ കോപിച്ചാൽ ഇക്കാണുന്ന രാജാക്കന്മാരും യോദ്ധാക്കന്മാരും എല്ലാവരും ഒരുമിച്ചെതിർത്താലും എന്നെ ഒന്നും ചെയ്യാനാവില്ല."

വിദുരൻ:- "ഭീഷ്മനും ദ്രോണനും പറഞ്ഞതു് അങ്ങനെയാണു്. അവിടുന്നു യുദ്ധം ചെയ്യുന്നതല്ലെന്നും അനായുധനായും സാരഥിയോ ഉപദേഷ്ടാവോ ആയിരിക്കയെ ഉള്ളു എന്നും അവിടുന്നു ഉറപ്പുകൊടുക്കാതിരുന്നെങ്കിൽ ദുര്യോധനനും കർണ്ണനും മററും യുദ്ധം ചെയ്യാൻ സ്വപ്നത്തിൽപോലും വിചാരിക്കയില്ലായിരുന്നു. എന്നു് അവർ ദുര്യോധനനോടും കർണ്ണനോടും പറഞ്ഞു. ഇത്രവളരെ ആയുധങ്ങൾ മഴ പെയ്യുമ്പോലെ വീഴുന്ന ഒരു യുദ്ധഭൂമിയിൽ ആയുധമൊന്നും ധരിക്കാതെ ചെല്ലാംമെന്നു കൃഷ്ണനല്ലാതെ ആരെങ്കിലും സമ്മതിക്കുമോ" എന്നു് അവർ ചോദിച്ചു. "കൃഷ്ണൻ പല്ലുകൾക്കിടയിൽ നാക്കാണു്. സാക്ഷാൽ പരമാത്മാവാണു്, തന്നെത്താൻ ഇച്ഛിക്കുന്നെങ്കിലല്ലാതെ അദ്ദേഹത്തിനു മരണമില്ല" എന്നുംകൂടി അവർ പറഞ്ഞു.

കൃഷ്ണൻ:- "വലിയ സേനാനായകന്മാരെന്നുള്ള യോഗ്യതമാത്രമല്ല അവർക്കുള്ളതു്. അവർ വിജ്ഞാനസമ്പന്നരുമാണു്. സമാധാനത്തിനുവേണ്ടി അവസാനത്തേതായി ഒരു പരിശ്രമംകൂടി ചെയ്തുനോക്കാനാണു് ഞാൻ വന്നിരിക്കുന്നതു്. എന്റെ ഉപദേ

ശങ്ങൾ കേട്ടിട്ടും ദുര്യോധനൻ പാണ്ഡവക്ക് അവരുടെവീതം കൊടുക്കുകയില്ലെങ്കിൽ അവൻ അവൻെറ ദുർവിധി അനുഭവിക്കും."

## രാജകീയ സഭ

പിറേറദിവസം പൂർവ്വാഹ്നത്തിൽ ധൃതരാഷ്ട്രർ ആസ്ഥാന സഭയിൽവച്ച് കൃഷ്ണൻെറ ദൂതു് കേൾക്കാൻ നിശ്ചയിച്ചു. സഭാമണ്ഡപം കൊടികളും തോരണങ്ങളും തളിരുകളും പൂക്കളും രത്നങ്ങളും മററും കൊണ്ടു് അലംകൃതമായി, രജ്യത്തെ ഉപരാജാക്കന്മാക്കും പ്രഭുക്കൾക്കും സേനാധിപന്മാക്കും വിദ്വാന്മാക്കും യഥാക്രമം ഇരിപ്പിടങ്ങൾ തയ്യാറാക്കപ്പെട്ടു. സിംഹാസനത്തിനു സമീപംതന്നെ കൃഷ്ണനു ഇരിക്കാൻ ഒരു വിശേഷപ്പെട്ട പീഠം ഇട്ടു. അതിനുനേരെ പിറകിൽ ദുര്യോധനനും കർണ്ണനുമുള്ള പീഠങ്ങളും അവക്ക് സമീപമായി ദുശ്ശാസനനും ശകുനിക്കും ഇരിക്കാനുള്ള പീഠങ്ങളും ഇട്ടു. എല്ലാവരുംവന്നു് അവരവരുടെ പീഠങ്ങളിൽ ഇരുന്നു. കൃഷ്ണൻ വരുമ്പോൾ ആരും എണീച്ചു നിൽക്കരുതെന്നു അവർ നാലുപേരും കൂടി ഒരു നിശ്ചയം ചെയ്കയും ആരെങ്കിലും അങ്ങനെ ചെയ്താൽ അവക്കു നല്ല ശിക്ഷ കൊടുക്കുമെന്നു ഒരു രഹസ്യവിജ്ഞാപനം പ്രചരിപ്പിക്കയും ചെയ്തു. എന്നാൽ ഒരുവശത്തു സാത്യകിയും മറുവശത്തു വിദുരരുമായി കൃഷ്ണൻ സഭയിൽ പ്രവേശിച്ചപ്പോൾ രാജാവും ആ ഉപജാപകർ നാലുപേരുമുൾപ്പെടെ സഭാവാസികളെല്ലാവരും എണീററു നിന്നുപോയി. "എൻെറ ഇച്ഛയ്ക്കു,തീതമായ എന്തോ ഒന്നു എന്നെ ബലമായി എണീപ്പിച്ചു നിർത്തി." എന്നു കർണ്ണൻ ദുര്യോധനനോടു മന്ത്രിച്ചു. "അതുപോലെന്തോ ഒന്നു എന്നേയും

ഈ കൃഷ്ണന ഭയങ്കരമായ ഒരു ജാലവിദ്യ വശമുണ്ടെന്നു തോന്നുന്നു നമ്മളേ അടിപ്പെടുത്താൻ" എന്നു് ദുര്യോധനൻ കർണ്ണനോടും പറഞ്ഞു.

## കൃഷ്ണന്റെ സമാധാന സന്ദേശം

കൃഷ്ണനും സഭാവാസികളും എല്ലാവരും അവരവരുടെ സ്ഥാനങ്ങളിൽ ഇരുന്നതിനുശേഷം ധൃതരാഷ്ട്രൻ കൃഷ്ണനോടു അദ്ദേഹത്തിന്റെ സന്ദേശത്തേപ്പററി സംസാരിക്കാൻ ആവശ്യപ്പെട്ടു. കൃഷ്ണൻ എഴുനീററുനിന്നു് രാജാവിനേയും സദസ്സിനേയും അഭിവാദ്യം ചെയ്തിട്ടു് ഇങ്ങനെ പറഞ്ഞു. "മഹാരാജാവേ, അങ്ങു പാണ്ഡവക്കു് അവരുടെരാജ്യം തിരിയെക്കൊടുത്തു് സമാധാനം പുലത്തണം. അതു് വെറും നീതിമാത്രമാണു്. ദുരാശയാലും ദുരുപദേശത്താലും പ്രേരിതരായി അങ്ങയുടെ പുത്രന്മാർ അവരുടെ വാഗ്ദാനത്തേ അനുവത്തിക്കാതിരിക്കുന്നു. അവരുടെ വാക്കുകൾ അങ്ങു കേൾക്കരുതു്. അതു വിപല്ക്കരമാണു്. ധർമ്മഭംഗം കുരുവംശത്തേ നശിപ്പിക്കും. ധർമ്മത്തിന്റെ സവ്വാധിപത്യം സംബന്ധിച്ചുള്ള ഒരു സമാധാനപാഠമായി അവർ മുഴുവൻ നശിക്കും. ആ ദുസ്ഥിതിയുടെ നിവാരണത്തിനു ഇപ്പോഴും കാലം വൈകിയിട്ടില്ല. രണ്ടുഭാഗത്തേയും ബന്ധുവായി ഞാൻ അങ്ങയോടു അപേക്ഷിക്കുന്നു അങ്ങയുടെ പുത്രന്മാരെ നിയന്ത്രിച്ചു നീതി നടത്തണമെന്നു്.

## നായകന്മാരുടെ അഭിപ്രായങ്ങൾ

കൃഷ്ണന്റെ പ്രഭാഷണം സദസ്യർ ശ്രദ്ധിച്ചുകേട്ടു. കൃഷ്ണൻ പറഞ്ഞുകഴിഞ്ഞു് സ്വസ്ഥാനത്തിരുന്നപ്പോൾ ധൃതരാഷ്ട്രൻ സഭാവാസികളുടേയും ഋഷിമാരുടേയും പണ്ഡിതന്മാരുടെയും പ്രഭുക്കന്മാരുടേയും

പ്രമാണികളുടെയും അഭിപ്രായങ്ങൾ ക്ഷണിച്ചു. കുരുപ്രവരന്മാരെല്ലാവരും മൗനമായിരിക്കുന്നതുകണ്ടു പരശുരാമൻ എണീച്ചു് പാണ്ഡവക്കു അവരുടെ വകയായുള്ളതെല്ലാം തിരിയെ കൊടുക്കണമെന്നും അക്കാര്യം സ്വയം നടത്തണമെന്നും ധൃതരാഷ്ട്രനോടു ഉപദേശിച്ചു. ദുര്യോധനൻ കണ്ണൻ മുതലായവർ കാര്യമായിക്കരുതുന്ന ധമ്മാനുരോധമല്ലാത്ത കൈക്കരുത്തിലുള്ള വിശ്വാസത്തെ അദ്ദേഹം പഴിച്ചു. "ദംഭോത്ഭവന്റെ കഥ ഓൎത്തുനോക്കു. ആ മൂഢൻ തന്റെ ശക്തിയാൽ മദിച്ചു് ധർമ്മം ശക്തിയെ ഒരിക്കലും ജയിക്കയില്ലെന്നു വീമ്പിളക്കി തപസ്സുചെയ്തുകൊണ്ടിരുന്ന നരനാരായണന്മാരെ തന്നോടു യുദ്ധംചെയ്വാൻ വിളിച്ചു. സംഭവിച്ചതെന്താണു്? നരൻ ചില കൊളഞ്ഞിച്ചെടിയുടെ ചില്ലകൾ അവന്റെ നേരെ എറിഞ്ഞു്, ദർഭപ്പുല്ലുകൊണ്ടു വസിഷ്ഠൻ വിശ്വാമിത്രനേ എന്നപോലെ ആ മൂഢനെ നിശ്ശേഷം തോല്പിച്ചു. ദുര്യോധനനോ കണ്ണനോ മറെറാരു ദംഭോത്ഭവനാകാൻ പോകയാണോ? അർജ്ജുനനും കൃഷ്ണനും നരനാരായണന്മാരുടെ അവതാരമൂൎത്തികളാണു്. അവർ ഈ വസ്തുത അറിഞ്ഞു മൂഢത്തരം പ്രവൎത്തിച്ചുനാശം വരിക്കാതിരിക്കട്ടെ" എന്നദ്ദേഹം പറഞ്ഞു. നാരദനും കണ്വനും ഏതാണ്ടു് ഈ രൂപത്തിൽ തന്നെ സ്വാഭിപ്രായങ്ങൾ പ്രസ്താവിച്ചു.

### ദുര്യോധനൻ കോപിച്ചു ഉത്തരംപറയുന്നു

പരശുരാമനും നാരദനും സംസാരിച്ചപ്പോൾ ഇടയ്ക്കുകേറി പറഞ്ഞു തടസ്സമുണ്ടാക്കാൻ ധൈര്യപ്പെടാത്ത ദുര്യോധനൻ കണ്വൻ സംസാരിച്ചപ്പോൾ അതിനു വിഘ്നം വരുത്തക്കവണ്ണം, "ധമ്മത്തേയും

നീതിയേയും പററി ഇങ്ങനെ ചിലയ്യേണ്ടാ. അവ ഒടുവിൽ ജയിക്കുമെന്ന് അങ്ങു പറയുന്നു. അവ ജയിക്കുന്നതു്. ഏതു കാലത്താണ്? ഞാൻ മരിച്ചു വളരെ നാൾ കഴിഞ്ഞിട്ട്! അല്ലേ? അന്നു സംഭവിക്കാൻ പോകുന്നതിനേക്കുറിച്ചു ഇന്നു ഞാൻ എന്തിനു് കൂട്ടാക്കണം." എന്നു് ഇടയ്ക്കുകേറിപറഞ്ഞു.

ധൃതരാഷ്ട്രന്റെ ദയനീയമായ കുററസമ്മതം

"കൃഷ്ണൻ പറഞ്ഞതെല്ലാം ശരിയാണു്. എന്നാൽ എനിക്കെന്റെ മകനോടുള്ള സ്നേഹത്താൽ അവന്റെ ഇച്ഛയ്ക്കു വിരുദ്ധമായി പ്രവത്തിക്കാൻ ശക്തിയില്ല. അവനോടു വാസ്തവാവസ്ഥകൾ വിട്ടുപറയാൻ എനിക്കു ചങ്കുറപ്പോ ധൈയ്യമോ ഇല്ല. ഞാൻ അശക്തനും വൃദ്ധനും അന്ധനുംആണു്. വഴി ഇരുളടഞ്ഞിരിക്കുന്നു. പകൽ വരുമെന്നു ആശിക്കാൻ വയ്യാത്തവണ്ണമുള്ള ഇരുട്ട്—ഇരുട്ട് സവ്വത്ര അന്ധകാരമയം! അതു് ദുർഘടം പിടിച്ചതും അന്തമില്ലാത്തതും കണ്ണെത്താത്തതും. അതു കാണിച്ചുതരാൻ വെളിച്ചവും ഇല്ല. ഞാൻ കൃഷ്ണന്റെ വാക്കുകേട്ടാൽ— അദ്ദേഹത്തിന്റെ ഉപദേശംപോലെ പ്രവർത്തിക്കാൻ പറഞ്ഞാൽ ദുയ്യോധനനും അവന്റെ അനുജന്മാരും എന്നെ വെറുക്കും. ക്ലിഷ്ടമായ എന്റെ ജീവിതം ക്ലേശഭൂയിഷ്ഠമാകും." എന്നു് ധൃതരാഷ്ട്രൻ വിദുരനോടു് വിലപിച്ചു. അതുകേട്ടു് വിദുരൻ സാന്ത്വനരൂപമായി, "ധൈയ്യപ്പെടുക ജ്യേഷ്ഠ, ധൈയ്യപ്പെടുക. വഴി അന്ധകാരനിബിഡവും ജനസഞ്ചാരരഹിതവും ആണെങ്കിലും ജ്യേഷ്ഠന്റെ കാലിടറരുതു്. നമ്മങ്ങൾക്കു് വഴികാട്ടിയായ ഒരു നക്ഷത്രമുണ്ടു്. സാക്ഷാൽ ശ്രീകൃഷ്ണൻ. ഈശ്വരനിൽ വിശ്വാസവും സമർപ്പിച്ചു് ഏതാ

ണോ ശരി അതു ചെയ്ക. ചിലർ ജ്യേഷ്ഠനെ നിന്ദിക്കും, ചിലരങ്ങേ സ്നേഹിക്കും. അതു സാരമാക്കാതെ ഈശ്വരനിൽ വിശ്വസിച്ചു ജ്യേഷ്ഠൻ ശരിയായതു ചെയ്യു." എന്നു ധൃതരാഷ്ട്രനോടു പറഞ്ഞു.

"അവിടുന്നു പറയുന്നതു് നേരാണു്, ഞാൻ സമ്മതിക്കുന്നു. എന്നാൽ ഞാൻ പറയുന്നതുപോലെ ദുര്യോധനൻ പ്രവൎത്തിക്കുകയില്ല. അവനുവേണ്ട ഉപദേശങ്ങൾ നൽകി ഞങ്ങൾക്കും ഞങ്ങളുടെ വംശത്തിനും അശുഭസൂചകമായ ഈ ഭയങ്കരയുദ്ധത്തെ തടുക്കുക. എന്നു് ഞാൻ നിങ്ങളോടെല്ലാവരോടും അഭ്യൎത്ഥിക്കുന്നു. എന്നു് ധൃതരാഷ്ട്രൻ കൃഷ്ണനെ നോക്കി പറഞ്ഞു.

ഭീഷ്മർ:– "ദുര്യോധന! നീ നിൻെറ ഇളയച്ഛൻെറ മക്കളുമായി സന്ധിചെയ്തു മനഃക്ലേശംകൂടാതെ രാജ്യമനുഭവിക്കു. അല്ലാതെ ഒരു യുദ്ധം ഇളക്കിവിട്ടു നശിക്കരുതു്."

ദ്രോണർ:– "ഞാൻ ഒരു യോദ്ധാവാണു്. എനിക്കു യുദ്ധത്തെ പേടിയില്ല. എന്നാൽ ഞാൻ ഒരു ബ്രാഹ്മണൻകൂടിയാണു്. ഏതു യുദ്ധത്തിലും അവസാനം ജയം പ്രാപിക്കുന്ന നീതിയുടെ ശക്തിയേപ്പററി എനിക്കറിയാം. നീ നീതിചെയ്തു സമാധാനം പുലൎത്തുകയാണു വേണ്ടതു്."

വിദുരൻ:– "യുദ്ധംകൊണ്ടു ഒരു പ്രയോജനവും വരാനില്ല. സത്യം അസത്യത്തേയും അക്രമരാഹിത്യം അക്രമത്തേയും സ്നേഹം ദ്വേഷത്തേയും ജയിക്കും. അതിനാൽ അങ്ങു യുദ്ധം വേണ്ടെന്നുവച്ചു സമാധാനം

വരിച്ച് അങ്ങേതന്നെയും അങ്ങയുടെ അച്ഛനമ്മമാരെയും രക്ഷിക്കൂ. അതാണു വേണ്ടതു്."

ദുര്യോധനൻ അവജ്ഞയോടെ "കിഴട്ടുമഠയാ! എനിക്കു തന്റെ ഉപദേശം ഒന്നും വേണ്ട"

വിദുരൻ:– "അതിരിക്കട്ടെ. നിന്റെ ഈ നിർബന്ധബുദ്ധികണ്ടു്, നിന്നേ വിചാരിച്ചല്ല, ഈ വയസ്സുചെന്ന നിന്റെ അച്ഛനമ്മമാരെ വിചാരിച്ചു ഞാൻ വ്യസനിക്കുന്നു. നിന്റെ അവിവേക പ്രവൃത്തികളാൽ, നിന്റെ ദുർബ്ബുദ്ധി ഹേതുവായി ഇവർ ചിറകൊടിഞ്ഞ രണ്ടു പക്ഷികളെപ്പോലെ ലോകത്തിൽ അലഞ്ഞുതിരിയാനിടവരും. ഇതു വിചാരിച്ചെങ്കിലും എന്റെ മകനേ നീ ധർമ്മപ്രകാരം ചെയ്യണം.

ദുര്യോധനൻ:– "ധർമ്മം എന്നാലെന്താണു്? ഒരുവന്റെ ജീവിതകാലം മുഴുവൻ ന്യായമായിരിക്കുന്ന ഒരു ഒററ തത്വമെങ്കിലും ഉണ്ടോ?"

വിദുരൻ:– "ഉണ്ടു്. നിന്നോടുചെയ്യാൻ നീ ഇച്ഛിക്കാത്തതൊന്നും നീ അന്യന്മാരോടു ചെയ്യരുതു്."

സൂചി കുത്താൻ വേണ്ട സ്ഥലംപോലും അവർക്കു കൊടുക്കുകയില്ല.

ഈ മഹാന്മാരൊക്കെ ഉപദേശിച്ചിട്ടും ദുര്യോധനൻ ഒട്ടും വഴങ്ങാതെ ഒരേ പിടി പിടിച്ചുനിന്നു. പാണ്ഡവർക്കു യാതൊന്നും കൊടുത്തില്ലാ എന്നു്.

ആ നിലകണ്ടു് കൃഷ്ണൻ സഭയിൽ ഇങ്ങനെ പറഞ്ഞു. "മഹാനും വിശിഷ്ടനും ആയ യുധിഷ്ഠിരൻ അങ്ങയെപ്പോലെയല്ല വിചാരിക്കുന്നതു്. ഏററവും ന്യായമായ യുദ്ധവും ഏററവും അന്യായമായ സ

മാധാനത്തേക്കാൾ ചീത്തയാണെന്നാണ് അദ്ദേഹം വിചാരിക്കുന്നത്. അതിനാൽ തനിക്കു ന്യായമുറയ്ക്കു കിട്ടേണ്ടതിൽ പകുതിയൊ അതിൽ പകുതിയൊകൊണ്ടു തൃപ്തിപ്പെട്ടും."

ആ ഉദാരമായ സംഭാവന സ്വീകരിക്കണമെന്ന് ധൃതരാഷ്ട്രർ ദുര്യോധനനോടു പറഞ്ഞു.

"ഇല്ല. അതിനും എനിക്കു സമ്മതമില്ല. ഒന്നുകിൽ രാജ്യം മുഴുവൻ നമ്മളനുഭവിക്കണം. അല്ലെങ്കിൽ അവരനുഭവിക്കണം. ഭാഗിക്കാൻ വേണ്ടടത്തോളം മുതലില്ല."

"ശരി, എന്നാൽ അതും വേണ്ട. ഒരു ദേശമോ ഒരു നഗരമോ അവർക്കു കൊടുക്കൂ."

"ഇല്ല. കൊടുക്കയില്ല!"

"ഒരു ഗ്രാമം."

"ഇല്ല."

"എല്ലാവർക്കുംകൂടി ഒരു വീട്."

"എന്തിനധികം, ഒരു സൂചികുത്താൻ വേണ്ട സ്ഥലംപോലും ഞാനവർക്കു കൊടുക്കയില്ല." ദുര്യോധനൻ ഗർജ്ജിച്ചു. "അവർക്കു ഒരു സൂചിമുനയിൽ തങ്ങുന്നടത്തോളം മണ്ണു് കൊടുക്കുന്നതിനേക്കാൾ ഞാൻ ഒരു വീരനായി മരിച്ചോളാം."

കർണ്ണനും ദുശ്ശാസനനും ശകുനിയും കൈകൊട്ടിയാർത്തു ദുര്യോധനനെ അഭിനന്ദിച്ചു.

"അങ്ങേയ്ക്കു് വീരമരണം ലഭിക്കണം. ഇല്ലേ?" കൃഷ്ണൻ മറുപടി പറഞ്ഞു. "അങ്ങേയ്ക്കു ലഭിക്കും അതു്. അതേ മരണം. ജയമല്ല. മനസ്സിലാക്കണം. അങ്ങു മനസ്സിൽ കാണുന്ന അഭിമാനകരമായ മരണവും

അല്ല. ശരീരം മുറിഞ്ഞും ചതഞ്ഞും ഒടിഞ്ഞും വലിയ യാതന അനുഭവിച്ചുള്ള മരണം. മൂഢ, മൂഢ."

ഭീഷ്മനും ദ്രോണനും വിദുരരും കൃഷ്ണന്റെ വാക്കുകേട്ടു സന്തോഷിച്ചു. ദുര്യോധനൻ കർണ്ണനോടും ശകുനിയോടും ദുശ്ശാസനനോടും കൂടി സഭയിൽ നിന്നു് ഇറങ്ങിപ്പോയി.

## ഗാന്ധാരിക്കു് ആളയച്ചു.

പുത്രന്മാരുടെ അനാദരവും കൃഷ്ണന്റെ അത്ഥഗർഭമായ വാക്കും ധൃതരാഷ്ട്രനേ ഭയപ്പെടുത്തി. "ഗാന്ധാരിയുടെ സഹായത്തോടുകൂടി ഞാൻ ആ മൂഢനെ മയപ്പെടുത്തി വശത്താക്കി നാശം ഒഴിക്കാൻ നോക്കാം" എന്നു പറഞ്ഞു അദ്ദേഹം ഗാന്ധാരിയെ വിളിച്ചുകൊണ്ടുവരാൻ വിദുരനെ അയച്ചു. ഗാന്ധാരി വന്നു. "നമ്മളുടെ മകൻ ദുർബ്ബുദ്ധിയും അനുസരിക്കാത്തവനും ആയിരിക്കുന്നു. ഭൂമിക്കും ധനത്തിനുമുള്ള ദുരാശ അവന്റെ സ്വത്തിനെയും അവന്റെ ജീവനേയും മുടിക്കും. അവന്റെ ദുഷ്ടരായ കൂട്ടുകാരുടെ ഉപദേശം കേട്ടു അവൻ സഭയിൽ നിന്നിറങ്ങിപ്പോയി ഈ സഭയെ അവമാനിച്ചു." എന്നദ്ദേഹം ഭാര്യയോടു പറഞ്ഞു. "മര്യാദകെട്ട ഒരുവൻ ഒരു രാജ്യം ഭരിച്ചുകൂടാ. അവനവനേ ഭരിക്കാൻ കഴിയാത്തവനു് സ്വത്തു സമ്പാദിക്കാനോ ഉള്ള സ്വത്തു സംരക്ഷിച്ചുകൊള്ളാനോ കഴിയില്ല. എന്റെ ഭർത്താവേ, ഇതിനു് അങ്ങാണു് തെററുകാരൻ. അവന്റെ ദുഷ്കൃത മാർഗ്ഗങ്ങളെ അറിഞ്ഞും കൊണ്ടു അവൻ ചോദിക്കുന്നതൊക്കെ അങ്ങു ചെയ്തു കൊടുക്കും. ഇനി അവനേ നന്നാക്കാൻ അങ്ങേയ്ക്കും എനിക്കും കഴിവില്ലാതായി. വഞ്ചകരും ദുഷ്ടരുമായ കൂട്ടുകാർ പറയുന്ന

ളുകേട്ടു നടക്കും. ആ അത്യാഗ്രഹിയായ മടയനെ രാജ്യഭാരം ഏല്പിച്ച മൂഢത്വത്തിന് അങ്ങിപ്പോൾ വ്യസനിക്കുന്നു. അങ്ങ് ലോകത്തിൻെറ പരിഹാസ പാത്രമായിരിക്കുന്നു. ഏതായാലും ഞാൻ അവനോടു പറഞ്ഞുനോക്കാം. അവനു നല്ല ബുദ്ധി തോന്നാൻ ശ്രമിക്കാം." എന്നു പറഞ്ഞു ഗാന്ധാരി ദുര്യോധനനു ആളയച്ചു. അദ്ദേഹം മുഖംവീർപ്പിച്ചുംകൊണ്ടു വന്നു. "എൻെറ മകനേ, കൃഷ്ണൻെറ ഉപദേശം അനുസരിച്ച്, നീയും പാണ്ഡവന്മാരും കൃഷ്ണനും മൂന്നുകൂട്ടരും സമാധാനമാകണം. നിങ്ങൾ തമ്മിൽ നിരന്നാൽ അവരുടെ സഹായംകൊണ്ടു നിനക്കു വേണമെങ്കിൽ ലോകം മുഴുവൻതന്നെ അധീനമാക്കി സുഖമായി ജീവിക്കാം. നീ അതു ചെയ്യാതിരുന്നാൽ യുദ്ധം വന്നു കേറി നിന്നേയും നിന്നോടുകൂടി കുരുവംശത്തേയും വായിലാക്കി മിഴുങ്ങും. എളുപ്പത്തിൽ യുദ്ധം ജയിച്ചു കളയാമെന്നു മോഹിക്കരുത്. ധർമ്മമുള്ളിടത്തേ ജയംകിട്ടു. ഭീഷ്മനും ദ്രോണരും കൃപനും മുഴുമനസ്സോടെ നിന്നെ സഹായിക്കുമെന്നു കരുതുന്നതും തെററാണ്. അവർ തിന്ന ചോറിനെ വിചാരിച്ച് ജീവനേക്കൂടി ഉപേക്ഷിക്കും അതിനു സംശയമില്ല. എന്നാൽ അവരുടെ അനുകമ്പ മുഴുവൻ സാധർമ്മ്യംകൊണ്ടു പാണ്ഡവരോടും കൃഷ്ണനോടുമായിരിക്കും. ധർമ്മം അവരുടെ ഭാഗത്താണ്. അവരുടെ ശരീരങ്ങൾ അവർ കഴിച്ച ആഹാരത്തിൻെറ കടം തീർക്കാനും അവരുടെആത്മാക്കൾ നിർവ്വിഘ്നം ഈശ്വരസേവ നിർവ്വഹിക്കാനും അവർ ധീരതിവച്ചു യുദ്ധത്തിൽ മരണം വരിക്കും. അതിനാൽ എൻെറ മകനേ നീ സന്ധിക്കു സമ്മതിക്കണം." എന്നു ഗാന്ധാരി അദ്ദേഹത്തിനോടുപറഞ്ഞു.

## ദുര്യോധനന്റെ മക്കടമുഷ്ടി.

ദുര്യോധനൻ ഗാന്ധാരിയുടെ ഉപദേശങ്ങൾക്കും വഴങ്ങാതെ അദ്ദേഹത്തിന്റെ ദുഷ്ടച്ചങ്ങാതിമാരുടെ അടുക്കലേയ്ക്കു പോയി "കണ്ണുണ്ടെങ്കിലും കാണാത്തവനേപ്പോലെ ഒരന്ധനില്ല." എന്നു വിദുരൻ പറഞ്ഞു. ദുര്യോധനനേ തടവിലടച്ചിട്ടു പാണ്ഡവരുമായി സന്ധിചെയ്യാൻ അദ്ദേഹം ധൃതരാഷ്ട്രനോടുപദേശിച്ചു "ഒരു കുടുംബത്തേ രക്ഷിക്കാൻ ഒരു വ്യക്തിയേ ത്യജിക്കണം. ഒരു ഗ്രാമത്തേ രക്ഷിക്കാൻ ഒരു കുടുംബത്തേ ത്യജിക്കണം. ഒരു രാജ്യത്തേ രക്ഷിയ്ക്കാൻ ഒരു പ്രദേശത്തേത്ത്യജിക്കണം. ലോകത്തേ രക്ഷിക്കാൻ ഒരു രാജ്യത്തേ ഉപേക്ഷിക്കണം. പരലോകത്തിനു വേണ്ടി ഇഹത്തേ ത്യജിക്കണം. ഇങ്ങനെയാണു് നമ്മുടെ ധമ്മം വിധിച്ചിരിക്കുന്നതു്. അവിടുന്നു് ഈ നീതിയനുസരിച്ചു പ്രവത്തിക്കണം" എന്നു അദ്ദേഹം തുടന്നു ഉൽബോധിപ്പിച്ചു.

## കൃഷ്ണനെ ബന്ധിക്കാൻ ആലോചന.

ദുര്യോധനനും കൂട്ടുകാരും ഇതിനിടയിൽ അവർ എന്താണു് പ്രവത്തിക്കേണ്ടതെന്നതിനേപ്പററി ഒരാലോചന നടത്തി. ദുര്യോധനനേബന്ധിച്ചു കാരാഗൃഹത്തിലടക്കാൻ രാജാവു് ആജ്ഞാപിക്കുമെന്നു അവർ മുൻകാണുകയും അങ്ങനെ സംഭവിക്കാതിരുക്കാൻ എന്തെങ്കിലും ഉടനടി പ്രവത്തിക്കണമെന്നു നിശ്ചയിക്കയും ചെയ്തു. കൃഷ്ണനേ ബന്ധിക്കണമെന്നും സകല അധികാരവും കൈവശപ്പെടുത്തുകയും ദുര്യോധനനേ സവ്വാധികാരിയായ ഭരണമേധവിയാക്കി വാഴിക്കയും ചെയ്യണമെന്നും ഉള്ള തീരുമാനത്തോടുകൂടി അവർ വീണ്ടും സഭയിൽ ചെന്നു് ഇരുന്നു.

അപ്പോൾ "മഹാരാജാവേ എന്റെ ദൗത്യം നിഷ്ഫലമായി എന്നു എനിക്കു ബോദ്ധ്യപ്പെട്ടു. ഞാൻ ഇതാ പോകുന്നു. യുദ്ധം അതിഭയങ്കരമായ യുദ്ധം അനിവാര്യമായിരിക്കുന്നു." എന്നു് ധൃതരാഷ്ട്രനോടു പറഞ്ഞിട്ടു കൃഷ്ണൻ സഭയിൽ നിന്നു പുറത്തേക്കു നടന്നു.

"അതാ അതാ അവൻ ഇപ്പോൾ പൊയ്ക്കളയും. എന്നെ അധിക്ഷേപിക്കയാൽ ഒരു ദൂതനു് – സ്ഥാനപതിക്കു് ഉള്ള വിശേഷാവകാശത്തെ ദുരുപയോഗപ്പെടുത്തിയിരിക്കുന്നു. ദുശ്ശാസന, ദുർമ്മർഷണ, ദുർമ്മുഖ, ദുർബ്ബുദ്ധി, ദുഷ്ടേശ്വര, നിങ്ങളെവിടെ? എല്ലാവരുംകൂടി അവനെ ബന്ധിക്കിൻ, നിങ്ങളെന്താണു് അവിടവിടെ മിഴിച്ചു നിൽക്കുന്നതു്. ആ ഇടയനെ പേടിക്കത്തക്കവണ്ണം നിങ്ങളത്ര ഉശിരുകെട്ട കുട്ടികളാണോ? അമ്മാവാ, ഈ കേശവനെ അമ്മാവൻ ചെന്നു പിടിച്ചുകെട്ടണം. അങ്ങും അനങ്ങാതെ നിൽക്കുന്നോ? അങ്ങേക്കും വയ്യയൊ? അവനെ ഞാൻ തന്നെ കെട്ടാം. അവന്റെ കഴുത്തിനൊരു കുരുക്കിട്ടു കയറിട്ടു അവന്റെ പശുക്കളിലൊന്നിനെപ്പോലെ" എന്നു അട്ടഹസിച്ചുംകൊണ്ടു ദുര്യോധനൻ അററ്റു ഒരു കുരുക്കിട്ടു കരുതിയിരുന്ന കയറുമായി കൃഷ്ണനോടടുത്തു. അതുവരെ കണ്ട കൃഷ്ണനേയല്ല അപ്പോഴവിടെ കണ്ടതു്. ഒരു വിശ്വരൂപം. അംഗുഷ്ടമാത്ര ശരീരികളായ ദേവകൾ ആ രൂപത്തിന്റെ അവയവങ്ങളിൽ പ്രത്യക്ഷമായി മിന്നൽപോലെ തിളങ്ങി. അതിന്റെ മുഖത്തുനിന്നു അഗ്നിജ്വാലകൾ കത്തിക്കാളി ക്കിളർന്നുപാറി. രോമകൂപങ്ങളിൽ ഓരോന്നിലും ഓരോ സൂര്യൻ പ്രകാശിച്ചു. കൈത്തണ്ടുകളിൽ പാണ്ഡവന്മാരും വൃഷ്ണികളും കാണപ്പെട്ടു. സൃഷ്ടി

ലുള്ള സകല ജീവികളും സൂക്ഷ്മരൂപത്തിൽ അതി ന്മേൽ പ്രത്യക്ഷപ്പെട്ടു. ജ്യോതിസ്സുകളിലും ജ്യോതിസ്സായ ആ അഖണ്ഡ ജ്യോതിസ്സിനെ സഹിക്കാൻ ആക്കും കഴിഞ്ഞില്ല. ഭീഷ്മനും ദ്രോണനും വിദുരനും സഞ്ജയനും ഒരു ക്ഷണികമായ സഹനശക്തി ഉണ്ടായി. അവരുടെ ജയഘോഷം കേട്ടു അതിൻെറ കാരണം ചോദിച്ചറിഞ്ഞു ധൃതരാഷ്ട്രൻ തന്നേക്കൂടി ആ കാഴ്ച ഒന്നു കാണിക്കണമെന്നു കൃഷ്ണനോടു പ്രാൎത്ഥിച്ചു. അദ്ദേഹത്തിനു ഒരു ക്ഷണനേരത്തേയ്ക്കു് കാഴ്ചകൊടുത്തു. അദ്ദേഹം ആ രൂപമൊന്നു ദർശിച്ചു. പിന്നെയും അന്ധനായി കൃഷ്ണൻ ആ രൂപ വിശേഷത്തെ തന്നിലേയ്ക്കു തന്നെ പിൻവലിച്ചു അടക്കി വീണ്ടും അന്ധനായിതീൎന്ന ധൃതരാഷ്ട്രൻ, "ഭഗവാൻ നാരായണൻ എവിടെ? ദേവകീനന്ദനൻ എവിടെ? പാണ്ഡവസഖി എവിടെ? ലോകബാന്ധവൻ എവിടെ?" എന്നു ചോദിച്ചു നിലവിളിച്ചുംകൊണ്ടു കൃഷ്ണൻ നിന്ന സ്ഥലത്തെ ലക്ഷ്യമാക്കി താഴെ വീണു നമസ്കരിച്ചു. "അവിടുന്നു ദ്വേഷ്യത്തോടെ പോകരുതു്, ദുൎയ്യോധനൻ ഒരു കഥയില്ലാത്തവനാണു്" എന്നു പറഞ്ഞു. അതിനുശേഷം കൃഷ്ണനെ ഇരുത്തി കാൽ കഴുകിച്ചു്, അതിഥികളെ എങ്ങനെയോ അതുപോലെ യാഥാവിധി പൂജിച്ചു യാത്രയാക്കി.

## കൃഷ്ണൻ കുന്തിയേയും കൎണ്ണനേയും കാണുന്നു.

കൃഷ്ണൻ വിദുരൻെറ ഗൃഹത്തിൽ പോയി കുന്തിയെക്കണ്ടു വൎത്തമാനങ്ങളെല്ലാം പറഞ്ഞു. "യുധിഷ്ഠിരൻ ഒരു അക്രമദ്വേഷിയായ ബ്രാഹ്മണനേപ്പോലെയല്ലാതെ ഒരു യുദ്ധവീരനായ ക്ഷത്രിയനെപ്പോലെ പ്രവൎത്തിക്കണമെന്നു അവനോടും അൎജ്ജുനൻ അദ്ദേ

ഹത്തിന്റെ ജനനസമയത്ത് കട്ടി വളരുമ്പോൾ ഒരതിമാനുഷ പരാക്രമിയായിത്തീരുമെന്ന് ഒരശരീരി ഉണ്ടായിട്ടുണ്ടെന്നും അതുപോലെ വർത്തിക്കണമെന്ന് അവനോടും, ഭീമൻ ദ്രൗപദീവസ്ത്രാക്ഷേപ സമയത്തുചെയ്ത ശപഥം മറക്കരുതെന്നവനോടും ഞാൻ പറഞ്ഞയച്ചിരിക്കുന്നതായി അവരോടു പറയണമെന്ന കുന്തി കൃഷ്ണനോടു പറഞ്ഞു. കൃഷ്ണൻ കുന്തിയോടു യാത്രപറഞ്ഞു അവിടെനിന്നിറങ്ങി കർണ്ണനെ ചെന്നുകണ്ടു്, "അങ്ങു യഥാർത്ഥത്തിൽ കുന്തിയുടെ പ്രഥമ സന്താനമാണ്. കൗരവരെ ഉപേക്ഷിച്ച് അങ്ങ് പാണ്ഡവരോടു ചേരണം. അവർ അങ്ങയെ രാജാവായി അഭിഷേകം ചെയ്ത് സസന്തോഷം അങ്ങയുടെ ആജ്ഞാനുവർത്തികളായിരിക്കും. ഞാനിതാ ഉറപ്പുതരുന്നു." എന്നു പറഞ്ഞു. താൻ ഒരു ശ്രേഷ്ഠകുലജാതനാണെന്നറിയുകയാലും സൂതപുത്രനാണെന്നുള്ള കളങ്കം നീങ്ങുകയാലും കർണ്ണന്റെ ഹൃദയം ആഹ്ളാദത്താൽ തുടിച്ചു. "അങ്ങനെ ചെയ്യാനുള്ള കാലം കഴിഞ്ഞുപോയി. ഞാൻ ഒരു ഹീന ജാതിയിൽ ജനിച്ചവനാണെന്നു വിചാരിക്കപ്പെട്ടിരുന്ന കാലത്തു തന്നെ ദുര്യോധനനും മററു കൗരവന്മാരും എന്നെ ഒരു ഉററസ്നേഹിതനായി സ്വീകരിച്ചു. ദുര്യോധനൻ എന്നെ അംഗരാജാവാക്കി. ഞാനൊരിക്കലും അവരെ വിട്ടുപോരുകയില്ല. ഞാൻ അദ്ദേഹത്തിനുവേണ്ടി മരിക്കുന്നതുവരെ യുദ്ധം ചെയ്യും" എന്നു കർണ്ണൻ ഉത്തരം പറഞ്ഞു. കൃഷ്ണൻ കർണ്ണന്റെ രാജഭക്തിയെ അഭിനന്ദിച്ചു. യാത്രപറഞ്ഞപ്പോൾ അദ്ദേഹം കർണ്ണനെ ആലിംഗനം ചെയ്തു.

## കുന്തി കർണ്ണനേകാണുന്നു

കൃഷ്ണൻ പോയതിനുശേഷം കുന്തി വിദുരനേക്കണ്ടു സംസാരിച്ചിട്ടു കർണ്ണനേക്കാണാനും കൃഷ്ണന്റെ ജനനരഹസ്യം വെളിപ്പെടുത്തി അദ്ദേഹത്തിനേ പാണ്ഡവപക്ഷത്തിൽ ചേർത്തു യുദ്ധസംഭവ്യതയേ ദൂരീകരിക്കാനും നിശ്ചയിച്ചു. അദ്ദേഹത്തിന്റെ അടുക്കലേയ്ക്കുപോയി. കുന്തി ചെന്നപ്പോൾ അദ്ദേഹം മാദ്ധ്യന്ദിനം സൂര്യ്യാരാധനം ചെയ്കയായിരുന്നു. തന്റെ അച്ഛനാണെന്നറിഞ്ഞു അതു സൂര്യ്യപ്രാർത്ഥന കഴിയുന്നതുവരെ കുന്തി കർണ്ണന്റെ പിറകിൽ ചെന്നു നിന്നു. ധ്യാനം കഴിഞ്ഞുതിരിയെനോക്കിയപ്പോൾ കുന്തി നിൽക്കുന്നതു കണ്ടു്, "ദേവി അവിടത്തേ ഈ രാധേയൻ വന്ദിക്കുന്നു." നീരാധേയനല്ല, മകനേ കൗന്തേയനാണു്, എന്നു പറഞ്ഞിട്ടു കുന്തി അദ്ദേഹത്തിന്റെ ജനനകഥ അദ്ദേഹത്തിനോടു വിസ്തരിച്ചു. "ഞാൻ ദുർവ്വാസാവ്മഹർഷിയെ പൂജിച്ചു. എന്റെ ഭക്തികണ്ടു പ്രസാദിച്ചു മഹർഷി എനിക്കു ആറുദിവ്യകുമാരന്മാരെ ലഭിക്കുന്നതിനു് ആറു മന്ത്രങ്ങൾ ഉപദേശിച്ചുതന്നു. ബാലിശമായ കൗതുകംകൊണ്ടു അതിലൊന്നുപയോഗിച്ചു ഞാൻ സൂര്യ്യനേ ധ്യാനിച്ചു പുത്രദാനത്തിനു പ്രാർത്ഥിച്ചു. അങ്ങനെ എന്നിൽ അദ്ദേഹം ജനിപ്പിച്ചു എന്റെ പുത്രനാണു് നീ. എന്നാൽ ഞാനൊരു കന്യകയായിരുന്നതിനാൽ ലജ്ജയാലും ഭയപ്പെട്ടും ശിശുവിനെ ഒരുപെട്ടിയിൽവച്ചു യമുനയുടെ ഒരു പോഷകനദിയിൽ ഒഴുക്കി. അതു് ശതാനന്ദൻ എന്ന സൂതനു കിട്ടി. സന്താനമില്ലാതിരുന്ന അവനും അവന്റെ ഭാര്യ്യയും കൂടി കുട്ടിയെ വാത്സല്ല്യത്തോടെ വളർത്തി. ഇതാണു്

നിൻെറ ഉത്ഭവകഥ" നീ ഇനി പാണ്ഡവന്മാരോടു ചേൻറ് അവരുടെ നായകനും രാജാവും ആ അമ്മയുടെ അഭ്യർത്ഥനകേട്ട്, "അമ്മേ അമ്മ എന്നെക്കുറിച്ചുലജ്ജിച്ചു എന്നെ ഉപേക്ഷിച്ചു. ദുര്യോധനൻ എന്നെ രാജാവാക്കി ബഹുമാനിച്ചു. അങ്ങനെയിരിക്കെ ഞാൻ അദ്ദേഹത്തിനെ ഉപേക്ഷിച്ചുപോരുന്നതു കൃതഘ്നതയുടെ പാരമ്യമല്ലെ? എന്നാൽ അമ്മയ്ക്കുവേണ്ടി ഞാൻ ഒരു കാര്യം ചെയ്യാം. ഞാൻ യുധിഷ്ഠിരനേയൊ ഭീമനേയോ നകുലനേയൊ സഹദേവനേയൊ കൊല്ലുകയില്ല. അരജ്ജുനനേ സംബന്ധിച്ചു എനിക്കു വാക്കു തരാൻ വയ്യാ. ഞാൻ അവനേ കൊല്ലും. അല്ലെങ്കിൽ അവൻ എന്നേ കൊല്ലും. രണ്ടിലൊന്നു നിശ്ചയം. രണ്ടായാലും അമ്മയ്ക്കു അഞ്ചുമക്കളെ കിട്ടുമല്ലൊ," കർണ്ണൻ ഇങ്ങനെ പറഞ്ഞതുകേട്ടു കുന്തി തിരിച്ചുപോന്നു. എന്നാൽ ചോരകൊടുത്ത കൈകളോടുള്ള കർണ്ണൻെറ അചഞ്ചലമായ കൂറിനെക്കുറിച്ചു ആ മാതാവ് അഭിമാനിച്ചു.

---

# പതിന്നാലാം അദ്ധ്യായം

## ഗീതോപദേശം

1. ജനിക്കുന്നാറം മുതൽ ചാകും ദിനംവരെയുമീയിവർ
മാർഗ്ഗണംചെയ്യുടുക്കുന്ന മാർഗ്ഗമാകുന്നൊരങ്ങയെ
2. നീ സത്യമേകം നിൻ വാണി മാത്രമേ ജ്ഞാനമേകിട്ടു
മനസ്സിനറിവേകീടാൻ ഹൃദയം ശുദ്ധമാക്കുവാൻ
3. നിനക്കുമാത്രമേ സാധ്യമായിട്ടു വീതസംശയം
ചൂടലപ്പൊട്ടൽ ഘോഷിപ്പൂ നിൻ ജയക്കൈബ്ബലത്തിനേ
4. ഇല്ലനിന്നിൽ വിശ്വസിക്കിൽ ചാക്കും നരകവും ദൃഢം
മാർഗ്ഗവും സത്യവും നീയേ നീയേ ജീവിതവുംതഥാ
5. ആ മാർഗ്ഗമറിവായീടാൻ അസ്സത്യം വച്ചു കൊള്ളുവാൻ
ആജ്ജീവിതം നേടുവാനു മതിന്റെ ഫലമായ്സദാ
6. അതിൽ നിന്നൊഴുകീടുന്ന ശാശ്വത സുധാരധുരി
എന്നു മനുഭവിക്കാനു മെങ്ങറം ക്കേകുക നീ വരം.

(ജി. ഡബ്ബ്ളിയൂ. ഡാൺ)

ശ്രീ പരശുരാമന്റെ യാഗങ്ങളാലും തപസ്സിനാലും പവിത്രീകരിക്കപ്പെട്ടിട്ടുള്ള ധർമ്മക്ഷേത്രമായ കുരുക്ഷേത്രത്തിൽ പാണ്ഡവസേനയും കൗരവസേനയും യുദ്ധത്തിനൊരുങ്ങി അണിനിരന്നു. ഒററയ്ക്കു യുദ്ധംചെയ്തു ജയം നേടാമെന്നു മുഷ്ക്കുപറഞ്ഞതിനു രണ്ടു പക്ഷക്കാരും ഉപേക്ഷിച്ച രുക്മിയും സഹോദരന്മാർ തമ്മിൽ തമ്മിൽ അന്യോന്യം കൊല്ലുന്ന ഈ യുദ്ധത്തിൽ ഒരു പക്ഷത്തും ചേരാതെ നിന്ന ബലരാമനും, ഒരു പക്ഷത്തുചേർന്നു മറുപക്ഷത്തെ ഭടന്മാരെ കൊല്ലുന്നതിനേക്കാൾ രണ്ടു ഭാഗത്തേയും ഭടന്മാർക്കു യുദ്ധം നടക്കാത്ത ഇടകളിൽ ഭക്ഷണം കൊടുക്കുന്ന

കായ്യം കയ്യേററ ചേര രാജാവും ഒഴികെ ഭാരതഖണ്ഡത്തിലേ സകല രാജാക്കന്മാരും ഒരു ഭാഗത്തല്ലെങ്കിൽ മറേറബ് ഭാഗത്തു ചേർന്നിരുന്നു. അർജ്ജനൻ പുള്ളികളും പൊട്ടുകളും ഒന്നുമില്ലാത്ത ഊർജ്ജസ്വലങ്ങളായ തനി വെള്ളക്കുതിരകളെപ്പൂട്ടിയ രഥത്തിൽ ശ്രീകൃഷ്ണനായ സാരഥിയോടുകൂടി വന്നു. താൻ അതിമാനുഷങ്ങളായ ധീരപ്രവൃത്തികൾ ചെയ്യുമെന്ന് തൻെറ ജനന സമയത്ത് ഒരശരീരി ഉണ്ടായതായി തൻെറ അമ്മ കൃഷ്ണനോടു പറഞ്ഞയച്ചിരുന്നതോർത്ത് അർജ്ജനൻ അത്യുൽസാഹവാനായി കാണപ്പെട്ടു. നേരേ മറിച്ച യുധിഷ്ഠിരൻ സോദരന്മാർ തമ്മിലെ യുദ്ധത്തിന് രണ്ടുവശത്തേ പോരാളികളും സന്നദ്ധരായി നിന്നിരിക്കുന്നതു കണ്ടു വിഷാദമഗ്നനായിട്ടാണ് കാണപ്പെട്ടത്. അതുകണ്ട് അർജ്ജനൻ "ധർമ്മമുള്ള ഭാഗത്തിലായിരിക്കും ജയം, വിശേഷിച്ചും കൃഷ്ണൻ സന്നിഹിതനായിരിക്കുന്ന ഭാഗത്തു ജയം സിദ്ധിക്കുമെന്ന് നാരദൻ, കണ്വൻ, ഭീഷ്മൻ, ദ്രോണൻ, ഗാന്ധാരി അമ്മ, കുന്തിയമ്മ ഇവരെല്ലാം ഒരുപോലെ പറയുന്നുണ്ട്. പിന്നെ ജ്യേഷ്ഠനെന്തിനു വിഷാദിക്കുന്നു? അമ്മ ജ്യേഷ്ഠനോടു പറഞ്ഞതുപോലെ നമ്മുടെ ധർമ്മാനുസാരം ക്ഷത്രിയരാജാക്കന്മാരേപ്പോലെ മമത വെടിഞ്ഞു നമ്മൾക്കു യുദ്ധംചെയ്യാം." എന്ന് തേരിൽനിന്നിറങ്ങിച്ചെന്നു യുധിഷ്ഠിരനോടു പറഞ്ഞു.

## അർജ്ജനൻ മഹാകാളിയോടു പ്രാർത്ഥിക്കുന്നു

പിന്നീട് കൃഷ്ണൻെറ നിയോഗം അനുസരിച്ച അദ്ദേഹത്തിൻെറ സഹോദരി മഹാകാളിയോട് അഥവാ ദുർഗ്ഗയോടു ഇങ്ങനെ പ്രാർത്ഥിച്ചു. "അല്ലയോ കുമാരി, അല്ലയൊ കാളി, അല്ലയൊ കപാലി, ഓം

കപിലെ, ഓം കൃഷ്ണപിംഗളേ, ഓം ഭദ്രകാളി, ഓം മഹാകാളി, വിദ്യകളിൽ മഹാവിദ്യേ, ശരീരത്തിലെ സ്വപ്നംപോലുമില്ലാത്ത ഗാഢനിദ്രേ, വേദങ്ങളുടെ അമ്മേ, സാവിത്രി, വേദാന്തത്തിൻെറ അവതാരമേ! ഞങ്ങളുടെഹൃദയഗഹ്വരത്തിൽ കുടികൊള്ളുന്നദേവി, ഞാനിതാ അവിടത്തെ വന്ദിക്കുന്നു. ഞാൻ ഇതാ ഇപ്പോൾ ചെയ്യാൻ പോകുന്ന ഈ യുദ്ധത്തിൽ എനിക്കു ജയം തരേണമേ!" ദേവി അദ്ദേഹത്തിനെ അനുഗ്രഹിച്ചു എന്നും "യതോധർമ്മസ്തതോജയ" എന്നു പുഞ്ചിരിതൂകിക്കൊണ്ടു പറഞ്ഞു എന്നും അദ്ദേഹത്തിനു തോന്നി. അർജ്ജുനൻ ചിന്താവിഷ്ടനായി അദ്ദേഹത്തിൻെറ തേരിൽക്കേറി.

## ദുര്യോധനൻെറ ഭയപ്പാടുകൾ

രണ്ടു ഭാഗത്തും അണിനിരന്നു നില്ക്കുന്ന സേനകളെക്കണ്ടു് ദുര്യോധനൻെറ മനസ്സുകിടുങ്ങി. അദ്ദേഹത്തിൻെറ ഹൃദയം ഇടിഞ്ഞു. അദ്ദേഹത്തിൻെറ പുരോഹിതനായ ദ്രോണാചാര്യൻെറ അടുക്കൽ ചെന്നു തൻെറ സേനയെ നയിക്കുന്നതു് ഭീഷ്മനാണെന്നും, എണ്ണത്തിൽ അതു വലുതാണെങ്കിലും ഭീഷ്മൻ നയിക്കുന്ന ചെറിയ എതിർ സേനയോളം അതിനു ശക്തിയില്ലെന്നു തനിക്കു തോന്നുന്നു എന്നും ഭീഷ്മനേ സദാ സമയത്തും നാലുപാടും ആളുകൾ രക്ഷിച്ചുകൊണ്ടു നില്ക്കണം. സ്ത്രീപുരുഷനായി തീർന്നിട്ടുള്ള ആ ശിഖണ്ഡിയോടു അദ്ദേഹം യുദ്ധം ചെയ്കയില്ലെന്നു പറഞ്ഞിട്ടുണ്ടു്. ഭീഷ്മനേ ആയുധം വയ്പിച്ചു കൊല്ലാൻ എതിർപക്ഷം അവനേ ഉപയോഗിച്ചേയ്ക്കും. അങ്ങനെ ഒന്നു പിണയാതിരിക്കാൻ അവനെ കഴിയുന്നതും മുൻകൂട്ടി കൊന്നുകളയണം." എന്നു ദ്രോണർക്കു

മററുള്ളവർക്കും നിർദ്ദേശങ്ങൾ നൽകി തോററുപോകുമെന്നു് ഒരു വലിയ പേടി ദുര്യോധനൻെറ ഉള്ളിൽ ഒളിഞ്ഞു കിടപ്പുണ്ടെന്നു കണ്ടു് അദ്ദേഹത്തിൻെറ മ്ളാനത മാററി ഉത്സാഹം വരുത്താനായി ഭീഷ്മൻ "തൻെറ ശംഖെടുത്തൂതി സാക്ഷാൽ സിംഹഗർജ്ജനംപോലെയുള്ള ഒരു ശബ്ദം മുഴക്കി. ഉടനടി കൊമ്പുകൾ, കുഴലുകൾ, പെരുമ്പറകൾ, കൈമണികൾ, ചേങ്കിലകൾ മുതലായ വാദ്യവിശേഷങ്ങൾ ഉൽഘോഷിതങ്ങളായി ഒരു മഹാ ശബ്ദകോലാഹലം അത്യുച്ചത്തിൽ പൊങ്ങി. ശംഖങ്ങളുടെ ശബ്ദംകേട്ടു് കൃഷ്ണൻ അദ്ദേഹത്തിൻെറ പാഞ്ചജന്യവും അർജ്ജുനൻ അദ്ദേഹത്തിൻെറ ദേവദത്തവും ഭീമൻ പൗണ്ഡ്രകവും യുധിഷ്ഠിരൻ അനന്തവിജയവും നകുലൻ സുഘോഷവും സഹദേവൻ മണിപുഷ്പകവും കാശിരാജാവും ശിഖണ്ഡിയും സാത്യകിയും ധൃഷ്ടദ്യുമ്നനും വിരാടനും ദ്രുപദനും ദ്രൗപദീപുത്രന്മാരും അഭിമന്യുവും എല്ലാവരും അവരവരുടെ ശംഖങ്ങളും ഊതി. ഈ സങ്കുല ശബ്ദഘോഷം ഭൂമിയിലും ആകാശത്തും മാറെറാലികൊണ്ടു. ധൃതരാഷ്ട്ര പുത്രന്മാരുടെ ഹൃദയങ്ങളെ വിദാരണം ചെയ്തു.

പിന്നീടു കപിധ്വജനായ അർജ്ജുനൻ കൗരവസേനകളെ കണ്ടു ഗാണ്ഡീവം വില്ലുകൈയിലെടുത്തും കൊണ്ടു ആയുധങ്ങൾ പ്രയോഗിക്കാറായ അവസരത്തിൽ "കൃഷ്ണ, അങ്ങു് എൻെറ തേരു് രണ്ടു സേനകളുടെയും നടുവിലായി നിർത്തിയാലും! യുദ്ധംചെയ്യാൻ സന്നദ്ധരായി വന്നുനില്ക്കുന്നവർ ആരെല്ലാമെന്നു കണ്ടു് ആരോടെല്ലാമാണു് ഞാൻ യുദ്ധം ചെയ്യേണ്ടതെന്നു മനസ്സിലാക്കട്ടെ. യുദ്ധംചെയ്തു് ദുർബ്ബുദ്ധി

യായ ധൃതരാഷ്ട്രപുത്രനേ സന്തോഷിപ്പിക്കാനായി ഇവിടെ വന്നിരിക്കുന്നവരെ ഞാൻ ഒന്നു നല്ലവണ്ണം കാണട്ടെ" എന്നുപറഞ്ഞു.

### അർജ്ജുനവിഷാദം

അർജ്ജുനന്റെ അപേക്ഷകേട്ട് കൃഷ്ണൻ തേര് രണ്ടു സേനകളുടെയും മദ്ധ്യസ്ഥാനത്ത് ഭീഷ്മദ്രോണാദി കൗരവപ്രഭുക്കന്മാർക്കഭിമുഖമായി നിർത്തി. "കാണു അർജ്ജുന, യുദ്ധോദ്യുക്തരായി വന്നിരിക്കുന്ന കൗരവരേ" എന്നു പറഞ്ഞു. രണ്ടു സേനകളിലുമായി പിതാക്കന്മാരും പിതാമഹന്മാരും ആചാര്യന്മാരും പിതൃവ്യന്മാരും അമ്മാവന്മാരും പുത്രന്മാരും പൗത്രന്മാരും സ്നേഹിതന്മാരും വയസ്യന്മാരും അവിടെ നില്ക്കുന്നതു കണ്ടു. അണിനിരന്നു നിൽക്കുന്ന ആ ബന്ധുജനങ്ങളെകണ്ടു അർജ്ജുനൻ അത്യന്തം അനുകമ്പാവശനായി, "അല്ലയോ കൃഷ്ണ, യുദ്ധോത്സുകരായി അണിനിരന്നു നിൽക്കുന്ന എന്റെ ബന്ധുജനങ്ങളേ കാണുമ്പോൾ എന്റെ അവയവങ്ങൾ തളരുന്നു. എന്റെ വായ് വരളുന്നു. എന്റെ ദേഹം വിറയ്ക്കുന്നു. എന്റെ തലമുടി എഴുന്നു നിൽക്കുന്നു. ഗാണ്ഡീവം കൈയിൽനിന്നു ഇഴുകുന്നു. എന്റെ തൊലി അടിമുടി ചുട്ടുപൊള്ളുന്നു. എനിക്കു് നില്ക്കാൻ ശക്തിയില്ല. എന്റെ മനസ്സുകറങ്ങുന്നു. ഞാൻ ദുശ്ശകുനങ്ങളും കാണുന്നു. എന്റെ ബന്ധുജനങ്ങളോടു യുദ്ധംചെയ്തു അവരെ കൊല്ലുന്നതിൽ ഞാനൊരു ഗുണവും കാണുന്നില്ല. ഞാൻ ജയമാഗ്രഹിക്കുന്നില്ല. എനിക്കു രാജ്യവുംവേണ്ടാ സുഖങ്ങളും വേണ്ട ജീവനും വേണ്ട. ആർക്കുവേണ്ടിയാണോ ഞങ്ങൾ രാജത്വവും സുഖഭോഗങ്ങളും ആഗ്രഹിക്കുന്നതു് അവർ അവരുടെ ജീവധ

നാദികൾ അപകടപ്പെടുത്തി ഇവിടെ ഇതാ യുദ്ധത്തിനൊരുങ്ങി നില്ക്കുന്നു. ഞാൻ ഈ ആചാര്യന്മാരെയും ബന്ധുക്കളെയും സ്വജനങ്ങളെയും മററു ത്രിലോകങ്ങളുടെയും ആധിപത്യത്തിനുപോലും കൊല്ലുകയില്ല. പിന്നെയാണോ ഈ ഭൂമിക്കുവേണ്ടി? ധൃതരാഷ്ട്രപുത്രന്മാരെ കൊല്ലുന്നതുകൊണ്ടു് എന്തൊരു സന്തോഷം ലഭിക്കാനാണു്! ഇവർ ദുഷ്ടരും ദുർബ്ബുദ്ധികളും ആണു് എങ്കിലും ഇവരെ കൊല്ലുന്നതിനാൽ പാപം ഞങ്ങളെ പിടികൂടും. അതുമാത്രം. ആകയാൽ ഞങ്ങൾ ഞങ്ങളുടെ സ്വജനങ്ങളായ ധൃതരാഷ്ട്രപുത്രന്മാരെ കൊന്നുകൂടാ. അവരെ കൊല്ലുന്നതുകൊണ്ടു് ഞങ്ങൾക്കു സുഖമുണ്ടാകുന്നതെങ്ങനെയാണു്. ദുരാഗ്രഹം അവരുടെ ഹൃദയങ്ങളെ അടിപെടുത്തിയിരിക്കയാൽ അവർ വംശനാശത്താലുള്ള ദോഷങ്ങളെയും സ്നേഹിതന്മാരെ ചതിക്കുന്നതിലുള്ള പാപത്തേയും കാണുന്നില്ല. കുലസംഹാരത്താലുണ്ടാകുന്ന പാപത്തെക്കുറിച്ചു അറിയാവുന്നവരാണു് ഞങ്ങൾ. അങ്ങനെയുള്ള ഞങ്ങൾ എന്തുകൊണ്ടു് ഈ ദുഷ്കൃതത്തിൽനിന്നു പിന്മാറിക്കൂടാ? കുലനാശത്താൽ കുലധർമ്മം നശിക്കുന്നു. കുലധർമ്മം നശിക്കുമ്പോൾ അധർമ്മം വ്യാപിക്കുന്നു. അധർമ്മം വ്യാപിക്കുമ്പോൾ കുലസ്ത്രീകൾ ദുഷിക്കുന്നു. സ്ത്രീകൾ ദുഷിക്കുമ്പോൾ വർണ്ണസങ്കരം ഭവിക്കുന്നു. വർണ്ണസങ്കരം കുലത്തേയും കുലനാശകരേയും നരകത്തിൽ വീഴ്ത്തുന്നു. കുലത്തിലുൾപ്പെട്ടവരും കുലനാശകരിലുൾപ്പെട്ടവരും നരകത്തിലകപ്പെടുമ്പോൾ പിതൃക്കൾക്കായുള്ള ശ്രാർദ്ധാദി കർമ്മങ്ങൾക്കു ലോപം സംഭവിക്കുന്നു. അതുഹേതുവായി അവരുടെ പിതൃക്കളും ഗതിവരാതെ ന

രകംതന്നെ അനുഭവിക്കുന്നു. കഷ്ടം! രാജ്യഭോഗങ്ങൾ അനുഭവിക്കാനുള്ള ദുരാശയാൽ സ്വജനങ്ങളെ കൊല്ലാൻ ഉദ്യമിക്കുന്ന ഞാൻ എന്തൊരു മഹാപാപമാണ് ചെയ്യാനൊരുങ്ങിയിരിക്കുന്നത്? അനായുധനും അങ്ങോട്ടെതിർക്കാതിരിക്കുന്നവനും ആയ എന്നെ ദുര്യോധനാദികൾ കൊല്ലുന്നതായാൽ എനിക്കത്യന്തം ക്ഷേമകരമായിരിക്കും." ഇങ്ങനെ പറഞ്ഞു്, മനസ്സ് ശോകാകുലമായിത്തീർന്ന അർജ്ജുനൻ വില്ലും അമ്പും താഴെയിട്ടിട്ട് തേർത്തട്ടിൽ ഇരിപ്പായി. അദ്ദേഹത്തിന്റെ ഹൃദയം കൃപാതരളിതമായി കണ്ണുകൾ കലങ്ങിമറിഞ്ഞു. അവയിൽ കണ്ണുനീർ നിറഞ്ഞു. മനസ്സ് ഇടിഞ്ഞുതകന്നു പരവശമായി.

## കൃഷ്ണന്റെ ഭർത്സനം.

അപ്രകാരം ഭയാധീനനും ദീനനുംഅശ്രുപൂർണ്ണനേത്രനും വിഷണ്ണനും ആയി തേരിൽ ഇരുന്നഅർജ്ജുനനോട് കൃഷ്ണൻ പറഞ്ഞു. "അർജ്ജുന, അധമവും അപകീർത്തികരവും സ്വർഗ്ഗതിയെ തടയുന്നതും ലജ്ജാവഹവും നിന്ദ്യവും ആയ ഈ ദൗർബ്ബല്യം ഈ ആപൽഘട്ടത്തിൽ നിനക്ക് എവിടെനിന്നുണ്ടായി? പാർത്ഥ, നീ ഈ ക്ലൈബ്യത്തിനു വിധേയനാവരുത്. ഇതു നിനക്കു യോജിച്ചതല്ല. പരന്തപ, നീ നിന്നെ ബാധിച്ചിരിക്കുന്ന ഈ ബലഹീനതയെ തുരത്തു, എണീക്കൂ."

അർജ്ജുനൻ പറഞ്ഞു. "മധുസൂദന, ഈ ഭീഷ്മനോടും ഗുരുജനങ്ങളോടും ഞാൻ എങ്ങനെയാണു യുദ്ധം ചെയ്ക! ഈ ഗുരുജനങ്ങളേ കൊന്നു് ഇവരുടെ ചോരപുരണ്ട സുഖഭോഗങ്ങളനുഭവിക്കുന്നതിൽ ശ്രേഷ്ഠമായിട്ടുള്ളതു് ഒരു ഇരപ്പാളിയായി പിച്ചയെ

ടുത്തു് ജീവിക്കുന്നതാണെന്നു എനിക്കു തോന്നുന്നു. ഞങ്ങൾ ആരോടു കൂടാതെ ജീവിക്കാൻ ഇച്ഛിക്കുന്നില്ലയൊ അവരോടു ഞങ്ങൾ യുദ്ധം ചെയ്തു അവരെ കൊല്ലുന്നതോ, അവരോടു യുദ്ധം ചെയ്യാൻ ചെല്ലാത്ത ഞങ്ങളെ അവർ കൊല്ലുന്നതോ ഏതാണു നല്ലതെന്നു എനിക്കു അറിഞ്ഞുകൂടാ. അവരോടു യുദ്ധം ചെയ്താൽ ജയം ഞങ്ങൾക്കു ലഭിക്കുമോ എന്നും എനിക്കു അറിഞ്ഞുകൂടാ. ഭയം കൊണ്ടുള്ള ദൌർബ്ബല്യം എന്റെ ഹൃദയത്തെ കലക്കുന്നു. എന്റെ കർത്തവ്യം എന്താണെന്നു എനിക്കു പറഞ്ഞുതരൂ. സത്യവും മാർഗ്ഗവും ജീവിതവും എനിക്കു കാണിച്ചുതരൂ. ഞാൻ അങ്ങയുടെ ശിഷ്യനാണു്. അങ്ങയെ ശരണം പ്രാപിച്ചിരിക്കുന്നവനുമാണു്. ഈ ലോകത്തിൽ ശത്രുവില്ലാത്ത ആധിപത്യമാകട്ടെ അതിലുപരിയായ ദേവാധിപത്യം തന്നെയാകട്ടെ ലഭിച്ചാലും അതിനു എന്റെ ഈ ബന്ധുജനങ്ങളെ കൊല്ലണമല്ലൊ എന്ന ചിന്തയാൽ ഉൽഭ്രതമായ എന്റെ ഇന്ദ്രിയങ്ങളെ തളർത്തുന്ന ഈ ദുഃഖത്തെ ഒഴിക്കാനുള്ള വഴി ഞാൻ കാണുന്നില്ല. ഭഗവാനേ എനിക്കു യുദ്ധം ചെയ്യാൻ കഴിയില്ല." അർജ്ജുനൻ മൌനം പൂണ്ടു് ഇരുന്നു.

### ഭഗവാൻ സത്യത്തേയും മാർഗ്ഗത്തേയും കാണിച്ചു കൊടുക്കുന്നു.

ശോകത്താലും നിരാശയാലും താഡിതനായ അർജ്ജുനനോടു കൃഷ്ണൻ പുഞ്ചിരിച്ചുകൊണ്ടു പറഞ്ഞു. "നീ നിനക്കു ദുഃഖിക്കാൻ അർഹതയില്ലാത്തവരെക്കുറിച്ചു ദുഃഖിക്കുന്നു. അറിവുള്ളവരുടെ മട്ടിൽ സംസാരിക്കയും ചെയ്യുന്നു. അറിവുള്ളവർ മരിച്ചവരെക്കുറിച്ചോ ജീവിച്ചിരിക്കുന്നവരെക്കുറിച്ചോ ദുഃഖിക്കു

ന്നില്ല. അവർ അവരുടെ കൃത്യം ചെയ്യുന്നു. ഈ ഗുരുജനങ്ങളുടെ ശരീരങ്ങളെ നശിപ്പിക്കുന്നതുകൊണ്ടു അവർ എന്നേയ്ക്കുമായി നശിച്ചു പോകുന്നില്ല. അവരുടെ ശരീരങ്ങൾ മാത്രമേ നശിക്കൂ. ആത്മാവു് നശിക്കയില്ല. ആത്മാവിനു ജനനമില്ല. മരണമില്ല. അതു് എപ്പോഴും ഉണ്ടു് എന്നും ഉണ്ടു് പണ്ടേഉണ്ടു്. അങ്ങനെയുള്ള ആത്മാവ് ശരീരത്തേ കൊന്നാൽ കൊല്ലപ്പെടുന്നില്ല. അതു കൊല്ലുമെന്നോ, അതിനെ കൊല്ലാമെന്നോ വിചാരിക്കുന്നവൻ ഭ്രാന്തനാണു്. അതു നശിപ്പിക്കാൻ കഴിയാത്തതും സനാതനവും ജനനമില്ലാത്തതും അഴിവില്ലാത്തതും ആണെന്നറിയുന്നവൻ കൊല്ലുന്നതെങ്ങനെ? കൊലയ്ക്കു കാരണമാകുന്നതെങ്ങനെ? ഒരുവൻ ജീർണ്ണിച്ച വസ്ത്രങ്ങൾ കളഞ്ഞു പുതിയ വസ്ത്രങ്ങൾ ധരിക്കുന്നതുപോലെ അതു് ജീർണ്ണിച്ച ശരീരങ്ങളുപേക്ഷിച്ച പുതിയ ശരീരങ്ങളെ പ്രാപിക്കുന്നു. ആയുധങ്ങൾ അതിനെ മുറിക്കുകയില്ല. തീയ് അതിനേ ദഹിപ്പിക്കയില്ല. വെള്ളം അതിനെ നനയ്ക്കയില്ല. കാററു് അതിനേ വരട്ടുകയില്ല അതിനേ കാണാൻ വയ്യ, അതിനെ ധ്യാനിക്കാൻ വയ്യ, അതിനേ മറെറാന്നാക്കാൻ വയ്യ. നീ, പാമരജനങ്ങൾ ചെയ്യുമ്പോലെ, അതു് എന്നും ജനിച്ചുകൊണ്ടിരിക്കുന്നു എന്നും, എന്നും മരിച്ചുകൊണ്ടിരിക്കുന്നു എന്നും വിചാരിക്കുന്നു വെന്നാൽപോലും നീ അതിന്നായി വ്യസനിക്കരുതു്. ജനിക്കുന്നതെല്ലാം മരിക്കും. മരിക്കുന്നതെല്ലാം ജനിക്കും. നിശ്ചയം. അപരിഹാര്യങ്ങളെപ്പററി നീ വ്യസനിക്കരുതു്. സത്വങ്ങൾ ആദിയിൽ അപ്രത്യക്ഷങ്ങളും മദ്ധ്യത്തിൽ പ്രത്യക്ഷങ്ങളും ഒടുവിൽ വീണ്ടും അപ്ര

ത്യക്ഷങ്ങളും ആകുന്നു. എല്ലാവററിൻെറയും ശരീരങ്ങളിൽ വസിക്കുന്ന ആത്മാവ് ഒരിക്കലും വധ്യമല്ല. പിന്നെ നീ എന്തിനു വ്യസനിക്കുന്നു."

നീ നിൻെറ കത്തവ്യം ചെയ്യുക.

"ഞാൻ ഇനിയും പറയാം. നീ നിൻെറ കത്തവ്യത്തെപ്പററി ആലോചിക്കുന്നു എങ്കിൽ ഇങ്ങനെ ചഞ്ചലപ്പെടാൻ കാൎയ്യമില്ല. നിന്നേപ്പോലെയുള്ള ഒരു ക്ഷത്രിയനു് ധമ്മരക്ഷക്കുവേണ്ടിയുള്ള ഒരു യുദ്ധം ചെയ്യുന്നതിനേക്കാൾ ഉൽകൃഷ്ടതരമായി യാതൊന്നുമില്ല. തങ്ങൾ ആവശ്യപ്പെടാതെ ഇതുപോലെയുള്ള ഒരു യുദ്ധം കൈവാക്കിനു വന്നുചേരുന്ന ക്ഷത്രിയന്മാർ ഭാഗ്യവാന്മാരത്രെ. അതു തുറന്നു മലൎത്തിയിട്ടിരിക്കുന്ന സ്വൎഗ്ഗവാതലാകുന്നു. ആകയാൽ നീ ഈ യുദ്ധം ചെയ്തു നിൻെറ കൃത്യത്തെ നിവ്വഹിക്കുന്നില്ലെങ്കിൽ നിൻെറ കീൎത്തി നിന്നേ ഉപേക്ഷിക്കും പാപം നിന്നേ ബാധിക്കും. നീ നിൻെറ കുലധമ്മം ചെയ്യാതിരുന്നതിനു ലോകർ നിന്നേ ദൂഷിക്കും. ഒരു അഭിമാനിക്കു മരണമാണു് അപമാനത്തേക്കാൾ സ്വീകാൎയ്യം. കർണ്ണനും ദുൎയ്യോധനനും ഭീഷ്മനും ദ്രോണനും മററു നായകന്മാരും വിചാരിക്കും നീ യുദ്ധത്തിൽ നിന്നു പിൻവലിഞ്ഞിരിക്കുന്നതു് ഭയം കൊണ്ടാണെന്നു്. ഇപ്പോൾ നിനക്കു വലിയവില കൽപിച്ചിട്ടുള്ള അവർ നിന്നെ വലിയ നിസ്സാരനായി വിചാരിക്കും. നിൻെറ ശത്രുക്കൾ നിൻെറ ബലത്തേയും പൗരുഷത്തേയും നിസ്സാരമാക്കി നികൃഷ്ടമായി പലതും പറയും. അതിനേക്കാൾ വേദനപ്പിക്കുന്ന വേറേ എന്തെങ്കിലുമുണ്ടോ? നീ സ്ത്രീകൾക്കു മാനദോഷം ഉണ്ടാകുമെന്നു പറയുന്നു. അതി

യുദ്ധം വേണോ? ദ്രൗപദിയെ അവമാനിച്ചതു യുദ്ധമില്ലാത്തപ്പോഴല്ലേ? സത്യവും ആർജ്ജവവും ആഭിജാത്യവും യുദ്ധത്തിൽ നഷ്ടപ്പെട്ടുമെന്നു് നീ പറയുന്നു. യുദ്ധം നടക്കുകയാണെങ്കിൽ അതിൽ ചിലതെല്ലാം നഷ്ടപ്പെട്ടും ശരിതന്നെ. നീ യുദ്ധം ചെയ്യാതെ കീഴടങ്ങുകയാണെങ്കിൽ അതു മുഴവൻ നശിച്ചു പോകും. ആ ചിലതെന്താണെന്നോ? ചില മഹാരഥന്മാരോ ചില വിശിഷ്ടങ്ങളോ മാത്രം അതും ലോകരക്ഷയ്ക്കും ധമ്മസംരക്ഷണത്തിനും. നീ തോൽപിക്കപ്പെട്ടാലും കൊല്ലപ്പെട്ടാലും നിനക്കു സ്വർഗ്ഗം കിട്ടും. നീ ജയിച്ചാൽ നിനക്കു രാജ്യം കിട്ടും. ആകയാൽ സുഖദുഃഖങ്ങളേയും ലാഭനഷ്ടങ്ങളേയും ജയപരാജയങ്ങളേയും ശത്രുമിത്രങ്ങളെയും എല്ലാം ഒരുപോലെ കല്പിച്ചു നീ യുദ്ധത്തിനായി അരമുറുക്കുക. ഇപ്രകാരം ചെയ്താൽ നീ പാപ പാത്രമാകയില്ല. പ്രവൃത്തിയാണു് നിനക്കു കാര്യമായിട്ടുള്ളതു് അല്ലാതെ ഫലമല്ല. അതിനാൽ ശകുനങ്ങളേയും ഫലങ്ങളേയും ഭയപ്പെട്ടു നീ നിൻെറ കത്തവ്യത്തെ ചെയ്യാതിരിക്കരുതു്. നീ നിന്നാൽ കഴിയുന്നിടത്തോളം ശ്രമിച്ചിട്ടും നീ തോല്ക്കുന്നു എങ്കിൽ ആ തോൽവിയെ ഒരു നിവേദ്യമായി എനിക്കു് സമർപ്പിക്കുക. സ്ഥിരമതികളുടെ വിചാരം ഒററയാണു്. എന്നാൽ അസ്ഥിരമതികളുടെ വിചാരങ്ങൾ അനേകം ശാഖകളോടു കൂടിയവയും അനന്തങ്ങളും ആണു്. അതുകൊണ്ടു് നീ സംയമത്തിൽ ഉറച്ചു നിന്നും സകല ബന്ധങ്ങളേയും ഉപേക്ഷിച്ചും ജയാപജയങ്ങളിൽ ഭേദവിചാരം കൂടാതെയും യുദ്ധം ചെയ്ക."

## അനാസക്തിയോഗം

മനസ്സിന്റെ സമനിലയെ യോഗമെന്നു വിളിക്കുന്നു. ഫലസിദ്ധിക്കായി കർമ്മം ചെയ്യുന്നവർ ദുഃഖം അനുഭവിക്കുന്നു. നിനക്കു ഇപ്പോൾ സ്വയംഭരണശക്തിയില്ല. നിന്നെ വ്യാജാനുകമ്പ കീഴ്പെടുത്തിയിരിക്കുന്നു. ഒരുവന് സ്വയംഭരണം ഇല്ലാതാകുമ്പോൾ അവനു ധാരണാശക്തി പൊയ്പ്പോകുന്നു. അപ്പോൾ അവന്റെ ചിന്താശീലത്വം പൊയ്പ്പോകുന്നു. ചിന്താശീലത്വം ഇല്ലാതെ ശാന്തിയുണ്ടാവുന്നതല്ല. ശാന്തിയില്ലാത്തവന് എങ്ങനെ സുഖം ലഭിക്കും? നീ നിന്റെ കർത്തവ്യത്തെ ചെയ്യാതിരിക്കയും ഈ യുദ്ധത്തിൽനിന്നു പിന്മാറുകയും ചെയ്താൽ നിനക്കു ശാന്തിയുണ്ടായിരിക്കുന്നതെങ്ങനെ? പ്രവൃത്തികളിൽ വ്യാപരിക്കാതിരിക്കുന്നതുകൊണ്ടുമാത്രം ഒരു മനുഷ്യന് പ്രവൃത്തിപരമായ ഒരു ജീവിതത്തിൽ നിന്നു സ്വതന്ത്രനാവാൻ കഴിയുന്നതല്ല. വെറും സർവ്വസംഗപരിത്യാഗം വഴിക്കു യാതൊരുത്തനും പൂർണ്ണത ലഭിക്കയുമില്ല. യാതൊരു പ്രവൃത്തിയും കൂടാതെ ഒരു ക്ഷണനേരം പോലും ഇരിക്കാൻ ആർക്കും ആവുകയില്ല. പ്രകൃതിയുടെ പ്രചോദനത്താൽ താനറിയാതെതന്നെ സദാ പ്രവർത്തിച്ചുകൊണ്ടേയിരിക്കും. നിനക്കു ക്ലിപ്തപ്പെടുത്തിയിട്ടുള്ള ജോലി നീ ചെയ്ക. പ്രവൃത്തി ചെയ്യാതിരിക്കുന്നതിനേക്കാൾ വളരെ നല്ലതാണ് പ്രവൃത്തിചെയ്തുകൊണ്ടിരിക്കുന്നത്. ഒരു പ്രവൃത്തിയും ചെയ്യാതിരുന്നാൽ നിന്റെ ശരീരത്തെ സുസ്ഥിതിയിൽവച്ചുകൊണ്ടു പോകാൻതന്നെ നിനക്കു കഴിവില്ല. കർമ്മത്തെ ഒരു യജ്ഞമായി കല്പിച്ചുചെയ്യണം. അല്ലെങ്കിൽ ലോകം കർമ്മത്താൽ ബന്ധിതമാകും. അതിനാൽ അർജ്ജുനാ!

ന്നീ നിഷ്കാമമായും ഈശ്വരാർപ്പണമായും കർമ്മം ചെയ്ക. ആദിയിൽ ബ്രഹ്മാവ് മനുഷ്യരെ സൃഷ്ടിച്ചപ്പോൾ യജ്ഞത്തേക്കൂടി സൃഷ്ടിച്ചിട്ട് "ഇതുകൊണ്ടു നിങ്ങൾ വർദ്ധിക്കുവിൻ. ഇതു് നിങ്ങൾക്കു നിങ്ങളുടെ കാമങ്ങളായ പാൽ നൽകുന്ന കാമധേനു ആയിരിക്കും. ഇതുകൊണ്ടു നിങ്ങൾ ദേവന്മാരെ സന്തോഷിപ്പിക്കുവിൻ. ദേവന്മാർ നിങ്ങളെയും സന്തോഷിപ്പിക്കും. പകരം അവക്ക് ഒന്നും ഒട്ടും കൊടുക്കാതെ എല്ലാം സ്വയം അനുഭവിക്കുന്നവൻ ഒരു തികഞ്ഞ കള്ളനാണ്. നിനക്കു വിധിച്ചിട്ടുള്ള കർമ്മം നീ ചെയ്യണം. ചെയ്യുന്നില്ലെങ്കിൽ നീ ഒരു കള്ളനോ കള്ളനാട്യക്കാരനോ പരാന്നഭോജിയോ ആയിത്തീരും. ഇതിൽ ഒരു സംശയവുമില്ല. കർമ്മം ബ്രഹ്മത്തിൽനിന്നും സമുത്ഭവമാണ്. ബ്രഹ്മം പരമാത്മസമുൽഭവമാണ്. ബ്രഹ്മം കർമ്മത്തിൽ പ്രതിഷ്ഠിതമാണ്. യജ്ഞങ്ങൾ വേദോപദിഷ്ടങ്ങളും വേദങ്ങൾ ഈശ്വരോത്ഭൂതങ്ങളും സർവ്വവും ഉൾക്കൊള്ളുന്നവയും ആണെന്നും അതിനാൽ അവ യജ്ഞം കേന്ദ്രമായുള്ളവയുമാണെന്നു് നീ ധരിക്കണം. ഇതാണു് സദാ കറങ്ങിക്കൊണ്ടിരിക്കുന്ന ജീവിതചക്രത്തിന്റെ സ്ഥിതി. അതിനെ അനുഗമിക്കാതെ ഇന്ദ്രിയവൃത്തികളിൽ ആഹ്ലാദംകൊള്ളുന്നവൻ പാപിയാണ്. അവന്റെ ജീവിതംകൊണ്ടു യാതൊരു പ്രയോജനവും ഇല്ലതാനും. അതുകൊണ്ടു നീ സ്വാർത്ഥമായ ഫലകാംക്ഷകൂടാതെ എപ്പോഴും നിന്റെ കർത്തവ്യങ്ങളെ ചെയ്ക. കർമ്മങ്ങൾകൊണ്ടു മാത്രമാണു് ജനകാദികൾ സംസിദ്ധി പ്രാപിച്ചതു്. ലോകത്തിന്റെ രക്ഷയ്ക്കും ക്ഷേമത്തിനും മാർഗ്ഗദർശകതയ്ക്കും വേണ്ടിയെങ്കിലും നീ കർമ്മം ചെയ്യണം.

## മനുഷ്യർക്ക് ദൃഷ്ടാന്തങ്ങൾ

ശ്രേഷ്ഠന്മാർ ആചരിക്കുന്നതു മററുള്ളവരും ആചരിക്കുന്നു. അവർ പ്രമാണമായി സ്വീകരിക്കുന്നതിനെ ജനസാമാന്യം അനുവർത്തിക്കുന്നു. ഹേ അർജ്ജുന, എനിക്കു ചെയ്യേണ്ടതായി ഒന്നുമില്ല. എനിക്കു ഈ മൂന്നു ലോകങ്ങളിലും കിട്ടേണ്ടതായും കിട്ടാത്തതായും ഒന്നുമില്ല. എന്നിട്ടും ഞാൻ കർമ്മം ചെയ്തുകൊണ്ടിരിക്കുന്നു. ഞാൻ മടികൂടാതെ കർമ്മം ചെയ്തുകൊണ്ടിരിക്കുന്നില്ലെങ്കിൽ മനുഷ്യരെല്ലാവരും എൻെറ ആ വഴിയെ അനുസരിക്കും. ഞാൻ നിഷ്ക്രിയനായിരിക്കുന്നപക്ഷം ഈ ലോകങ്ങൾ നശിക്കും. ആ വ്യവസ്ഥയില്ലായ്മക്കു ഞാൻ കർത്താവാവും. ഈ ജനങ്ങളെ നശിപ്പിക്കുന്നവൻ ഞാനാവും. പ്രകൃതിയുടെ ഗുണങ്ങളാൽ എല്ലാ കർമ്മങ്ങളും നടന്നുകൊണ്ടിരിക്കുന്നു. എന്നാൽ അഹങ്കാരംകൊണ്ടു വിവേകം കെട്ട മനുഷ്യൻ ഞാനാണു ചെയ്യുന്നതെന്നു വിചാരിക്കുന്നു. എന്നാൽ കർമ്മങ്ങളുടെ സത്യത്തേയും പ്രകൃതിയുടെ ഗുണങ്ങളേയും കുറിച്ച് അറിയുന്നവൻ ഇന്ദ്രിയവിഷയങ്ങളാണു കർമ്മങ്ങൾ ചെയ്യുന്നതെന്നറിഞ്ഞു നിസ്സംശരായി വത്തിക്കുന്നു. നീ നിൻെറ കർമ്മങ്ങളെയെല്ലാം എങ്കൽ സമർപ്പിച്ചു അദ്ധ്യാത്മബുദ്ധിയോടെ ആശാരഹിതനായി നിർമ്മമനായി നിർദ്ദയനായി യുദ്ധംചെയ്ക. എൻെറ ഈ ഉപദേശങ്ങളെ അനുസരിച്ചു പ്രവർത്തിക്കുന്നവർ കർമ്മബന്ധങ്ങളിൽനിന്ന് മോചിക്കപ്പെടുന്നു. എൻെറ ഈ മതത്തേ ദുഷിക്കയും അനുഷ്ഠിക്കാതിരിക്കയും ചെയ്യുന്നവർ അവിവേകികളും സർവ്വജ്ഞാനവിമൂഢരും ആകുന്നു. അവർ നശിച്ചുപോയവരായി നീ മനസ്സിലാക്കണം. ജ്ഞാനമുള്ള

വർപോലും അവൻെറ പ്രകൃതിയെ അനുസരിച്ചു പ്രവൎത്തിക്കുന്നു. എല്ലാ ജീവികളും അവരുടെ പ്രകൃതിയെ അനുസരിച്ചു പ്രവൎത്തിക്കുന്നു. എല്ലാ ജീവികളും അവരുടെ പ്രകൃതിയെ അനുസരിക്കുന്നു. വെറും ഇന്ദ്രിയനിഗ്രഹത്തിനാൽ ഫലംഎന്തു്?

ഓരോ ഇന്ദ്രിയത്തിൻെറയും ഇഷ്ടാനിഷ്ടങ്ങൾ അതാതിൻെറ വിഷയത്തിൽ വ്യവസ്ഥിതങ്ങളാകുന്നു. മനുഷ്യൻ അവയ്ക്കു് കീഴ്പെടരുതു്. അവ രണ്ടും അവൻെറ ശത്രുക്കളാകുന്നു. അന്യധൎമ്മം നല്ലവണ്ണം അനുഷ്ഠിക്കപ്പെട്ടതായാലും അതിനേക്കാൾ സ്വധൎമ്മം വിഗുണമാണെങ്കിലും ശ്രേഷ്ഠമാകുന്നു. സ്വധൎമ്മാനുഷ്ഠാനംകൊണ്ടു മരണംസംഭവിക്കുന്നതായാലും അതു ശ്രേയസ്സാകുന്നു. പരധൎമ്മം ഭയാവഹവുമാകുന്നു.

ഇന്ദ്രിയങ്ങൾ ശ്രേഷ്ഠങ്ങളെന്നു പറയുന്നു. മനസ്സ് ഇന്ദ്രിയങ്ങളെക്കാൾ ശ്രേഷ്ഠമാണു്. ബുദ്ധി മനസ്സിനേക്കാൾ ശ്രേഷ്ഠമാണു്. ആത്മാവ് ബുദ്ധിയേക്കാൾ ശ്രേഷ്ഠമാണു്. ആകയാൽ നീ ബുദ്ധിയേക്കാൾ ശ്രേഷ്ഠമായ ആത്മാവിനേ അറിഞ്ഞു ആ ആത്മാവ് കൊണ്ടു മനസ്സിനേ അടക്കി കാമരൂപത്തിൽവരുന്ന കീഴടക്കാൻ പ്രയാസമുള്ള ശത്രുവിനേ ഹനിക്കുക.

## അവതാരങ്ങൾ

എനിക്കു ജനനവും മരണവുമില്ല. ഞാൻ സൎവ്വഭൂതങ്ങളുടെയും ഈശ്വരനാണു്. എങ്കിലും ഞാൻ എൻെറ പ്രകൃതിയേ ആശ്രയിച്ചു എൻെറ സ്വന്തമായ മായാശക്തികൊണ്ടു ജനിക്കുന്നു. ധൎമ്മത്തിനു ക്ഷയവും അധൎമ്മത്തിനു വൃദ്ധിയും സംഭവിക്കുമ്പോഴൊക്കെയും ഞാൻ അവതരിക്കുന്നു. സജ്ജനങ്ങളെ രക്ഷി

ക്കാനും ദുർജ്ജനങ്ങളെ നശിപ്പിക്കാനും ധർമ്മത്തെ സംസ്ഥാപിക്കാനും ഞാൻ യുഗംതോറും അവതരിക്കുന്നു. നിസ്സംഗനും മുക്തനും ജ്ഞാനത്തിലുറച്ച മനസ്സോടുകൂടിയവനും ആയ ഒരുവൻെറ കർമ്മങ്ങൾ യജ്ഞത്തിനായി ചെയ്യപ്പെടുന്നതാകയാൽ പൂർണ്ണമായി മാഞ്ഞുപോകുന്നു. അവന് ഹോമകർമ്മം ബ്രഹ്മം, ഹവിസ്സ് ബ്രഹ്മം, ബ്രഹ്മമാകുന്ന അഗ്നിയിൽ ബ്രഹ്മത്താൽ ഹോമിക്കപ്പെടുന്നതും ബ്രഹ്മം. ഇപ്രകാരം അവൻ അവൻെറ കർമ്മങ്ങളിൽ ബ്രഹ്മത്തെ സാക്ഷാൽകരിക്കുന്നതിനാൽ അവൻ തനിയെ ബ്രഹ്മത്തെ പ്രാപിക്കുന്നു. കൊളുത്തിയ തീയ് വിറകിനെ ചാമ്പലാക്കുന്നതുപോലെ ജ്ഞാനാഗ്നികർമ്മങ്ങളെ ഭസ്മീകരിക്കുന്നു. യോഗത്താൽ സമത്വഭാവനയിൽ കർമ്മങ്ങളെ സമർപ്പിക്കയും ജ്ഞാനത്താൽ കർമ്മസംബന്ധിയായ സംശയത്തെ ഛേദിക്കയും ചെയ്യുന്ന മനുഷ്യൻ ആത്മവാനായി ഭവിക്കുന്നു. അതുകൊണ്ടു നീ ജ്ഞാനമായ ഖഡ്ഗംകൊണ്ട് അജ്ഞാനത്തിൽനിന്നും ഉണ്ടായി നിൻെറ ഹൃദയത്തിൽ വസിക്കുന്ന സംശയത്തെ മുറിച്ചുകളയുക. എന്തെന്നാൽ വിശ്വാസമില്ലാത്തവനും സംശയബുദ്ധിയുള്ളവനുമായ മനുഷ്യൻ നശിക്കുന്നു. നീ യോഗത്തെ അനുഷ്ഠിക്കുക.

## സമദർശിത്വം

"എന്നാൽ, കൃഷ്ണ സ്വജനങ്ങളെ വധിക്കുന്നതു അത്യന്തം വേദനാജനകമല്ലേ?" അർജ്ജുനൻ ചോദിച്ചു.

"പണ്ഡിതൻ വിദ്യാവിനയസമ്പന്നനായ ബ്രാഹ്മണനിലും പശുവിലും പട്ടിയിലും ചണ്ഡാലനിലും സമദർശികളാകുന്നു. അവന് സുഹൃത്തുക്കളെയും ശ

ത്രുക്കളേയും മിത്രങ്ങളേയും സ്നേഹവും വിരോധവും ഇല്ലാത്തവനെയും മദ്ധ്യസ്ഥനേയും ദ്വേഷിക്കപ്പെടേണ്ടവനേയും ബന്ധുക്കളേയും അന്യരെയും സജ്ജനങ്ങളേയും പാപികളേയും ഈ വിധ കാര്യങ്ങളിൽ സമബുദ്ധിയോടുകൂടി വീക്ഷിക്കുന്നു. അവനു രാഗദ്വേഷങ്ങളേ എതിർത്തു നിൽക്കാൻ കഴിയുന്നു. അവൻ സുഖത്തിൽ സന്തോഷിക്കയോ ദു:ഖത്തിൽ ക്ലേശിക്കയോ ചെയ്യുന്നില്ല. എന്തെന്നാൽ കാമങ്ങളിൽനിന്നുണ്ടാകുന്ന സുഖങ്ങൾ വേദനാജനകങ്ങളാകുന്നു. അവയ്ക്കു് ആദിയും അന്തവും ഉണ്ടു്. അതിനാൽ പണ്ഡിതന്മാർ അവയിൽ പ്രമോദിക്കുന്നില്ല." ഞാൻ എല്ലാ യജ്ഞങ്ങളുടെയും തപസ്സുകളുടെയും ആദാതാവും സകല ലോകങ്ങളുടെയും നാഥനും, സർവ്വജീവികളുടെയും ബന്ധുവും ആണെന്നറിയുന്നവൻ തന്റെ കർമ്മത്തെ എന്നിൽ അർപ്പിച്ചു അനുഷ്ഠിക്കുന്നു. അവൻ സകല ജീവികളിലും അവനേയും സകല ജീവികളേയും അവനിലും കാണുന്നു. അവനു് എല്ലാം ഒന്നുതന്നെ. ദ്വന്ദബുദ്ധിയില്ല. അവൻ സകലത്തിലും എന്നേയും സകലതും എന്നിലും കാണുന്നു. ഞാൻ അവനു എപ്പോഴും ഉണ്ടു്. അവൻ എനിക്കും എപ്പോഴും ഉണ്ടു്. അവൻ ഇഷ്ടത്തിലും അനിഷ്ടത്തിലും എല്ലാം താനായി കാണുന്നു.

## മനസ്സിനെ ഭരിക്കുകവിഷമം

അർജ്ജുനൻ പറഞ്ഞു. "കൃഷ്ണാ! മനസ്സിനെ തടഞ്ഞുനിർത്തുക ദുഷ്കരമാണു്. ഏകാഗ്രത സിദ്ധിക്കാതെ മനസ്സു് ഇളകിയ ഒരുവനു് ഗതി എന്താണു്. വിമൂഢനായ അവൻ മോക്ഷമാർഗ്ഗത്തിൽ ഉറയ്ക്കാതെ

ലൗകികവും ആത്മീയവും ആയ രണ്ടു ലോകത്തിൽ നിന്നും തെററി നശിക്കയില്ലേ?"

കൃഷ്ണൻ പറഞ്ഞു. "അവന്ന ഇഹലോകത്തു നാശം ഭവിക്കുന്നില്ല. പരലോകത്തും നാശം ഭവിക്കുന്നില്ല. ശുഭ കർമ്മം ചെയ്യുന്ന ഒരുവനും ദുർഗ്ഗതിയെ പ്രാപിക്കുന്നില്ല. യോഗഭ്രഷ്ടൻ പുണ്യം ചെയ്യുന്നവരുടെ ലോകങ്ങളെ പ്രാപിച്ചു അവിടെ വളരെക്കാലം സുഖമായിരുന്നിട്ടു വിശുദ്ധന്മാരും ശ്രീമാന്മാരും ആയ ആളുകളുടെ ഗേഹത്തിൽ ജനിക്കുന്നു. അല്ലെങ്കിൽ യോഗനിഷ്ഠയുള്ള ജ്ഞാനികളുടെ കുലത്തിൽ തന്നെ ജനിക്കുന്നു. ഇങ്ങനെയുള്ള ജനനം ലോകത്തിൽ വളരെ ദുർല്ലഭമാകുന്നു. അവിടെ അവൻ അവൻെറ പൂർവ്വജന്മ ശരീരസ്ഥമായ ജ്ഞാനത്തെ വീണ്ടും ലഭിക്കുന്നു. ആ ജ്ഞാനത്തിന്ന മുമ്പിലത്തേക്കാൾ പൂർണ്ണത, സിദ്ധി ഉണ്ടാവാൻ പ്രയത്നിക്കുന്നു. അവൻ അവശനായാലും പൂർവ്വജന്മത്തിലെ അഭ്യാസത്താൽ യോഗത്തിലേയ്ക്കു് ആകർഷിക്കപ്പെടുന്നു. അവൻ എന്നേ പ്രാപിച്ചു അന്തരാത്മാവോടുകൂടി വിശ്വാസപൂർവ്വം എന്നേ ഭജിക്കുന്നു. അവ ലോകസംഗത്തിനായുള്ള പ്രവൃത്തികൾ ഞാൻ അവനെ അവിടവിടെ നയിച്ചു അവനേക്കൊണ്ടു ചെയ്യിക്കുന്നു. എന്നേക്കാൾ മഹത്തായ ഒന്നുമില്ല. വിശ്വം ഒരു മാലയിൽ രത്നങ്ങൾ എന്നപോലെ എന്നിൽ കോർക്കപ്പെട്ടിരിക്കുന്നു. ഞാൻ എൻെറ മായയിൽ മറഞ്ഞിരിക്കയാൽ ആർക്കും പ്രത്യക്ഷനല്ല. ഈ മായാമയമായ പ്രപഞ്ചം ജനനമില്ലാത്തവനും നാശമില്ലാത്തവനും ആയ എന്നേ അറിയുന്നില്ല. ഞാൻ ഭൂതകാലത്തിലേയും വർത്തമാനകാലത്തിലേയും ഭാവികാലത്തിലേ

യും ജീവികളെ അറിയുന്നു. എന്നാൽ അവർ എന്നെ അറിയുന്നില്ല. നീ എപ്പോഴും എന്നെ ധ്യാനിച്ചു യുദ്ധം ചെയ്ക. മൂഢന്മാർ ഞാൻ മനുഷ്യരൂപം ധരിക്കുമ്പോൾ സകല ജീവികളുടേയും നാഥനായ എന്റെ ഐശ്വര്യമായ പദവിയെ അറിയാതെ എന്നെ നിരാകരിക്കുന്നു. ഞാൻ ഈ ലോകത്തിന്റെ അച്ഛനും അമ്മയും മുത്തച്ഛനും ഈശ്വരനും ആകുന്നു. അറിയപ്പെടേണ്ട പരമാത്മാവ് ഞാനാകുന്നു. ഞാൻ ഓങ്കാരമാകുന്നു. ഋഗ്വേദവും സാമവേദവും യജുർവ്വേദവും ഞാനാകുന്നു. ശാശ്വതമായ ജീവനും മൃതിയും ഞാനാകുന്നു. സ്വത്തും സമ്പത്തും ഞാനാകുന്നു. പരിശുദ്ധ ഹൃദയത്തോടും പരമാത്ഥ ഭക്തിയോടും ഒരിലയോ ഒരു പൂവോ ഒരു കായോ ഒരുകൈ വെള്ളമോ ആരു തന്നാലും ആ ഉപഹാരങ്ങൾ ഞാൻ സ്വീകരിക്കുന്നു. നീ ചെയ്യുന്നതും നീ തിന്നുന്നതും നീ ഉപേക്ഷിക്കുന്നതും നീ അനുഷ്ഠിക്കുന്ന വ്രതങ്ങളും ഹോമങ്ങളും ദാനങ്ങളും തപസ്സുകളും എല്ലാം എന്നിൽ സമർപ്പിക്കുക. നീ അപ്പോൾ കർമ്മത്തിൽ നിന്നു വിമുക്തനായി എന്നോടു ചേരുന്നു.

**ഞാൻ എല്ലാവർക്കും ഈശ്വരനാകുന്നു.**

എനിക്കു ശത്രുവില്ല. ഞാൻ ആരെയും ദ്വേഷിക്കുന്നില്ല. എനിക്കു മിത്രവും ഇല്ല. ഞാൻ എന്നെ ഭക്തിയോടെ സേവിക്കുന്നവരിലും അവർ എന്നിലും സ്ഥിതിചെയ്യുന്നു.

**പാപികളും രക്ഷിക്കപ്പെടുന്നു.**

അന്യചിന്ത കൂടാതെ മഹാപാപികളായവരും എന്നെ ഭജിക്കുന്നു എങ്കിൽ അവർ സൽക്കർമ്മങ്ങൾ ആചരിക്കാൻ ഉറച്ചിരിക്കയാൽ ശരിയായ മാർഗ്ഗ

ത്തിലാണെന്നു വിചാരിക്കപ്പെടുന്നു. അവൻ വേഗം പുണ്യവാനായി നിത്യശാന്തിയേ പ്രാപിക്കുന്നു. എന്റെ ഭക്തൻ ഒരിക്കലും നശിക്കുന്നില്ല എന്നു നീ ഉറക്കെ പറഞ്ഞു കൊൾക. സ്ത്രീയായാലും വൈശ്യനായാലും ശൂദ്രനായാലും പാപയോനിയിൽ ജനിച്ചവനായാലും എന്നിൽ ശരണം പ്രാപിക്കുന്നവൻ മോക്ഷം പ്രാപിക്കുന്നു. അവർ പുണ്യമുള്ള വിശുദ്ധ ബ്രാഹ്മണരോ ഭക്തരായ രാജർഷികളോ ആയാൽ പറയാനുണ്ടോ? ഈ അനിത്യവും ക്ഷണികവും ദുഃഖിതവും ആയ ലോകത്തിൽ ജനിച്ച നീ എന്നേ ഭജിച്ച് ജനനമരണങ്ങളിൽ നിന്നു മുക്തനാവുക. നീ നിന്റെ മനസ്സിനേ എന്നിൽ ഉറപ്പിക്കുക. എന്നോടു ഭക്തിയുള്ളവനായിരിക്കുക. എന്നെ നമസ്കരിക്കുക. ഇപ്രകാരം പരിശീലിച്ചിട്ടു എന്നേ പരമലക്ഷ്യമായി കരുതി നീ എന്റെ അടുക്കൽ എന്റെ ഗേഹത്തിൽ വരിക."

അർജ്ജുനൻ പറഞ്ഞു. "കൃഷ്ണ! അവിടുന്നു പറയുന്നതെല്ലാം ഞാൻ വിശ്വസിക്കുന്നു. എന്നാൽ അവിടുത്തേ ശക്തിയേയും മഹത്വത്തേയും കുറിച്ച് വിസ്തരിച്ചും വിശദമായും പറഞ്ഞാലും അവിടുത്തേ മധുരമായ വാക്കു കേട്ടാൽ എനിക്ക് മതിവരികയില്ല."

## ഈശ്വരന്റെ വിഭൂതികൾ.

ഭഗവാൻ പറഞ്ഞു: "ഗുഡാകേശ, ഞാൻ സർവ്വ ഭൂതങ്ങളുടേയും ആശയത്തിൽ സ്ഥിതിചെയ്യുന്ന ആത്മാവാകുന്നു. ഭൂതങ്ങളുടെ ആദിയും മധ്യവും അന്തവും ഞാൻ തന്നെ ആകുന്നു. ഞാൻ ആദിത്യന്മാരിൽ വിഷ്ണുവും ജ്യോതിസ്സുകളിൽ അംശുമാനായ സൂര്യനും മരുത്തുക്കളിൽ മരീചിയും നക്ഷത്രങ്ങളിൽ

ചന്ദ്രനും വേദങ്ങളിൽ സാമവേദവും രുദ്രന്മാരിൽ ശ ങ്കരനും വാക്കുകളിൽ ഓങ്കാരവും സ്ഥാവരങ്ങളിൽ ഹിമവാനും യജ്ഞങ്ങളിൽ ജപയജ്ഞവും മുനികളിൽ വ്യാസനും മഹർഷിമാരിൽ കപിലനും നദികളിൽ ഗംഗയും വൃക്ഷങ്ങളിൽ അരയാലും നീതിനടത്തുന്നവരിൽ യമനും മനുഷ്യരിൽ രാജാവും ആയുധങ്ങളിൽ വജ്രവും മൃഗങ്ങളിൽ സിംഹവും പക്ഷികളിൽ ഗരുഢനും പാമ്പുകളിൽ നാഗവും, അളവുകളിൽ കാലവും, ആയുധധാരികളിൽ—യോധാക്കളിൽ രാമനും വിദ്യകളിൽ അധ്യാത്മവിദ്യയും ഛന്ദസ്സുകളിൽ ഗായത്രിയും പശുക്കളിൽ കാമധേനുവും ശുദ്ധി ചെയ്യുന്നവരിൽ വായുവും സേനാനികളിൽ സുബ്രഹ്മണ്യനും ഋഷികളിൽ ഭൃഗുവും വൃഷ്ണികളിൽ വാസുദേവനും പാണ്ഡവരിൽ ധനഞ്ജയനും ആകുന്നു.”

## ഈശ്വരന്റെ വിശ്വരൂപം.

അർജ്ജുനൻ പറഞ്ഞു. “ഭഗവാനെ ഞാൻ അവിടത്തെ വിശ്വരൂപം കാണാൻ ആഗ്രഹിക്കുന്നു. അതു എനിക്കു കാണാൻ ശക്തിയുണ്ടെന്നു അവിടുന്നു വിചാരിക്കുന്നു എങ്കിൽ അതെനിക്കു കാണിച്ചു തന്നാലും”

ഭഗവാൻ പറഞ്ഞു. “അർജ്ജുന, പലതരമുള്ളവയും പലനിറവും ആകൃതിയും ഉള്ളവയും ആയ എന്റെ നൂറുക്കണക്കിനു അല്ല ആയിരക്കണക്കിനുള്ള ദിവ്യങ്ങളായ രൂപങ്ങളെ നീ കണ്ടാലും. ദ്വാദശാദിത്യന്മാരെയും അഷ്ടവസുക്കളേയും ഏകാദശരുദ്രന്മാരെയും രണ്ടു അശ്വനീ ദേവന്മാരെയും ഏഴു മരുത്തുക്കളേയും ഇതുപോലെ ഇതിനുമുമ്പു കണ്ടിട്ടില്ലാത്ത അനവധി ആശ്ചര്യങ്ങളേയും കാണുക. സ

കല ചരങ്ങളോടും അചരങ്ങളോടുംകൂടി ഈ മുഴുവൻ ജഗത്തിനേയും എല്ലാം എന്റെ ശരീരത്തിൽ ഒന്നിച്ചു ചേന്നിരിക്കുന്നതായി നീ കണ്ടാലും. മനുഷ്യനായ നിന്റെ മാംസചക്ഷുസ്സുകളാൽ ഇതെല്ലാം നിനക്കു കാണാൻ കഴിയില്ല. അതിനാൽ എന്റെ പ്രജ്വലമായ തേജസ്സിനേ നോക്കാൻ കഴിയുന്ന ദിവ്യചക്ഷുക്കളേ ഞാൻ നിനക്കു തരുന്നു. എന്റെ മഹായോഗ രൂപവും പരമമായ ശക്തിയും നീ ഇനി കാണുക."

കൃഷ്ണൻ ഇങ്ങനെ പറഞ്ഞിട്ടു ഭഗവാന്റെ ഐശ്വര്യമായ രൂപം അജ്ജുനനു കാണിച്ചു കൊടുത്തു. അനേകം മുഖങ്ങൾ ഉള്ളതും അനേകം കണ്ണുങ്ങളുള്ളതും അനേകം അത്ഭുത കാഴ്ചകളോടു കൂടിയതും അനവധി ദിവ്യാഭരണങ്ങൾ ധരിച്ചതും ആയ ആ രൂപം അജ്ജുനൻ അപ്പോൾ കണ്ടു. അനേകം ദിവ്യായുധങ്ങളും ദിവ്യമാല്യങ്ങളും വസ്ത്രങ്ങളും ധരിച്ചതും ദിവ്യമായ സുഗന്ധദ്രവ്യങ്ങൾ പൂശിയതും സമുജ്വലവും അഖണ്ഡവും അവസാനമില്ലാത്തതും ആയിരുന്നു അതു്. അതിന്റെ പ്രകാശം വണ്ണനാതീതമായിരുന്നു. ആയിരം സൂയ്യന്മാർ ആകാശത്തിൽ ഒരുമിച്ചുദിച്ചുയന്നാലുള്ള പ്രഭയായിരുന്നു അതിന്റേതു്. ദേവന്മാരുടെയും ദേവനായ ഭഗവാന്റെ ആ പ്രത്യക്ഷരൂപത്തിൽ അപ്പോൾ അജ്ജുനൻ അനേകം പ്രകാരത്തിൽ വിഭാഗിക്കപ്പെട്ടിട്ടുള്ള ലോകം ആകെ ഒന്നായിചേന്നിരിക്കുന്നതായി കണ്ടു് അത്ഭുതപരവശനായി പുളകിത ശരീരനായി ശ്രീ കൃഷ്ണനെ സാഷ്ടാംഗ നമസ്ക്കാരം ചെയ്തു തൊഴുകയ്യോടെ ഇങ്ങനെ പറഞ്ഞു. "അനേകം മുഖങ്ങളും കണ്ണുകളും അനവധി കാലുക

ളും ശരീരങ്ങളും ദംഷ്ട്രങ്ങളും ഉള്ള അവിടത്തെ ഈ ദിവ്യരൂപം കണ്ടിട്ട് മൂന്നു ലോകവും ഭയപ്പെട്ടുവിക്കുന്നു. എനിക്കും ഭയവും കിടുകിടുപ്പും ഉണ്ടാകുന്നു. പ്രളയാഗ്നി സമാനങ്ങളും ദംഷ്ട്രങ്ങളും ഭയങ്കരങ്ങളുമായ അവിടുത്തെ മുഖങ്ങൾ കണ്ടിട്ട് എന്റെ മനസ്സ് ഒരു ചക്രവാതത്തിൽ അകപ്പെട്ടപോലെയായിരിക്കുന്നു. എനിക്കു ഒരു സമാധാനവും ഇല്ലാതായിരിക്കുന്നു. ഭഗവാനേ അവിടുന്നു എന്നിൽ പ്രസാദിച്ചാലും. സർവ്വ രാജാക്കന്മാരോടുകൂടി ധൃതരാഷ്ട്രപുത്രന്മാരും ഭീഷ്മനും ദ്രോണനും കർണ്ണനും നമ്മുടെ യുദ്ധവീരന്മാരും എല്ലാവരും ദംഷ്ട്രങ്ങൾ കൊണ്ടു ഭയങ്കരങ്ങളായ അവിടുത്തെ വായ്കളിലേയ്ക്കു് പാഞ്ഞുകേറുന്നു. അവരിൽ ചിലരുടെ തലകൾ അവിടുത്തെ പല്ലുകൾക്കിടയിൽപ്പെട്ടു തകന്നു കാണപ്പെടുന്നു. സമുദ്രത്തിനു നേരേ കുതിച്ചുപായുന്ന ജലപ്രവാഹങ്ങളെപ്പോലെ ഈ വീരന്മാർ അവിടത്തെ വായകളിലേയ്ക്കു കടക്കുന്നു. ഈയ്യാമ്പാററകൾ വെമ്പലോടെ ജ്വലിക്കുന്ന തീയിലേയ്ക്കു പാഞ്ഞുചെന്നു് വീണു നശിക്കുന്നതുപോലെ ജനങ്ങൾ അതിവേഗത്തോടെ അവിടത്തെ വായിൽ ചാടിക്കേറി നശിക്കുന്നു. അവിടുന്നു ചുററുപാടും ഉള്ള ലോകങ്ങളേ ജ്വലിക്കുന്ന വായ്കളിലാക്കി നക്കിനുണയുന്നു. അവിടുത്തെ അഗ്നിമയങ്ങളായ പ്രഭാകിരണങ്ങൾ ലോകത്തെ മുഴുവൻ ചുട്ടു പൊള്ളിക്കുന്നു. വിഷ്ണോ, അവിടുന്നാരാണെന്നു് എന്നോടു പറയുക. ഞാൻ അവിടുത്തെ അവതാരോദ്ദേശത്തെ അറിയുന്നില്ല."

ശ്രീഭഗവാൻ പറഞ്ഞു, "ഞാൻ ലോകത്തെ നശിപ്പിക്കുന്ന കാലമാകുന്നു. ഇക്കാണായ ഇവരെ

യെല്ലാം സംഹരിക്കുകയാണെന്റെ ഉദ്ദേശം. നീ യുദ്ധം ചെയ്തില്ലെങ്കിലും ഈ അണിനിരന്നിരിക്കുന്ന യോദ്ധാക്കളേയെല്ലാം കൊല്ലും. ഇവരുടെ വിധി ഞാൻ നിർണ്ണയിച്ചുകഴിഞ്ഞു. അർജ്ജുന നീ എഴുന്നീല്ക്കുക, നീ ശത്രുക്കളെ ജയിച്ചു കീർത്തി സമ്പാദിക്കുക. ഐശ്വര്യസമൃദ്ധമായ രാജ്യത്തെ അനുഭവിക്കുക. ദ്രോണനേയും ഭീഷ്മനേയും ജയദ്രഥനേയും കർണ്ണനേയും മററും ഞാൻ വധിച്ചു കഴിഞ്ഞിരിക്കുന്നതായി പറയാം. നീ അവരെ കൊല്ലുക."

അർജ്ജുനൻ കൃഷ്ണന്റെ ഈ വാക്കുകൾ കേട്ടു വിറച്ചു രണ്ടുകൈകളും കൂട്ടിപ്പിടിച്ചു തൊഴുതുംകൊണ്ടു അത്യന്തം ഭയവിഹ്വലനായി ഗൽഗദത്തോടുകൂടി പറഞ്ഞു "ഭഗവാനേ രാക്ഷസന്മാർ പേടിച്ചു നാലു ദിക്കിലേയ്ക്കും ഓടുന്നതും സകല സിദ്ധന്മാരും സത്തും അസത്തും സർവ്വശക്തനും ആയ അവിടത്തെ നമസ്കരിക്കുന്നതും ഞാൻ കാണുന്നു. അല്ലയൊ ഭഗവാനേ, എന്റെ പ്രമാദത്താലോ സ്നേഹിതനെന്നുള്ള വിചാരത്താലോ അവിടുത്തെ ഞാൻ അലക്ഷ്യമായി അവിടുത്തേ- കൃഷ്ണ, യാദവ സഖേ എന്നെല്ലാം ബഹുമാനംകൂടാതെ വിളിച്ചുപോയിട്ടുള്ളതിനേ ക്ഷമിക്കണേ. അവിടുന്നു ലോകത്തിന്റെ പിതാവാകുന്നു. വന്ദനീയനും ശ്രേഷ്ഠനുമായ ഗുരുവുമാകുന്നു. അവിടേയ്ക്കു തുല്യനായി ആരുമില്ല. ഞാൻ അവിടത്തെ നമസ്കരിക്കുന്നു. പുത്രന്റെ തെററിനേ അച്ഛൻ എന്നപോലെയും സ്നേഹിതന്റെ തെററിനേ സ്നേഹിതൻ എന്നപോലെയും ഭാര്യയുടെ തെററിനേ ഭർത്താവെന്നപോലെയും എന്റെ തെററിനേ അവിടുന്നു ക്ഷമിക്കണേ. അവിടുത്തെ ഈ രൂപം കാണു

കയാൽ ഞാൻ സന്തോഷിക്കുന്നു. എങ്കിലും എന്റെ മനസ്സ് പേടികൊണ്ടു വ്യഥപ്പെടുന്നു. ശംഖചക്രഗദാസരോരുഹങ്ങൾ ധരിച്ച നാലുതൃക്കൈകളോടുകൂടിയതും കിരീടം ലഭിച്ചതും ആയ അവിടുത്തെ സുപരിചിതരൂപം അവിടുന്നു കൈക്കൊള്ളണേ."

## ഭക്തി ഏകമാർഗ്ഗം

ആലിലപോലെ വിറച്ചുംകൊണ്ടിരുന്ന അർജ്ജുനന്റെ ഈ വാക്കുകൾകേട്ട് കൃഷ്ണൻ അദ്ദേഹത്തിന്റെ പഴയരൂപം കയ്ക്കൊണ്ടു ഇങ്ങനെ പറഞ്ഞു. "അർജ്ജുന് എന്റെ പ്രസാദംകൊണ്ടു നീ എന്റെ വിശ്വരൂപംകണ്ടു. വേദയജ്ഞങ്ങൾകൊണ്ടോ അനവധി ദാനങ്ങൾകൊണ്ടോ കർമ്മാനുഷ്ഠാനങ്ങൾകൊണ്ടോ ഉഗ്രതപസ്സുകൾകൊണ്ടോ മനുഷ്യലോകത്തിനു് എന്റെ ഈ രൂപം കാണാൻ കഴിയുന്നതല്ല. അനന്യമായ ഭക്തികൊണ്ടു മാത്രമേ എന്നെ ഈ രൂപത്തിൽ കാണാനും എന്നെ അറിയാനും എന്നോടു ചേരാനും സാധിക്കൂ. എനിക്കുവേണ്ടി കർമ്മങ്ങൾ ചെയ്യുന്നവനും എന്നെ പരമലക്ഷ്യമായി വിചാരിക്കുന്നവനും എന്നെ നിസ്സംഗനായി ആരാധിക്കുന്നവനും യാതൊരു ജീവിയിലും ദ്വേഷബുദ്ധിയില്ലാത്തവനും ആയ മനുഷ്യൻ എന്നെ പ്രാപിക്കുന്നു. നിന്റെ മനസ്സിനെ എന്നിൽതന്നെ ഉറപ്പിക്കുക, നിന്റെ വിചാരങ്ങളെ എന്നിൽതന്നെ ഇരുത്തുക: നിന്റെ കർമ്മങ്ങളെല്ലാം എന്നിൽ സമർപ്പിക്കുക. ഹൃദയത്തെ ഏകാഗ്രമാക്കുക. എന്നെ ഉപാസിക്കുക. നീ എന്നെപ്രാപിക്കും.

"അർജ്ജുനാ, ഈ ശരീരത്തെ ക്ഷേത്രമെന്നു പറയുന്നു. ഇതിനെ അറിയുന്നവനെ ക്ഷേത്രജ്ഞനെ

ന്നും പറയുന്നു. സകല ക്ഷേത്രങ്ങളിലും ഞാൻ ക്ഷേത്രജ്ഞനെന്നു നീ അറിയണം. ഞാൻ പുരുഷനും പ്രകൃതിയും ആകുന്നു. രണ്ടും അനാദികളാകുന്നു. വികാരങ്ങളും ഗുണങ്ങളും പ്രകൃതിയിൽനിന്നുണ്ടാകുന്ന സകല കർമ്മങ്ങളും പ്രകൃതിതന്നെയാണു് ചെയ്യുന്നതെന്നും പുരുഷൻ ഒന്നും ചെയ്യുന്നില്ലെന്നും സാക്ഷിമാത്രമാണെന്നും കാണുന്നവൻ പരമാത്മാവിനെ കാണുന്നു.

## പുരുഷൻ സകലത്തിൻെറയും പിതാവ്

ജീവരൂപങ്ങൾ ഏതു യോനിയിൽനിന്നു ജനിച്ചാലും അവയുടെ ഉൽപാദകൻ ഞാനാകുന്നു. സത്വം, രജസ്സ്, തമസ്സ് എന്നീ മൂന്നുഗുണങ്ങൾ പ്രകൃതിയിൽ നിന്നുത്ഭവിക്കുന്നു. അവ ജീവാത്മാവിനെ ശരീരത്തിൽ ബന്ധിക്കുന്നു. ആത്മജ്ഞാനിയായ ഏതൊരുവൻ ഈ മൂന്നു ഗുണങ്ങളേയല്ലാതെ വേറെ ഒരു കർത്താവിനെ കാണാതിരിക്കയും ആത്മാവിനെ അവയിൽനിന്നു് വേറേ ആയി അറിയുകയും ചെയ്യുന്നുവോ അവൻ പരമാത്മഭാവത്തെ പ്രാപിക്കുന്നു.

## ഗുണാതിക്രമണം

മാനാവമാനങ്ങളിലും മിത്രശത്രുക്കളിലും ഭേദബുദ്ധികൂടാതെ സമത്വംകാണുകയും സർവ്വസ്വാർത്ഥോദ്യമങ്ങളേയും ത്യജിക്കുകയും ചെയ്യുന്നവനെ ഗുണാതീതൻ എന്നു പറയപ്പെടുന്നു.

## പ്രപഞ്ചവൃക്ഷം

പ്രപഞ്ചമാകുന്ന ഒരരയാൽ; അതിൻെറ മൂട് മുകളിൽ; ശാഖകൾ കീഴിലോട്ടു്. അതിനു നാശമില്ല- അതിനെ സംസാരമാകുന്ന അരയാലെന്നു ജ്ഞാനി

കൾ വിളിക്കുന്നു. വേദങ്ങളാകുന്ന അതിന്റെ ഇലകൾ. അതിന്റെ ശാഖകൾ കീഴോട്ടും മേലോട്ടും പടർന്നിരിക്കുന്നവയാണ്. അതു സത്വാദി ഗുണങ്ങളാൽ പരിപുഷ്ടമാണ്. അതിന്റെ തളിരുകൾ ഇന്ദ്രിയങ്ങളുടെ വിഷയങ്ങളാണ്. വേരുകൾ താഴെ പടർന്നുപിടിച്ചു കർമ്മബന്ധമുണ്ടാക്കുന്നു. ആ ഉൽപത്തിയും സ്ഥിതിയും അവസാനവും സത്യമായി ഈ ലോകത്തിലാരും അറിയുന്നില്ല. നിന്നെ ചുററിപ്പിടിച്ചിരിക്കുന്ന സംസാര വൃക്ഷത്തെ വൈരാഗ്യമാകുന്ന ആയുധംകൊണ്ടു മുറിച്ചുകളഞ്ഞിട്ടു. "ഈ ശാശ്വതമായ സംസാരപ്രവൃത്തി ഏതൊരുവനിൽ നിന്നു ഉത്ഭവിക്കുന്നുവോ ആ പുരാണപുരുഷനെ ശരണം പ്രാപിക്കുക."

## ഈശ്വരന്റെ വാസസ്ഥലം

"ആയതിനെ സൂര്യനാകട്ടെ ചന്ദ്രനാകട്ടെ അഗ്നിയാകട്ടെ പ്രകാശിപ്പിക്കുന്നില്ല. അവിടെ എത്തുന്നവർ തിരിയെ വരാതെ എന്നോടു ചേരുന്നു. അതാണ് എന്റെ പരമസ്ഥാനം."

## ഈശ്വരൻ ലോകത്തിൽ

നിത്യനായ എന്റെ അംശം ലോകത്തിൽ വന്നു ജീവാത്മാവായി തീർന്നിട്ടു പ്രകൃതിനിഷ്ഠങ്ങളായ മനസ്സ് ഉൾപ്പെടെയുള്ള ആറിന്ദ്രിയങ്ങളെ തന്നിലേയ്ക്കു് ആകർഷിക്കുന്നു. ഈശ്വരൻ ശരീരത്തെ പ്രാപിക്കുമ്പോഴും ശരീരത്തെ വിട്ടുപോകുമ്പോഴും കാററു് പൂക്കളിൽനിന്നു് ഗന്ധങ്ങളെ എന്നപോലെ ആശയത്തിൽനിന്നു ഇന്ദ്രിയവാസനകളെ സ്വീകരിച്ചു കൊണ്ടുപോകുന്നു. ചെവിയിലും കണ്ണിലും തൊലിയിലും നാക്കിലും മൂക്കിലും ഇരുന്നു ജീവാത്മാവ് വിഷയങ്ങ

ളെ അനുഭവിക്കുന്നു. അജ്ഞന്മാരും അനഭ്യസ്തരും ആത്മാവ് അവരുടെ ഹൃദയങ്ങളിൽ തന്നെ സ്ഥിതി ചെയ്യുന്നു എങ്കിലും ആത്മാവിനെ കാണുന്നില്ല. എന്നാൽ ജ്ഞാനദൃഷ്ടിയുള്ള യോഗികൾ കാണുന്നു. സൂര്യന്റെയും ചന്ദ്രന്റെയും തേജസ്സ് എന്നിൽ നിന്നു തന്നെയാണ് വരുന്നത്. സകല ജീവികളുടേയും രസം ഞാനാകുന്നു. ഞാൻ ജീവനോടു ചേർന്നു ശ്വാസിക്കുന്നു. നാലുവിധത്തിലുള്ള ആഹാരത്തെ ദഹിപ്പിക്കുന്നു. ഞാൻ എല്ലാററിന്റെയും ഹൃദയത്തിൽ ഇരിക്കുന്നു. എല്ലാവരേയുംകൊണ്ടു കർമ്മങ്ങൾ ചെയ്യിക്കുന്നു.

## പുരുഷോത്തമൻ

ഞാൻ ലോകത്തിൽ മാറിക്കൊണ്ടിരിക്കുന്നവനും ഒരിക്കലും മാററമൊന്നും ഇല്ലാത്തവനും ആകുന്നു. ഞാൻ മാറിക്കൊണ്ടിരിക്കുന്ന പ്രപഞ്ചത്തിനു് അതീതനാകുന്നു എങ്കിലും അതിന്റെ കർമ്മങ്ങൾക്കു ആസ്പദമായി അതിന്റെ പിന്നിൽ മാററമില്ലാതെ വർത്തിക്കുന്നു. മാററമുള്ളതും മാററമില്ലാത്തതുമായ ഈ മൂന്നു ലോകത്തെയും താങ്ങിക്കൊണ്ടു ഞാൻ എന്നും പുരുഷോത്തമനായി വർത്തിക്കുന്നു.

## സൃഷ്ടികൾ രണ്ടുവിധത്തിൽ

"ജീവികൾ രണ്ടു മാതിരി സ്വഭാവത്തോടെ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. ദൈവിയായ സ്വഭാവത്തോടു കൂടിയും ആസുരിയായ സ്വഭാവത്തോടുകൂടിയും. മനഃശ്ശുദ്ധി, ശരീരശ്ശുദ്ധി, ഭക്തി, ദാനശീലം, യജ്ഞം, തപസ്സ്, വേദങ്ങളിൽ ബഹുമാനം, ലോകക്ഷേമത്തിനുവേണ്ടി പ്രവർത്തിക്കാനുള്ള ആഗ്രഹം, സ്വേച്ഛയേ ഈശ്വരേച്ഛയ്ക്കു് വിധേയമാക്കാൻ, എന്നിങ്ങനെ

യുള്ളവയാണ് ദൈവി എന്ന സ്വഭാവത്തിന്റെ ലക്ഷണങ്ങൾ. സ്വയം സദ്വൃത്തനെന്നുള്ള നാട്യം, അഹംഭാവം, പൊങ്ങച്ചം, കോപം മററുള്ളവരുടെ അവകാശങ്ങളിലും സുഖങ്ങളിലും അവജ്ഞ, വേദങ്ങളിൽ അജ്ഞത എന്നിവയെല്ലാമാണ് ആസുരിയായ സ്വഭാവത്തിന്റെ ലക്ഷണങ്ങൾ. ആസുരീസ്വഭാവമുള്ളവർ ശരിയായ പ്രവൃത്തിയേയൊ നിവൃത്തിയേയോ അറിയുന്നില്ല. അവരിൽ ശുദ്ധിയൊ ശരിയായ പ്രവൃത്തിയൊ കാണുന്നുമില്ല. ദൈവിയായ സ്വഭാവമുള്ളവൻ മോക്ഷത്തേ പ്രാപിക്കുന്നു. ആസുരിയായ സ്വഭാവമുള്ളവൻ ബന്ധത്തേ പ്രാപിക്കുന്നു. അർജ്ജുനാ, നീ ദൈവിയായ സ്വഭാവത്തോടുകൂടി ജനിച്ചവനാകുന്നു.

## നരകത്തിന്റെ പടിവാതിലുകൾ

"കാമം, ക്രോധം, ലോഭം ഇവ മൂന്നും നരകത്തിലേയ്ക്കുള്ള പടിവാതിലുകളാകുന്നു. നീ ഈ മൂന്നിനേയും ഉപേക്ഷിക്കണം. ദാതാവ്, ദാനം, ഭോക്താവ്, എന്നീ എന്റെ പ്രധാനമായ മൂന്നുസ്ഥിതികളേ സൂചിപ്പിക്കുന്ന ഓം,തൽ, സൽ, എന്ന മന്ത്രത്തേ ധ്യാനിച്ചുംകൊണ്ടു് നീ നിനക്കു ലോകത്തിൽ വിധിച്ചിട്ടുള്ള കർമ്മങ്ങളെച്ചെയ്ക.

## ലോകസംഗ്രഹത്തിനുള്ള കർമ്മങ്ങളെ ത്യജിക്കരുതു്

യജ്ഞങ്ങളും ദാനങ്ങളും തപസ്സും ത്യജിക്കാവുന്നവയല്ല. അവ ഫലാപേക്ഷകൂടാതെ ചെയ്കതന്നെ വേണം. ലോകസംഗ്രഹത്തിനായി അവശ്യം അനുവർത്തിക്കപ്പെടേണ്ട ഒന്നിനേയും ത്യജിച്ചുകൂടാ, അതു ശരിയല്ല. മനഃശ്ശരീരങ്ങളുടെ ക്ലേശം വിചാരിച്ചു ക

മ്മങ്ങളെ അനുഷ്ഠിക്കാത്തവൻ നിർവാണം പ്രാപിക്കയില്ല. മോക്ഷകാംക്ഷിയായ ജ്ഞാനി, സ്നേഹത്താലും നന്മയാലും അഭിരഞ്ജിതനാകുന്നു. സംശയവിമുക്തനായവൻ അഹിതമെന്നുവച്ച് ഒരു കർമ്മത്തേയും ദ്വേഷിക്കുന്നില്ല. ഹിതമെന്നുവച്ച് കാമിക്കുന്നുമില്ല.

## ഒഴിഞ്ഞു നിൽക്കുക അസാദ്ധ്യം

ശരീരമുള്ള എതിനും കർമ്മത്തിൽനിന്നു ഒഴിഞ്ഞുമാറുക സാധ്യമല്ല. എന്നാൽ കർമ്മഫലങ്ങളെ ഉപേക്ഷിക്കുന്നവൻ ത്യാഗിയായി കരുതപ്പെടുന്നു. ഈ ഭൂമിയിലെ ഒരു ജീവിയാകട്ടെ, ദേവലോകത്തിലെ ദേവന്മാരാകട്ടെ ത്രിഗുണബാധയിൽനിന്നു വിമുക്തരല്ല. പൗരുഷം, പരാക്രമം, ദൃഢതപ്രതിഭ, ലോകക്ഷേമത്തിനായി മരണപര്യന്തം യുദ്ധംചെയ്യാനുള്ള സ്ഥിരനിശ്ചയം, ഉദാരത, ആധിപത്യത്വം ഇവ നിന്നേപ്പോലെയുള്ള ഒരു ക്ഷത്രിയന്റെ സഹജങ്ങളായ ഗുണങ്ങളാകുന്നു.

## കർമ്മത്തിന്റെ പ്രാധാന്യം

സ്വധർമ്മം അനുഷ്ഠിക്കുന്നവൻ സിദ്ധിയെ പ്രാപിക്കുന്നു. മറെറാരു ധർമ്മത്തെ നന്നായി ചെയ്യുന്നതിനേക്കാൾ സ്വധർമ്മാനുഷ്ഠാനം അപൂർണ്ണമായാലും ശ്രേഷ്ഠമാകുന്നു. തന്റെ സ്വഭാവം തന്റെമേൽ ചുമത്തിയിട്ടുള്ള പ്രവർത്തി ചെയ്യുന്നതിൽ പാപമില്ല. സ്വന്തം സ്വഭാവത്തിനു യോജിക്കുന്ന സ്വന്തം പ്രവൃത്തി അതിന്നു അതിന്റേതായ അപൂർണ്ണതകൾ ഉണ്ടെങ്കിലും ചെയ്തുതന്നേതീരു. അഗ്നിക്കു പുകയെന്നപോലെ എല്ലാവററിനും വൈകല്യങ്ങൾ

ഉണ്ടു്. അതിനാൽ ദുരഭിമാനവും ഗർവവും അസ ത്യസ്നേഹവും ത്യജിച്ചു ക്ഷോഭമില്ലാതെയും ശാന്തി യോടുകൂടിയും സമചിത്തതയോടും നീ എഴുന്നേല്ക്കുക. ഈ യുദ്ധത്തിൽ നീ നിന്റെ ധർമ്മത്തെ അനുഷ്ഠി ക്കുക. ആത്മീയാഭിമാനം കൊണ്ടോ നിഷിദ്ധമായ സ്നേഹംകൊണ്ടോ നീ മൂഢനായി "ഞാൻ ഈ യുദ്ധം ചെയ്കയില്ല എന്നു ശഠിച്ചാലും നിന്റെ ആ ശാഠ്യം ഫലിക്കുന്നതല്ല. നിന്റെ ക്ഷത്രിയ പ്രകൃതി നിന്റെ ഇച്ഛയ്ക്കു വിപരീതമായിട്ടാലും അവസാനത്തിൽ അതു ചെയ്വാൻ നിന്നെ നിർബ്ബന്ധിക്കതന്നെ ചെയ്യും."

## ഹൃദയത്തിലിരിക്കുന്ന ഈശ്വരൻ നമ്മളെ ആകർഷണം ചെയ്യുന്നു

"അർജ്ജുനാ, ഈശ്വരൻ സകല ഭൂതങ്ങളേയും മൺപാത്രങ്ങളുണ്ടാക്കുന്നവന്റെ ചക്രത്തിന്മേൽ പ്രാ പിക്കപ്പെട്ടവരെപ്പോലെ മായയാൽ ഭ്രമിപ്പിച്ചുകൊ ണ്ടു് അവരുടെ ഹൃദയങ്ങളിൽ സ്ഥിതിചെയ്യുന്നു. നീ സർവ ഭാവങ്ങളുംകൊണ്ടു് അവനേ ശരണം പ്രാപി ക്കുക. അവിടുത്തെ പ്രസാദത്താൽ നീ നിത്യശാന്തി യേയും പരമപദത്തേയും പ്രാപിക്കും."

## നിന്റെ ധർമ്മങ്ങളെല്ലാം എന്നിൽ സമർപ്പിക്കുക, ഞാൻ പറയുന്നതുപോലെ ചെയ്യു

ഞാൻ ഇപ്രകാരം രഹസ്യങ്ങളിലും രഹസ്യമായ ജ്ഞാനത്തെ നിനക്കു ഉപദേശിക്കുന്നു. നീ വിചി ന്തനം ചെയ്തു് അതു ഗ്രഹിക്കുക. നീ എന്റെ ദൃഢ സ്നേഹിതനാകുന്നു. അതിനാൽ ഹിതമായതു ഞാൻ പറയാം. നീ എന്നിൽ മനസ്സുറപ്പിക്കുക; എന്റെ

ഭക്തനാവുക. എനിക്കു യജ്ഞം ചെയ്ക. എന്നെ നമസ്കരിക്കുക. നിന്റെ ധമ്മങ്ങളേയെല്ലാം എന്നിൽ സമർപ്പിക്കുക. ഞാൻ പറയുന്നതുപോലെ ചെയ്ക. എന്നെ ശരണം പ്രാപിക്കുക. നീ വ്യസനിക്കേണ്ട, ഞാൻ നിന്നെ സകല പാപങ്ങളിൽനിന്നും മോചിപ്പിക്കാം. നീ ഇതെല്ലാം ഏകാഗ്രമായ ശ്രദ്ധയോടെ കേട്ടില്ലെ? അജ്ഞതയിൽനിന്നുത്ഭവിച്ച സംശയവും തെററിദ്ധാരണയും നശിച്ചില്ലെ?"

## അജ്ജ്ജനൻ അർജ്ജുനനായിത്തീരുന്നു

പരമാനന്ദത്തിൽ ലയിച്ച അജ്ജ്ജനൻ സന്തോഷത്തോടെ എഴുനീററു് "എന്റെ മോഹം നശിച്ചു. ഓമ്മ ലഭിച്ചു. അവിടുന്നു പ്രസാദിച്ചു സത്യത്തെയും ധമ്മമാഗ്ഗത്തേയും ജീവിതത്തിൽ അനുഗമിക്കേണ്ട പന്ഥാവിനേയും എനിക്കു കാണിച്ചുതന്നു. എനിക്കു് എന്റെ ബുദ്ധിയും ലഭിച്ചു. എന്റെ സംശയങ്ങളും തീർന്നു. അവിടുത്തെ വാക്കനുസരിച്ചു ഞാൻ ചെയ്തു കൊള്ളാം" എന്നുപറഞ്ഞു് വില്ലും അമ്പും എടുത്തു് യുദ്ധത്തിനു സന്നദ്ധനായി.

---

# പതിനഞ്ചാം അദ്ധ്യായം

## മഹാഭാരതയുദ്ധം

"എവിടെ കൃഷ്ണനുണ്ടെന്നാലവിടെത്തന്നെയാം ജയം
ധർമ്മമെങ്ങതുതാൻ കൃഷ്ണൻ ധർമ്മമെങ്ങുണ്ടു താൻ ജയം
(മഹാഭാരതം)

എഴുന്നേൽക്കുവിൻ നിങ്ങൾ ധർമ്മയോധരെ നിങ്ങളി
വഴിപോൽ ധരിസ്സുവിൻ തിളങ്ങും കവചങ്ങൾ
നിങ്ങടെയരാതികൾ ശക്തന്മാരതിമാത്രം
നിങ്ങൾ ചെയ്യേണ്ടയുദ്ധം ദുഷ്കരമത്രെ പാരം
ദൈവവിശ്വാസമററ ലോകത്തോടെതിർത്തേൽക്കാ
നാവിലമെന്ന്യേകൊടിക്കൂറകളുയർത്തുവിൻ
വിടുക്കിനവപാരിൽ പരക്കെപ്പാറിക്കുവിൻ
എടുത്തുംകൊണ്ടടുക്കിൻ മുന്നോക്കം മെയ്യുക്കൊടും
പിടിച്ചീടിനവ താഴാതെ പൊക്കിപ്പൊക്കി
മുടിച്ചീടുവിനരിവർഗ്ഗത്തെ വേഗം വേഗം
വഴിതെററിടുന്നോരേ തിരിഞ്ഞവഴികാട്ടി
കുഴയും പാവങ്ങൾക്കു കഴിവു നൽകീടുവിൻ
ക്ലേശമാർന്ന വക്കലം തോഷമേകുവിൻ ദുഃഖ
പാശത്തിൽ പെട്ടവർക്കു നൽകുവിൻ സമാശ്വാസം
ദൈവിക ശക്തിപൂണ്ടു വിശ്വാസക്കേടിനേയും
സർവ്വപാപങ്ങളെയു മകലെ ത്തുരത്തുവിൻ
ചുരുട്ടീടൊലാ ജയക്കൊടികളും തന്നിൽ
തിരുകീടൊലാ പരമധ്യാത്മജ്ഞാനഖഡ്ഗം
ലൗകികങ്ങളാം ബഹുരാജ്യങ്ങള ഖിലവും
ലോകാധിനാഥൻ തൻെറ രാജ്യങ്ങളാകും വരെ."
(ഡബ്ല്യു. ഡബ്ല്യു. ഹൗ. അനുകരിച്ചതു്)

പതിനെട്ടു ദിവസങ്ങൾ നീണ്ടുനിന്ന മഹായുദ്ധം തുടങ്ങാറായി. പതിനൊന്നു് അക്ഷൗഹിണികള

ടങ്ങിയകൗരവസേനയും ഏഴക്ഷൗഹിണികളുൾപ്പെട്ട പാണ്ഡവസേനയും യുദ്ധം ചെയ്യാനൊരുങ്ങി അഭിമുഖമായി നിന്നു. കൗരവന്മാരുടെ ഓരോ അക്ഷൗഹിണിക്ക കൃപൻ, ദ്രോണൻ, ശല്യൻ, ജയദ്രഥൻ, സുദക്ഷിണൻ, കൃതവർമ്മാവ്, അശ്വത്ഥാമാവ്, കർണ്ണൻ, ഭൂരിശ്രവസ്സ്, ശകുനി, ബാഹ്ലികൻ എന്നിവർ യഥാക്രമം നായകന്മാരായിരുന്നു. ഭീഷ്മനായിരുന്ന സർവ്വസൈന്യാധിപതി യുദ്ധം തുടങ്ങുന്നതിനു മുമ്പായി യുധിഷ്ഠിരൻ അദ്ദേഹത്തിൻെറ ഗുരുവായ ഭീഷ്മനേക്കണ്ട അദ്ദേഹത്തിനോട്ട യുദ്ധംചെയ്യാൻ അനുവാദം ചോദിച്ചു. അദ്ദേഹം അനുവദിച്ചു. ഇനിയും വല്ലതും വേണോ എന്നു അദ്ദേഹം യുധിഷ്ഠിരനോട്ട ചോദിച്ചു. യുദ്ധത്തിൽ ജയം കിട്ടാൻ താൻ എന്തുചെയ്യണമെന്നു പറഞ്ഞുകൊടുക്കണം എന്നു യുധിഷ്ഠിരൻ മറുപടി പറഞ്ഞു. താൻ ജീവിച്ചിരിക്കുന്നിടത്തോളം കാലം ജയം പാണ്ഡവൎക്ക കിട്ടുകയില്ലെന്നു അദ്ദേഹം പറഞ്ഞു. അദ്ദേഹം മരിക്കാൻ എന്താണു ചെയ്യേണ്ടതെന്നു യുധിഷ്ഠിരൻ വീണ്ടും ചോദിച്ചു. "എനിക്ക മരണം വരാനുള്ള സമയമായില്ല. ഏതായാലും കൃഷ്ണൻ നിൽക്കുന്ന ഭാഗത്താണ് ധർമ്മം. ആ ഭാഗത്തിനാണ് ജയം കിട്ടുക. ജയം കിട്ടാൻ എന്തുചെയ്യണമെന്ന് അദ്ദേഹം പറഞ്ഞുതരും." എന്നു ഭീഷ്മൻ പറഞ്ഞു. അതു കഴിഞ്ഞു് യുധിഷ്ഠിരൻ ദ്രോണരെ ചെന്നുകണ്ടു്, യുദ്ധം ചെയ്യാൻ അദ്ദേഹത്തിൻെറ അനുവാദവും വാങ്ങിച്ചു. "കൃഷ്ണൻ നിൽക്കുന്ന ഭാഗത്തു് ധർമ്മവും ജയസിദ്ധിയും" എന്നു ദ്രോണനും പറഞ്ഞു. അദ്ദേഹം മരിക്കാൻ എന്തുവേണമെന്നുയുധിഷ്ഠിരൻ അദ്ദേഹത്തിനോടും ചോദിച്ചു. താൻ ആയുധം ധ

രിച്ചു യുദ്ധം ചെയ്യുന്നപക്ഷം തന്നെ കൊല്ലാൻ ആരാലും ആവുന്നതല്ലെന്നും തനിക്കു അഹിതമായ വല്ല ദുർവ്വാർത്തയും കേട്ടാൽ താൻ ആയുധങ്ങളുപേക്ഷിച്ചു പ്രായോപവേശത്തിനു നിലത്തിരിക്കുമെന്നും അങ്ങനെ സംഭവിക്കുന്നെങ്കിൽ മാത്രമേ തന്നെ കൊല്ലാൻ സാധിക്കയുള്ളു എന്നും അദ്ദേഹം പറഞ്ഞു. പാണ്ഡവർ പിന്നീട് കൃപനേക്കണ്ടു. താൻ അവധ്യനാണെന്നും താൻ യുദ്ധത്തെ അതിജീവിക്കുമെന്നും പറഞ്ഞ് അദ്ദേഹം തന്നോടു യുദ്ധം ചെയ്തുകൊള്ളാൻ അനുമതി നൽകി. പിന്നെ അവർ ശല്യൻെറ അടുക്കൽപോയി. തന്നോടു യുദ്ധംചെയ്തുകൊള്ളാൻ ശല്യനും സമ്മതിച്ചു. താൻ കർണ്ണൻെറ സാരഥിസ്ഥാനം സ്വീകരിക്കുമെന്നും എന്നാൽ കർണ്ണൻെറ വൻപുപറച്ചിൽ വകവച്ചുകൊടുക്കയില്ലെന്നും ചുട്ട മറുപടികൊടുത്തു അദ്ദേഹത്തിനേ നിരുദ്ധവീര്യനാക്കുമെന്നും പറഞ്ഞു. ഭീഷ്മൻ തൻെറ യുദ്ധ സാമർത്ഥ്യത്തെ അധിക്ഷേപിച്ചുപറഞ്ഞതിനാൽ കർണ്ണൻ പിണങ്ങി ഭീഷ്മൻ യുദ്ധത്തിനിറങ്ങുന്നു എങ്കിൽ താൻ യുദ്ധത്തിൽ ഭാഗഭാക്കാകുന്നതല്ലെന്നു ദുര്യോധനനേ അറിയിച്ചു.

## യുധിഷ്ഠിരൻെറ പ്രഖ്യാപനം

എതിർ സൈന്യത്തിൽ ആർക്കെങ്കിലും തൻെറ സൈന്യത്തിൽ ചേർന്ന് ധാർമ്മികമായ യുദ്ധം ചെയ്യാൻ ആഗ്രഹമുണ്ടെങ്കിൽ അവരെ താൻ രണ്ടു കൈയ്യും നീട്ടി സ്വീകരിക്കുന്നതാണെന്നു യുധിഷ്ഠിരൻ വിളംബരമടിച്ച് പ്രഖ്യാപനംചെയ്തു. അതുകേട്ട് ധൃതരാഷ്ട്രനു വൈശ്യഭാര്യയിൽ ജനിച്ച പുത്രനായ യുയുൽസു പാണ്ഡവസേനയിലോട്ടു ചേർന്നു.

തന്റെ ഗുരുപാദന്മാരോടും വൃദ്ധന്മാരോടും യുദ്ധംചെയ്യാൻ മുൻകൂട്ടി അപേക്ഷിച്ചനുവാദം വാങ്ങിച്ചതിനും തങ്ങളോടു യുദ്ധം ചെയ്യാൻ ആഗ്രഹമില്ലാത്തവക്ക അഭയദാനംചെയ്തതിനും കൗരവപ്രമുഖന്മാർ യുധിഷ്ഠിരനേ അഭിനന്ദിച്ചു.

## ദുശ്ശകുനങ്ങൾ

രണ്ടു സൈന്യങ്ങളും നേരം വെളുക്കാൻ കാത്തുകൊണ്ടിരുന്നപ്പോൾ ഒരു കൊടുംകാററടിക്കയും പൊടിപടലമിളകി ആളുകൾ അന്യോന്യം കാണാൻ വയ്യാത്ത വിധത്തിലായി. സൂര്യോദയം ഇരുട്ടുകൊണ്ടു മൂടുകയും ചെയ്തു. ചോരപോലെ ചെമന്ന നിറത്തിൽ മഹാമാരിപെയ്തു. കുറുനരികൾ കൂവി. കഴുകൻപക്ഷികൾ കീച്ചുവിളിച്ചു. മൃഗങ്ങൾ മൂളി. ഭൂമി കുലുങ്ങി. ആകാശം പിളരുംവിധം കൂടക്കൂടെ ഇടിവെട്ടി. മിന്നൽപിണരുകൾ ആ ഭയങ്കര രംഗത്തിനു ദീപ്രമാക്കി. എന്നാൽ രണ്ടുഭാഗത്തേയും യുദ്ധവീരന്മാർ ഈ ദുശ്ശകുനങ്ങൾ കണ്ടു മനസ്സുപതറാതെ വെളിച്ചം വീണപ്പോൾ യുദ്ധം ആരംഭിച്ചു.

## ഒന്നാംദിവസം

ആ ഭയങ്കര കലാപത്തിൽ ചേന്ന ധീരന്മാർ ഓരോ വീരവാദങ്ങൾ പറഞ്ഞുകൊണ്ടു് പോരാട്ടം തുടങ്ങി. അവർ വാളുകളും ഗദകളും കൊണ്ടു തമ്മിലേശി. ഉടക്കളികളും അങ്ങോട്ടും ഇങ്ങോട്ടും കവണികൊണ്ടെറിഞ്ഞു. വില്ലുകളിൽ നിന്നെയ്തുവിടുന്ന അമ്പുകൾ ഇരമ്പിപ്പാഞ്ഞു. കൊടുങ്കാററുനിന്നു്, വായുമണ്ഡലം തെളിഞ്ഞപ്പോൾ യുദ്ധത്തിന്റെ ഭയങ്കരത വർദ്ധിച്ചു. ദുര്യോധനൻ ഭീമനോടു യുദ്ധംചെയ്തു.

യുധിഷ്ഠിരൻ ശല്യനോടും, ധൃഷ്ടദ്യുമ്നൻ ദ്രോണനോടും, ദ്രുപദൻ ജയദ്രഥനോടും എതിർത്തു. ഭീഷ്മൻ പരാക്രമത്തോടെ വീരപ്രവൃത്തികൾ ചെയ്തു് പാണ്ഡവസേനയിൽ വളരെപ്പേരെ വധിച്ചു. അതുകണ്ടു് അർജ്ജുനപുത്രൻ അഭിമന്യു അദ്ദേഹത്തിനോടെതിർത്തു അദ്ദേഹത്തിൻെറ മുന്നേററം തടഞ്ഞുനിർത്തി. ഇതുപോലെ ശക്തനായ ഒരു വീരയുവയോധാവിനേ താൻ മുമ്പൊരിക്കലും കണ്ടിട്ടില്ലെന്നു അദ്ദേഹം പ്രശംസിച്ചു. ശല്യൻ വിരാടരാജാവിൻെറ പുത്രൻ ഉത്തരനെ കൊന്നു. ഭീഷ്മൻ പിന്നെയും മുമ്പോട്ടുകേറുന്നതു കണ്ടു് അർജ്ജുനൻ ഗുരുപാദരായ അദ്ദേഹത്തിനോടു മനസ്സുകേടോടെയും ലജ്ജിച്ചുകൊണ്ടും യുദ്ധം ചെയ്തു. അപ്പോൾ സൂര്യൻ അസ്തമിക്കയാൽ യുദ്ധം നിർത്തി. യുദ്ധനിയമം അങ്ങനെ ആയിരുന്നു. അന്നത്തെ യുദ്ധം കൗരവന്മാർക്കു തികച്ചും അനുകൂലമായിരുന്നു. യുധിഷ്ഠിരൻ വിഷാദവശനായി. ധൈര്യമായിരിക്കാൻ പറഞ്ഞു കൃഷ്ണൻ അദ്ദേഹത്തിനെ സമാധാനപ്പെടുത്തി.

## രണ്ടാംദിവസം

രണ്ടാംദിവസം പാണ്ഡവസേന ക്രൗഞ്ചവ്യൂഹത്തിൽ അണിനിരന്നു യുദ്ധം ചെയ്തു. ഭീഷ്മൻ ദ്രോണാദികളോടുകൂടി അതു ഭഞ്ജിച്ചു. അർജ്ജുനൻ സ്വജനങ്ങളോടു യുദ്ധം ചെയ്യാൻ സംഗതിവന്നല്ലോ എന്നു് സങ്കടപ്പെട്ടു ഭീഷ്മരോടു ആവുമ്പോലെ യുദ്ധം ചെയ്തില്ല. ഭീഷ്മൻ പാഞ്ചാലസൈന്യത്തിൽ വലിയനാശം വരുത്തിത്തുടങ്ങി. അതുകണ്ടു് "പിതാമഹൻ നമ്മുടെ സ്നേഹിതന്മാരെയും സഹായികളെയും വളരെ നശിപ്പിക്കുന്നു. തേരു് അദ്ദേഹത്തിൻെറ

നേക്ക് തെളിക്കുക. അവരെ രക്ഷിക്കാൻ ഞാൻ അദ്ദേഹത്തിനോട് യുദ്ധംചെയ്ത് അദ്ദേഹത്തിനെ കൊല്ലാം" എന്നു കൃഷ്ണനോട് പറഞ്ഞു. കർണ്ണൻെറ യുദ്ധസാമർത്ഥ്യത്തേ അങ്ങു ദ്വേഷിച്ചതിനാൽ കർണ്ണൻ നല്ലവണ്ണം യുദ്ധം ചെയ്യുന്നില്ല. അതിനാൽ നിങ്ങൾ അർജ്ജുനനോടു യുദ്ധം ചെയ്തു അവനെ കൊന്നു ജയം നേടിത്തരണം" എന്നു ദുര്യോധനൻ ഭീഷ്മരോടും ദ്രോണരോടും പറഞ്ഞു. ഭീഷ്മനും ഭീമനും ധൃഷ്ടദ്യുമ്നനുംഅഭിമന്യുവും ആശ്ചര്യകരമായി പോർചെയ്തു. അന്നത്തേകൊല അതിഭയങ്കരമായിരുന്നു.

## മൂന്നാംദിവസം

ഇന്നു പാണ്ഡവഭാഗത്തു അർദ്ധചന്ദ്രാകൃതിയിലും കൗരവഭാഗത്തു ഗരുഡാകൃതിയിലും സേനകളെ അണിനിരത്തി. ഭീഷ്മൻ ദുരാധർഷനായി പോർ ചെയ്തു. ശവങ്ങൾ കുന്നുകുന്നു പോലെ അവിടവിടെ പെരുകി. ചോര പുഴകൾപോലെ ഒഴുകി. അതുകണ്ടു് കൃഷ്ണൻ ഓരോന്നുപറഞ്ഞു് അർജ്ജുനനെ ആവേശം കൊള്ളിച്ചു. അദ്ദേഹം പിറകെ പിറകെ ആയി മൂന്നമ്പുകൾ എയ്തു ഭീഷ്മൻെറ ഞാണു് മുറിച്ചു. "പാർത്ഥ ഞാൻ നിൻെറ പ്രാഗത്ഭ്യത്തേ അഭിനന്ദിക്കുന്നു" എന്നുപറഞ്ഞു് അദ്ദേഹം വേറൊരു വില്ലെടുത്തു പോരുതുടർന്നു. അർജ്ജുനൻ അതിൻെറ ഞാണും മുറിച്ചു. തൻെറ അഭിനന്ദനത്തേ ആവർത്തിച്ചുകൊണ്ടു അദ്ദേഹം മൂന്നാമതു ഒരു വില്ലെടുത്തു തകർത്തുവച്ചു യുദ്ധംചെയ്തു. അപ്പോൾ കൃഷ്ണൻ, "അർജ്ജുന നീ വില്ലുകൊണ്ടു് കളിക്കയാണു്. നിങ്ങളുടെ സേനയുടെ സമൂലച്ഛേദനമാണു് ഭീഷ്മൻെറ ലക്ഷ്യം. ആ സമയത്തു നീ ഇങ്ങനെ കളിക്കുന്നു. നീ

നിൻെറ പ്രതിജ്ഞാനുസാരം ഭീഷ്മനോട് മനസ്സു വച്ച് യുദ്ധം ചെയ്യുന്നില്ല. നീ ധർമ്മത്തെ അപകട ത്തിലാക്കുകയാണ്. അതിനാൽ ഞാൻതന്നെ യുദ്ധം ചെയ്ത് ഇദ്ദേഹത്തിനെ കൊല്ലാം" എന്നുപറഞ്ഞിട്ട് കൃഷ്ണൻ ചക്രം കൈയിലെടുത്തുംകൊണ്ട് തേരിൽനി ന്നിറങ്ങി ഭീഷ്മരോട് യുദ്ധത്തിനു ചെന്നു. അതുക ണ്ട ഭീഷ്മൻ, "കൃഷ്ണ, അവിടത്തെ കൈയാൽ മരി ക്കുന്നതിലധികമായ ഒരു സന്തോഷം എനിക്കുവരാ നില്ല. അത് ഇഹത്തിൽ ശാശ്വതമായ കീർത്തിയും പരത്തിൽ മോക്ഷവും എനിക്കു നൽകുമല്ലൊ" എന്നു പറഞ്ഞു. അർജ്ജുനൻ ഉടനേ കൃഷ്ണൻെറ പിറകെ ഓടിച്ചെന്ന് "ഞാൻ ഇനി കാര്യമായിത്തന്നെ യുദ്ധം ചെയ്യാം" എന്നുപറഞ്ഞു വീണ്ടും തൻെറ സാരഥിയാ യിത്തന്നെ തുടരാൻ അദ്ദേഹത്തിനോട് അപേക്ഷിച്ചു. അർജ്ജുനൻ അനന്തരം ഭീഷ്മരോട് യഥാവിധി യു ദ്ധംചെയ്ത് അദ്ദേഹത്തിൻെറ സേനയേ പിന്നോ ട്ടോടിച്ചു.

## നാലാംദിവസം

അന്നു ഭീമൻെറ ദിവസമായിരുന്നു എന്നു പറ യാം. അന്നു അദ്ദേഹം ധൃതരാഷ്ട്രപുത്രന്മാരിൽ പതി നാലുപേരോട് യുദ്ധംചെയ്ത് അവരിൽ എട്ടുപേരെ കൊന്നു. മററവരെ പിറകോട്ടോടിച്ചു. ദുര്യോധന നോടും ശല്യരോടും ഏററു് അവരെ മുറിവേല്പിച്ചു. ആനകളോതിത്തു അനേകം എണ്ണത്തിനേ കൊന്നു. എന്നാൽ പ്രാഗ്ജ്യോതിഷരാജാവ് ഭഗദത്തൻെറ ആനയോട് ഒന്നും ചെയ്യാൻ അദ്ദേഹത്തിനു കഴി ഞ്ഞില്ല. ഭഗദത്തൻ ആ ഭയങ്കരഗജവീരൻെറ പുറ ത്തുകയറി പാണ്ഡവസേനയെ ആപൽക്കരമായി ആ

ക്രമിച്ചു. ഭീമന്റെ ശ്രമം അതിനോടു ഫലിക്കുന്നി ല്ലെന്നു കണ്ടു ഘടോൽക്കചൻ അതിനോടെതിൎത്തു മായാതന്ത്രംകൊണ്ടു അതിനെ പുറകോട്ടോടിച്ചു.

## അഞ്ചാംദിവസം

ഇന്നു പാണ്ഡവസേന ശ്യേനവ്യൂഹമായും കൗര വസേന മകരവ്യൂഹമായും അണിനിരന്നു യുദ്ധമാരംഭി ച്ചു. അൎജ്ജുനനും ദുൎയ്യോധനനും തമ്മിൽ യുദ്ധംചെ യ്തു. അഭിമന്യു കൗരവസേനയോടു ഉഗ്രമായും ശൗൎയ്യ ത്തോടും പോരാടി. ദുൎയ്യോധനന്റെ പുത്രൻ ലക്ഷ്മ ണനു മുറിവേററു. ഭൂരിശ്രവസ്സ് സാത്യകിയുടെ പ ത്തു പുത്രരേയുംകൊന്നു. ഭൂരിശ്രവസ്സിനേ കൊന്നു അതിനു പ്രതികാരം സാധിക്കുമെന്നു സാത്യകി സത്യം ചെയ്തു. സത്യം അന്നു ചെയ്തു എങ്കിലും അതു സഫ ലമാക്കിയതു കുറെനാൾ കഴിഞ്ഞും കൃഷ്ണന്റെ സഹാ യത്തോടുകൂടിയും ധൎമ്മയുദ്ധനിയമങ്ങളെ ലംഘിച്ചും പല ക്രൂരകൎമ്മങ്ങൾ ചെയ്തും ആയിരുന്നു.

## ആറാംദിവസം

ഇന്നേദിവസം ഭീമൻ വലിയ ആപത്തിൽ അ കപ്പെട്ടു. അദ്ദേഹം യുദ്ധം ചെയ്തുകൊണ്ടിരിക്കവേ കൗരവസൈന്യനിരയ്ക്കുള്ളിൽ വളരെ ദൂരം അറിയാ തെ കടന്നുപോയി സ്വ സേനയിൽനിന്നു വേർപെ ട്ടു. അദ്ദേഹത്തിനെ ജീവനോടു പിടിക്കാമെന്നു പോലും ദുൎയ്യോധനൻ ആശിച്ചു. അപ്പോൾ ദ്രുപദൻ ഭീമന്റെ അപകടനില കണ്ടു സ്വ രക്ഷയെ ഗണി ക്കാതെ അദ്ദേഹത്തിന്റെ സഹായത്തിനു പിറകേ എത്തി. കൗരവർ അദ്ദേഹത്തിനെ വളഞ്ഞു അദ്ദേ ഹത്തിന്റെ സേനയിൽനിന്നു വേർപെടുത്തി. അതു

സാധിക്കയാൽ അവർ അതിരില്ലാതെ സന്തോഷിച്ചു. പക്ഷേ പാണ്ഡവസേനയിൽ അഭിമന്യു എന്നൊരു ധീരനുള്ള കഥ അവരോർത്തില്ല. അഭിമന്യു ചൊടിച്ചു കുരുസേനയെ ആക്രമിച്ച് ഭീമനേയും ദ്രുപനേയും ആപത്തിൽനിന്നു രക്ഷിച്ചു.

## ഏഴാംദിവസം

ഭീഷ്മന്റെ ദിവസമായിരുന്നു ഇതു്. അദ്ദേഹം തന്റെ സേനയെ മണ്ഡലവ്യൂഹത്തിൽ അണിനിരത്തിയുദ്ധംചെയ്തു് വജ്രവ്യൂഹത്തിൽ നിർത്തിയിരുന്ന പാണ്ഡവസേനയിൽ വലിയ നാശം ചെയ്തുംകൊണ്ടു മുമ്പോട്ടുകേറി. അവരെ തടഞ്ഞുനിർത്താൻ അർജ്ജുനനും കഴിഞ്ഞില്ല. സൂര്യൻ അസ്തമിക്കാറായപ്പോഴേയ്ക്കും ശവങ്ങൾ കൊണ്ടും മുറിവുപെട്ടവരെക്കൊണ്ടും അവിടം നിറഞ്ഞിരുന്നു. അന്നു രാത്രിയിൽ കാളിക്കൂളികൾക്കും കാട്ടു ജന്തുക്കൾക്കും ഒരു നല്ല സദ്യകിട്ടി.

## എട്ടാംദിവസം

പിറേറന്നു് യുദ്ധത്തിന്റെ കാററു തിരിഞ്ഞുവീണു. ഭീഷ്മന്റെ സാരഥികൊല്ലപ്പെട്ടു. കുരുസേനയുടെ നിലകൾ ഇളകി താറുമാറായി. എങ്കിലും ഗാന്ധാര രാജാക്കന്മാർ അതിനെ കൂട്ടി ചേർത്തു പുനർവ്യൂഹം ഉറപ്പിച്ചു. അവർ അർജ്ജുനനു നാഗകന്യക ഉലൂപിയിൽ ജനിച്ച പുത്രൻ ഇരാവനേ കൊന്നു. അർജ്ജുനൻ അതിനാൽ ദുഃഖപരവശനായി. ഭീമപുത്രൻ ഘടോൽക്കചൻ കുരുസേനയിലെ നിരവധി ഭടന്മാരെകൊന്നു അതിനു പകരംവീട്ടി. അഭിമന്യു വലിയ പരാക്രമ പ്രവൃത്തികൾ ചെയ്തു.

ഒൻപതാംദിവസം

ഇന്നു് ഒരു കാട്ടുതീയ് പുല്ക്കാടുകളെ ദഹിപ്പിക്കുന്നതുപോലെ ഭീഷ്മർ പാണ്ഡവസേനയെ അരിഞ്ഞുതള്ളി. അതു കണ്ടു് കൃഷ്ണൻ "നിനക്കു നിൻെറ സേനയെ മുഴുത്തോൽവിയിൽനിന്നു രക്ഷിക്കണമെന്നുണ്ടെങ്കിൽ നീ ഭീഷ്മനെ കൊല്ലണം. താൻ ഒരു സ്ത്രീയോടൊ സ്ത്രീയായിജനിച്ചു പുരുഷനായവനോടൊ യുദ്ധം ചെയ്കയില്ലെന്നു അദ്ദേഹം സത്യം ചെയ്തിട്ടുണ്ടു്. അംബ എന്നൊരു സ്ത്രീയെ അവളുടെ പൂർവ്വജന്മത്തിൽ അദ്ദേഹം ദോഷപ്പെടുത്തുകയാൽ അവർ ഭീഷ്മനെ കൊല്ലാനായി ഒരു യക്ഷൻെറ അടുക്കൽനിന്നു പുരുഷത്വം വാങ്ങി. അവളാണു് ശിഖണ്ഡി. നീ ശിഖണ്ഡിയെ മുമ്പിൽനിർത്തിക്കൊണ്ടു അദ്ദേഹത്തിനെ എയ്തുവീഴ്ത്തണം." എന്നു് അർജ്ജുനനോടു പറഞ്ഞു. "കഷ്ടം! ഒരുവൻെറ പിന്നിൽനിന്നു യുദ്ധം ചെയ്യാനോ നിന്ദ്യമായ മാർഗ്ഗത്തിൽ ഭീഷ്മനേ തോല്പിക്കാനോ എനിക്കാവില്ല. ഞാൻ ഒരു കുട്ടിയായിരുന്നപ്പോൾ തന്നെ അദ്ദേഹത്തിനേ സ്നേഹിക്കയും അദ്ദേഹത്തിൻെറ മടിയിൽ കേറി ഇരുന്നു അച്ഛനെന്നു വിളിക്കയും ചെയ്തിട്ടുള്ളതാണു്. ആ പൂജ്യപാദനായ വീരയോദ്ധാവിനെ ആ വിധംകൊല്ലുന്നതിനേക്കാൾ മരിക്കയാണു് എനിക്കു ഹിതം." എന്നു് അർജ്ജുനൻ ഉത്തരംപറഞ്ഞു. "ഭീഷ്മൻ അംബയോടു ചെയ്ത അധർമ്മ പ്രവൃത്തിയുടെ പകരമായും അധർമ്മത്തിൻെറ ബലിയായും നിയതിയുടെ വിധി അനുസരിച്ചു നാളെ മരിക്കും. നിന്നോടു അദ്ദേഹത്തിനു സ്നേഹമില്ലതന്നെ. ആ വിധമല്ലേ അദ്ദേഹം നിന്നോടു യുദ്ധം ചെയ്യുന്നതു്. അദ്ദേഹത്തിനു കഴിയുമെങ്കിൽ അദ്ദേഹം നിന്നെ കൊല്ലുകയും ചെയ്യും.

നീ അദ്ദേഹത്തിനോടു യുദ്ധം ചെയ്തു കൊല്ലാതിരിക്കാനൊരു കാരണവും ഞാൻ കാണുന്നില്ല." എന്നിങ്ങനെ കൃഷ്ണൻ നിർബന്ധിച്ചു പറഞ്ഞപ്പോൾ അർജ്ജുനൻ ഭീഷ്മന്റെ നേരെ തേർവിടാൻ കൃഷ്ണനോടു പറഞ്ഞു. ഒരമ്പെയ്തു അർജ്ജുനൻ ഭീഷ്മന്റെ വില്ലുമുറിച്ചു. ഭീഷ്മൻ മറെറാരു വില്ലെടുത്തു. അർജ്ജുനൻ അതും മുറിച്ചു. അർജ്ജുനൻ വിലയേറിയ ഒരു ശത്രുവാണെന്നു പറഞ്ഞു അദ്ദേഹം മൂന്നാമതൊരു വില്ലെടുത്തു യുദ്ധം ചെയ്തു. അർജ്ജുനൻ ഉദാസീനതയോടെയാണ് ഭീഷ്മനോടേററതു് എന്നു പറഞ്ഞു കൃഷ്ണൻ അദ്ദേഹത്തെ ശകാരിച്ചുംകൊണ്ടു് കൈയ്യിൽ ചമ്മട്ടിയുമായി തേരിൽനിന്നിറങ്ങി ഭീഷ്മനോടു യുദ്ധം ചെയ്യാനും അദ്ദേഹത്തിനെ കൊല്ലാനുമായി അദ്ദേഹത്തിന്റെ നേക്കണഞ്ഞു. "വരിക! വരിക! ഇതിലധികം നല്ലതായ ഒരു മരണം എനിക്കാശിക്കാനില്ല" എന്നു ഭീഷ്മൻ ഉറക്കെപ്പറഞ്ഞു. അർജ്ജുനൻ പിറകെ ഓടിച്ചെന്നു താൻ ഇനി ഭീഷ്മനോടുമനസ്സു വച്ചു യുദ്ധം ചെയ്യാമെന്നു വാഗ്ദാനം ചെയ്കയും കൃഷ്ണൻ തിരിയെവന്നു തേരിൽക്കയറി തേർതെളിക്കാൻ തയ്യാറാകയും ചെയ്തു. നേരം സന്ധ്യയായതിനാൽ അന്നത്തെ യുദ്ധം അവസാനിച്ചു.

### പത്താംദിവസം

### ഭീഷ്മനു മരണകരമായ മുറിവേററു

നേരം വെളുക്കുന്നതിനു മുമ്പായി യുധിഷ്ഠിരൻ സഹോദരന്മാരോടും കൃഷ്ണനോടുമൊരുമിച്ചു ഭീഷ്മരെ ചെന്നുകണ്ടു. അദ്ദേഹം ചിരിച്ചുംകൊണ്ടു "നിങ്ങൾക്കെന്നെ കൊല്ലണമെന്നുണ്ടെങ്കിൽ ഞാൻ മുൻപു് അർജ്ജുനനോട്ട് പറഞ്ഞതുപോലെ ചെയ്കതന്നെവേ

ണം. ഞാൻ ശിഖണ്ഡിയോടു ഒരിക്കലും യുദ്ധം ചെയ്കയില്ല." എന്നു യുധിഷ്ഠിരനോടും അർജ്ജുനനോടുമായി പറഞ്ഞു. പിറേറന്നാളത്തെ യുദ്ധം ആരംഭിച്ചപ്പോൾ പാണ്ഡവന്മാർ ഭീഷ്മനോടെതിർക്കാൻ ശിഖണ്ഡിയെ മുമ്പിലും അർജ്ജുനനേ അവൻെറ പിറകിലും നിർത്തി. ശിഖണ്ഡി ഭീഷ്മൻെറ നേക്കു് മൂന്നമ്പുകൾ അയച്ചു എങ്കിലും യുദ്ധം ചെയ്യാനടുത്ത ഭീഷ്മൻ ശിഖണ്ഡിയെ കണ്ടു. ഉടനെ പെട്ടെന്നു യുദ്ധം നിർത്തി, "നീ എന്നേ എയ്തുവെങ്കിലും ഞാൻ നിന്നെ എയ്യുന്നില്ല. ഒരു സ്ത്രീയായി പിറന്ന നിന്നോടു യുദ്ധം ചെയ്യുന്നില്ല." എന്നു് ശിഖണ്ഡിയോടു പറഞ്ഞു. അപ്പോൾ അർജ്ജുനൻ ശിഖണ്ഡിയുടെ പിറകിൽനിന്നുംകൊണ്ടു രണ്ടു് അമ്പുകൾ അദ്ദേഹത്തിൻെറ നേക്കു നല്ല ആയത്തോടുകൂടി എയ്തു. "ഇടിവെട്ടുംപോലെ എൻെറ ദേഹത്തിന്മേൽ തറച്ച ഈ അമ്പുകൾ ശിഖണ്ഡിയുടെ അല്ല അർജ്ജുനൻെറ തന്നെ ആയിരിക്കണം." എന്നു പറഞ്ഞുംകൊണ്ടു അദ്ദേഹം തേരിൽനിന്നു തലകുത്തി താഴെവീണു. തൻെറ മരണത്തേ ഇഷ്ടംപോലെ താമസിപ്പിക്കാനുള്ള ശക്തി തൻെറ അച്ഛൻ തനിക്കു നൽകിയിട്ടുണ്ടെന്നും ഉത്തരായനം വന്നിട്ടെ താൻ മരണം വരിക്കൂ എന്നും അദ്ദേഹം പറഞ്ഞു. പാണ്ഡവക്കു കൊടുക്കാനുള്ള പകുതി രാജ്യം അവക്കു കൊടുക്കാനും ഈ പെരുങ്കൊല നിർത്താനും അദ്ദേഹം ദുര്യോധനനോടു ഉപദേശിച്ചു. തൻെറ സോദരന്മാരോടു യുദ്ധം ചെയ്യരുതു് എന്നു് കർണ്ണനോടു് അപേക്ഷിച്ചു. എന്നാൽ ഈ ഉപദേശങ്ങളും അപേക്ഷകളും എല്ലാം പൊട്ടച്ചെവികളിലാണു് വീണതു്. യുദ്ധം മുറയ്ക്കുതുടർന്നു നടന്നു. അദ്ദേഹത്തിൻെറ അപേക്ഷപ്രകാരം അർജ്ജുനൻ

അദ്ദേഹത്തിന് അമ്പുകൾകൊണ്ട് ഒരു കിടക്ക ഉണ്ടാക്കിക്കൊടുത്തു. ഉത്തരായണവും കാത്ത് മുത്തശ്ശൻ അതിന്മേൽ പ്രശാന്തമായി കിടന്നു. അദ്ദേഹത്തിനു ദാഹം തോന്നുകയാൽ ഒരു അമ്പെയ്തു നല്ല തണുത്ത വെള്ളം വരുന്ന ഒരു ഉറവുണ്ടാക്കി കൊടുക്കാൻ അദ്ദേഹം, അർജ്ജുനനോടാവശ്യപ്പെട്ടു. അർജ്ജുനൻ പർജ്ജന്യാസ്ത്രം പ്രയോഗിച്ച് നിലത്തുനിന്നു കുതിച്ചു പൊങ്ങുന്ന ഒരു ഉറവുകാലുണ്ടാക്കി. അദ്ദേഹം അതിലെ തണുത്ത വെള്ളം താല്പര്യത്തോടെ കുടിച്ചു ദാഹം തീർത്തു. "ഒരു ക്ഷത്രിയന്റെ നിലയിലുള്ള എന്റെ ധർമ്മത്തിനു ഭംഗം വരുത്താതെ ഈ സ്വജനവധത്തിൽനിന്നു വിരമിക്കാൻ സ്വാതന്ത്ര്യം കിട്ടിയതിൽ ഞാൻ സന്തോഷിക്കുന്നു." എന്ന് അദ്ദേഹം പറഞ്ഞു.

## പതിനൊന്നാംദിവസം

ഭീഷ്മൻ വീണതിൽ രണ്ടു കക്ഷികളും വ്യസനിച്ചു. ദുര്യോധനൻ ദ്രോണരെ കൗരവസേനയുടെ സർവ്വസേനാധിപതിയായി അഭിഷേകം ചെയ്തു. യുധിഷ്ഠിരനേ പിടിച്ചു തടവിലാക്കാമെന്ന് ദ്രോണൻ ദുര്യോധനനു വാക്കുകൊടുത്തു. എന്നാൽ ഭീമനും അഭിമന്യുവും ധീരതയോടെ എതിർക്കയാൽ അതിനു ദ്രോണർ ചെയ്ത ശ്രമം കുറേനേരത്തേയ്ക്കു ഫലിച്ചില്ല. അർജ്ജുനൻ ത്രിഗർത്തരാജാവിനോടു യുദ്ധംചെയ്ത് അകലെപ്പോയി എന്നു കണ്ടപ്പോൾ ദ്രോണൻ യുധിഷ്ഠിരന്റെ നേർക്കണഞ്ഞു വീണ്ടും ഒന്നു ശ്രമിച്ചു. അപ്പോൾ യുധിഷ്ഠിരൻ അതിവേഗമുള്ള ഒരു കുതിരപ്പുറത്തുകേറി ഓടിച്ചു പടർക്കളം വിട്ടുപോയി രക്ഷപ്പെട്ടു.

### പന്ത്രണ്ടാം ദിവസം

പിറേറന്നു അഭിമന്യു വീരകൃത്യങ്ങളിൽ അതിശയിച്ചു. ദ്രോണൻ അദ്ദേഹത്തിൻെറ സ്വന്തവും സുപ്രസിദ്ധവുമായ ചിലന്തിവലയുടെ ആകൃതിയിലുള്ള വ്യൂഹത്തിൽ പടകളെ അണിനിരത്തി. അതു തകക്കാനുള്ള പാണ്ഡവരുടെ ശ്രമങ്ങളൊന്നും ഫലിച്ചില്ല. അവരുടെ ഭാഗത്തു ഭയങ്കരമായ നാശം സംഭവിച്ചു. അവക്കു തോൽവി പററാതിരിക്കണമെങ്കിൽ ആ വ്യൂഹം ഉടയ്ക്കണം. അഭിമന്യു തനോടെതിൎത്തുനിന്ന ദുൎയ്യോധനൻെറ പുത്രൻ ലക്ഷണനോടു യുദ്ധം ചെയ്തു് അവനേ കൊന്നിട്ടു് കരുതലില്ലാതെ ആ വ്യൂഹത്തിനുള്ളിലേയ്ക്കു് കടന്നുകേറി വളരെ ദൂരം മുമ്പോട്ടുപോയി. ദ്രോണനും അശ്വത്ഥാമാവും കൃപനും കൎണ്ണനും ബ്രഹൽബലനും കൃതവൎമ്മാവും ജയദ്രഥനും കൂടി അവനെ കൊല്ലണമെന്നു നിശ്ചയിച്ചു അവനെ വളഞ്ഞു് പാണ്ഡവസേനയുടെ സഹായത്തേ നിരോധിച്ചു. ഈ മഹാരഥന്മാരും മററനവധി ആളുകളും ഒന്നിച്ചു ലജ്ജയില്ലാതെ യുവാവായ അവനോടു യുദ്ധം ചെയ്തു. അവനവരെല്ലാവരോടും ചെറുത്തു നില്ക്കുകയും ശത്രുഞ്ജയനേയും ചന്ദ്രകേതുവിനേയും മേഘവേഗനേയും സൂൎയ്യഭാസ്സിനേയും സുവർച്ചസ്സിനേയും കൊല്ലുകയും ശകുനിയേ മുറിവേല്പിക്കയും ചെയ്തു. പ്രബലന്മാരായ ആളുകളോടു് ഒററയ്ക്കു ശൌൎയ്യത്തോടു പൊരുതി നില്ക്കെ ഒടുക്കം അവനെ പലരും കൂടി തേരിൽ നിന്നു വീഴ്ത്തി വധിച്ചു. കൗരവർ അപരിമിതമായി ആഹ്ലാദിച്ചു. അർജ്ജുനൻ ഈ സംഭവം അറിഞ്ഞപ്പോൾ "അയ്യോ! എൻെറ ഓമന മകനേ" എന്നു പറഞ്ഞു കരഞ്ഞും കൊണ്ടു താഴെവീണു മോഹാലസ്യ

പ്പെട്ടു. അദ്ദേഹത്തിനു ബോധം വീണപ്പോൾ തന്റെ മകന്റെ മരണത്തിനു ഹേതുഭൂതനായ ജയദ്രഥനേ പിറേറന്നു സൂര്യൻ അസ്തമിക്കുന്നതിനു മുമ്പ് താൻ കൊല്ലുമെന്നും കൊന്നില്ലെങ്കിൽ താൻ തീയിൽ ചാടി ചാകുമെന്നും പ്രതിജ്ഞചെയ്തു. ഈ പ്രതിജ്ഞയേക്കുറിച്ചുകേട്ട്, കൗരവർ പിറേറന്നു ജയദ്രഥനേ രക്ഷിച്ച് അർജ്ജുനന്റെ സത്യത്തിനു ഭംഗം വരുത്തി അദ്ദേഹത്തെക്കൊണ്ടു ആത്മഹത്യ ചെയ്യിക്കണെമെന്നും അങ്ങനെ എളുപ്പത്തിൽ യുദ്ധത്തിൽ ജയം നേടണമെന്നും നിശ്ചയിച്ചു. എങ്കിലും ജയദ്രഥൻ ഭയവിഹ്വലനായി അദ്ദേഹത്തിനു അർജ്ജുനന്റെ ശരങ്ങളിൽ നിന്നു രക്ഷപ്പെടാമെന്നു ആശയില്ലാതെ ആയി. പുത്രൻ മരിച്ചതിനാൽ സുഭദ്ര അത്യന്തം വ്യസനിച്ചു. സോദരിയെ ആശ്വസിപ്പിക്കാൻ കൃഷ്ണൻ ശക്തനായില്ല.

## പതിമൂന്നാം ദിവസം

ജയദ്രഥനെ കണ്ടുപിടിച്ചു കൊന്ന് അർജ്ജുനന്റെ പ്രതിജ്ഞ രക്ഷിക്കണമെന്ന നിശ്ചയത്തോടെ അർജ്ജുനനും ഭീമനും സത്യകിയും പിറേറദിവസം യുദ്ധം തുടങ്ങി ജയദ്രഥനെ രക്ഷിച്ചു അർജ്ജുനന്റെ സത്യത്തിനു ഭംഗംവരുത്തണമെന്നു കൗരവരും നിശ്ചയിച്ചു. ദുശ്ശാസനനും ദ്രോണനും കർണ്ണനും മററുംകൂടി ജയദ്രഥനെ പിറകിൽ ഒളിച്ചുനിർത്തിക്കൊണ്ടു പാണ്ഡവരോടു യുദ്ധം ചെയ്തു. ദിവസം മുമ്പോട്ടങ്ങനെ നീങ്ങി സൂര്യാസ്തമനം ആസന്നമായി. ജയദ്രഥനേ കാണാനുമില്ല. അർജ്ജുനൻ വിവശനായി. കൗരവർ അർജ്ജുനൻ ആത്മഹത്യ ചെയ്യുന്നതു കാണാൻ കാത്തു നോക്കിക്കൊണ്ടിരുന്നു. യുദ്ധം അങ്ങനെ അ

വസാനിക്കുമെന്ന് അവരാശിച്ചു. ജയദ്രഥൻ സന്തോഷത്താൽ മതിമറന്ന് "കൃഷ്ണനല്ല, ഈശ്വരൻ തന്നെ വരട്ടെ അർജ്ജുനനേയും പാണ്ഡവരേയും സഹായിക്കാൻ. ദ്രോണനും കർണ്ണനും ആയിരം ഈശ്വരന്മാർക്കൊക്കും" എന്ന ആഹ്ളാദ ഭരിതനായി പറഞ്ഞു. പാണ്ഡവസൈന്യങ്ങൾ മ്ളാനതയോടെ മനസ്സിടിഞ്ഞു നിന്നു. അവരിൽ ഒരു പരാജയ മനസ്ഥത വ്യാപിച്ചു. കൃഷ്ണൻ ഇതും അധർമ്മം ഹർഷഭരിതമായും ധർമ്മം ദുഃഖം കൊണ്ടും തോൽവി പ്രതീക്ഷിച്ചും നതശിരസ്സായും നില്ക്കുന്നതും കണ്ട് തന്റെ ചക്രായുധത്തേ സൂര്യന്റെ നേർക്കയച്ചു. അതു സൂര്യനേ മറച്ചു. സൂര്യൻ അസ്തമിച്ചു എന്ന എല്ലാവൎക്കും തോന്നി. "സൂര്യൻ അസ്തമിച്ചു സൂര്യൻ അസ്തമിച്ചു" എന്ന് കൗരവന്മാർ ആഹ്ളാദത്തോടെ ആർത്തു. ദ്രോണനും കർണ്ണനും ദുശ്ശാസനനും ജയദ്രഥന്റെ ചുററുംനിന്ന മാറി, അദ്ദേഹം ജീവിച്ചിരിക്കുന്ന എന്ന് രണ്ടു പക്ഷത്തിലേയും സൈന്യങ്ങൾ കണ്ടു ബോധ്യപ്പെടാനും അർജ്ജുനന്റെ പരാഭവംകണ്ടു ജയദ്രഥന സന്തോഷിക്കാനും ആയി അദ്ദേഹത്തിനെ മുമ്പിൽ കൊണ്ടുവന്ന് നിർത്തി. കൃഷ്ണൻ പെട്ടെന്ന ചക്രത്തേ സൂര്യന്റെ മുമ്പിൽ നിന്ന മാററി. അസ്തമനസൂര്യനേ എല്ലാവരും തെളിഞ്ഞുകണ്ടു. അർജ്ജുനൻ ഒരമ്പെയ്തു് ജയദ്രഥന്റെ കഴുത്തുമുറിച്ചു. അതുചെന്ന് ഈശ്വരാരാധന നടത്തിക്കൊണ്ടിരുന്ന അദ്ദേഹത്തിന്റെ അച്ഛൻ വൃദ്ധക്ഷത്രന്റെ മടിയിൽ വീണു. അദ്ദേഹം അതെന്താണെന്നറിയാതെ മടിയിൽ നിന്ന തള്ളിയിട്ടു. അതു ഭൂമിയിൽ വീണു. "ആരു ജയദ്രഥന്റെ തല ഭൂമിയിൽ തൊടാൻ ഇടവരുത്തുന്നുവോ അവന്റെ തല പൊട്ടിത്തെറിക്കട്ടെ" എന്ന് അദ്ദേഹം തന്നെയിട്ട

ഒരു ശാപത്തിന്റെ ഫലമായി അദ്ദേഹത്തിന്റെ തല പൊട്ടിത്തെറിച്ച് അദ്ദേഹം മരിച്ചു.

### ഭയങ്കരമായ നിശായുദ്ധവും കൊലയും

പാണ്ഡവസേന സന്തോഷത്താലും കൗരവസേന ക്രോധാവേശത്താലും ഭ്രാന്തചിത്തരായി തീർന്നു. രണ്ടു കക്ഷികളും കൊല്ലാനായി തന്നെ അന്നു രാത്രിയിലും യുദ്ധം ചെയ്തു. ചെമന്നതും ചലിച്ചുകൊണ്ടിരിക്കുന്നതുമായ പന്തങ്ങളുടെ വെളിച്ചത്തിൽ വാളുകളും കുന്തങ്ങളും അമ്പുകളും പാറക്കഷണങ്ങളും എന്നുവേണ്ട തേർചക്രങ്ങൾ കൊണ്ടുപോലും അവർ തമ്മിൽ യുദ്ധം ചെയ്തു. പടക്കളം ചോരച്ചാലുകൾ കൊണ്ടു നിറഞ്ഞു. വളരെ നേരത്തേ യുദ്ധത്തിനുശേഷം ഏതാണ്ടു പാതിരായ്ക്കടുത്തു. രണ്ടു കൂട്ടരും യുദ്ധം പിൻവലിച്ചു. ഓരോ യോദ്ധാവും അവനവൻ ഇരുന്ന സ്ഥലങ്ങളിൽ കുതിരപ്പടയാളി കുതിരപ്പുറത്തും ആനപ്പടയാളി ആനപ്പുറത്തും തേരാളി തേരിലും ഉറങ്ങി.

### ചതിപ്പോരിനു നിശ്ചയിച്ചു

ഉറങ്ങിക്കിടന്ന പാണ്ഡവയോദ്ധാക്കളോട് അന്നു രാത്രിയിൽ ഒരു ചതിപ്പോരു നടത്തണമെന്നു ദുര്യോധനൻ ദ്രോണരോടു പറഞ്ഞു. "കൃഷ്ണൻ അവർക്കു രക്ഷയുള്ളടത്തോളം നേരിട്ടു കാൺകെ യുദ്ധത്തിൽ അവരെ കൊല്ലാൻ പ്രയാസമാണ്. അവർ ഇതൊന്നും സംശയിക്കാതെ ഉറങ്ങിക്കിടക്കുമ്പോൾ നമുക്കവരെ കൊല്ലാം" എന്നു അദ്ദേഹം പറഞ്ഞു. എന്നാൽ ദ്രോണർ, "കൃഷ്ണൻ ഉറക്കത്തിലും ഉണർന്നിരിക്കുമ്പോഴും അവരെ രക്ഷിക്കും. മൂഢ, ഈശ്വരനുണ്ടോ ഉറക്കം. അതിനാൽ നമ്മുടെ പേരു ചീത്തയാവുകയല്ലാതെ നമുക്കു് ഗുണമൊന്നും ഉണ്ടാകയില്ല." എന്നു പറഞ്ഞു്

അതു നിരസിച്ചു. അതുകേട്ടു ദുര്യോധനൻ, "അങ്ങും ഭീഷ്മനെപ്പോലെയാണ്. പാണ്ഡവരെ സ്നേഹിക്കയും ധർമ്മത്തെ മുറുകെ പിടിക്കയും ചെയ്യുന്നു. അങ്ങയുടെ സേനാധിപത്യം കർണ്ണനു ഒഴിഞ്ഞുകൊടുക്കൂ. കർണ്ണൻ എനിക്കു വേണ്ടതെന്തും ചെയ്യും." എന്നു മറുപടി പറഞ്ഞു. "ദുര്യോധന" ദ്രോണൻ പറഞ്ഞു. "കർണ്ണൻ ഒരു കുലീനനും ശ്രേഷ്ഠസ്വഭാവമുള്ളവനും ഒരു മഹാ ശൂരനും തന്നെയാണ്. എന്നാലും അവനു് ആ പാണ്ഡവരോടും വിശേഷിച്ചു് അർജ്ജുനനോടും ഉള്ള ഭ്രാന്തമായ കോപം കൊണ്ടു ഇതു ചെയ്യേക്കാം. ഒരു സേനാനായകൻ ആരുടേയും രാജാവിന്റെ പോലും ആജ്ഞയ്ക്കു കീഴടങ്ങുകയില്ല. ഞാൻ വഞ്ചനയാൽ എന്റെ കൈകളെ വൃത്തികേടാക്കുകയില്ല. നിശ്ചയം. ഞാൻ എന്തു ചെയ്യാമെന്നു പറയാം. നാളെ ഞാൻ ഭയങ്കരമായി പൊരുതും. അതിൽ ഞാൻ അർജ്ജുനനെ കൊല്ലും. അല്ലെങ്കിൽ അവനെന്നെ കൊല്ലും. രണ്ടിലൊന്നു നാളെ നടക്കും."

## നിശായുദ്ധം വീണ്ടും

ദ്രോണൻ പറഞ്ഞതു ദുര്യോധനനു ഹിതമായില്ല. രാത്രിയിൽ നിലാവുദിക്കുമ്പോൾ യുദ്ധം തുടങ്ങാൻ ആജ്ഞനൽകി. കൊമ്പുകൾ വിളിച്ചു വിവരം സൈന്യങ്ങളെ അറിയിച്ചു. ഉറങ്ങിക്കിടന്ന ഭടന്മാർ എണീററു യുദ്ധത്തിനു പുറപ്പെട്ടു. കർണ്ണൻ പാണ്ഡവസേനയിൽ ഒരു വിഭാഗത്തോടേററു കൊല്ലാൻ തുടങ്ങി. ആ വിഭാഗത്തിലെ ഭടന്മാർ പന്തങ്ങൾ താഴെയിട്ടുംവച്ചു് ഓടി. അപ്പോൾ "കർണ്ണന്റെ ഈ ആക്രമണത്തെ തടയാൻ നിനക്കോ ഘടോൽക്കചനോ മാത്രമേ കഴിയൂ. ഘടോൽക്കചൻ ചെന്നെതിർക്കട്ടെ."

എന്ന് കൃഷ്ണൻ അർജ്ജുനനോട് പറഞ്ഞു. അദ്ദേഹം ഘടോൽക്കചനെ വരുത്തി കർണ്ണനോടെതിർക്കാൻ സമ്മതമാണോ എന്നു ചോദിച്ചു. കർണ്ണനോട് യുദ്ധം ചെയ്യാനും വരുന്ന ആപത്തെല്ലാനും താൻ സന്നദ്ധനാണെന്നും അവൻ ഉത്തരം പറഞ്ഞു. "പാണ്ഡവരുടെ യുദ്ധം സത്യത്തിൽ അധിഷ്ഠിതമാണ്. അതിനുവേണ്ടി എത്ര വലിയ ത്യാഗവും ചെയ്യാൻ എനിക്കു മടിയില്ല." എന്നു അവൻ സന്തോഷത്തോടെ പറഞ്ഞു. കൃഷ്ണനും ഭീമനും അർജ്ജുനനും അവനെ സ്നേഹത്തോടെ ആലിംഗനം ചെയ്തു യുദ്ധത്തിനയച്ചു. അവൻ കൗരവസേനയിൽ കടന്നു പൊടി പൊടിച്ചു കർണ്ണനോട് യുദ്ധം തുടങ്ങി. ജടാസുരന്റെ പുത്രൻ അംബുസനേ ഘടോൽക്കചൻ കൊന്നു. ഉടനേ കൗരവർ അലായുധനെന്ന മറ്റൊരു ഭയങ്കര രാക്ഷസനേ അവന്റെ നേർക്കയച്ചു. ഘടോൽക്കചൻ അവനേയും കൊന്നു. അതിൽ പിന്നെ കർണ്ണനും ഘടോൽക്കചനും തമ്മിൽ പോരുതുടങ്ങി. അതു വീരചരിതോചിതമായിരുന്നു. ഘടോൽക്കചൻ ആകാശത്തുനിന്നു പോരാടി കൗരവസേനയ്ക്കു വലിയ നാശം വരുത്തി. ഭടന്മാർ ദയനീയമായി കരഞ്ഞു കർണ്ണനോട് സഹായത്തിനപേക്ഷിച്ചു. കർണ്ണൻ പല അടവുകളും പ്രയോഗിച്ചുനോക്കി. എങ്കിലും അതൊന്നും ഫലിക്കുന്നില്ലെന്നു വന്നപ്പോൾ അദ്ദേഹത്തിനു ഇന്ദ്രൻ കൊടുത്ത ശക്തി പ്രയോഗിക്കേണ്ടി വന്നു. പാണ്ഡവരിൽ ഒരുവനേ മാത്രം കൊല്ലാൻ ശക്തിയുള്ള അതു ഘടോൽക്കചനേക്കൊന്നു. ആ ശക്തിയുടെ ശക്തി അങ്ങനെ പൊലിഞ്ഞു. ആസന്ന മരണാവസ്ഥയിലും ഘടോൽക്കചൻ കൗരവസേനയുടെ രണ്ടു ഉപനായകന്മാരെ കൊന്നു. വീരനും എന്നാൽ മൃദുഹൃദയനും ആയ ഘ

ടോൽക്കചൻെറ മരണത്തിൽ പാണ്ഡവർ അനുശോചിച്ചു. കൃഷ്ണൻ അവൻെറ യുദ്ധപാടവത്തെ പുകഴ്ത്തി. "നിന്നേ കൊല്ലുന്നതിനുപയോഗിക്കാൻ കർണ്ണൻ നിശ്ചയിച്ചിരുന്നതാണ് ആ ശക്തി. അതിൻെറ ഉപയോഗം ഇങ്ങനെ കഴിഞ്ഞു. ഇനി നിനക്കു കർണ്ണനെ നിശ്ചയമായും കൊല്ലാം. കർണ്ണനും ഘടോൽക്കചനും തമ്മിൽ നടന്ന യുദ്ധം രണ്ടു വിധത്തിലും നമുക്കുപകാരമായേന്നേ. അവൻ കർണ്ണനെ കൊന്നാൽ നമ്മുടെ ജയത്തിനു വഴിതെളിഞ്ഞു. ആ ശക്തി കൊണ്ടു കർണ്ണൻ അവനെ കൊന്നാൽ അതവനു നഷ്ടമായി" എന്നു കൃഷ്ണൻ അർജ്ജുനനോടു പറഞ്ഞു.

## പതിന്നാലാംദിവസം

## ദ്രോണവധം

തൻെറ അച്ഛൻ ദ്രുപദരാജാവിനെ ദ്രോണൻ കൊന്നതിനാൽ ദുഃഖാന്ധനായ ധൃഷ്ടദ്യുമ്നൻ അന്നു ദ്രോണത്തിനെ കൊല്ലാനുറച്ചു. എന്നാൽ ദ്രോണൻെറ അന്നത്തെ പരാക്രമ പ്രവൃത്തികൾ തടയുക ദുഷ്കരമായിരുന്നു. അദ്ദേഹം സാധാരണ ഭടന്മാരുടെ നേക്കു ബ്രഹ്മാസ്ത്രം പ്രയോഗിച്ചു യുദ്ധധർമ്മത്തെ ലംഘിക്കയും ആയിരക്കണക്കിനു പാണ്ഡവസേനയിലെ ഭടന്മാരെ അരിഞ്ഞു തള്ളുകയും ചെയ്തു് പാണ്ഡവസേനയിൽ സന്ത്രാസവും കൗരവസേനയിൽ സന്തോഷസമുൽക്കർഷവും ജനിപ്പിച്ചു. ആ വൃദ്ധനെ കൊന്നില്ലെങ്കിൽ പാണ്ഡവർക്കു തോൽവി നിശ്ചയം. ജീവനും വെറുത്തു അദ്ദേഹം മരിക്കാൻ നിശ്ചയിച്ചു ആയുധം വച്ചെങ്കിലെ അദ്ദേഹത്തിനെ കൊല്ലാൻ കഴിയൂ അതിനു പററിയ ഒരു സംഗതി ഉണ്ടാക്കണം. ദ്രോണനെ കൊല്ലാൻ എന്താണ് വഴിയുള്ളതെന്നു പാണ്ഡ

വർ കൃഷ്ണനോട്ട് ചോദിച്ചു. "അശ്വത്ഥാമാവ് മരിച്ചു എന്ന് യുധിഷ്ഠിരൻ ദ്രോണനോട്ട പറയണം. ആ വിധം ഒരു ദുഃഖസംഭവംകൊണ്ടു മാത്രമേ അദ്ദേഹം ആയുധം വയ്ക്കൂ. അപ്പോൾ അദ്ദേഹത്തിനെ കൊല്ലാം. വേറൊരു വഴിയും ഇല്ല." എന്ന് അദ്ദേഹം മറുപടി പറഞ്ഞു. അതു കേട്ടപ്പോൾ അർജ്ജുനൻ ചൂളിപ്പോയി. അദ്ദേഹം ആ പ്രവൃത്തിയെ നിഷേധിച്ചു. "ദ്രൗപദിയുടെ ഉടുപുടവ അഴിച്ചുകളയുന്നതും നോക്കിക്കൊണ്ടു അനങ്ങാതെയും മിണ്ടാതെയും ഇരുന്നു. യുദ്ധധർമ്മങ്ങൾക്കു വിപരീതമായി അഭിമന്യുവിനോട്ട യുദ്ധം ചെയ്കയും അവനെ കൊല്ലുകയും ചെയ്തു. സകല യുദ്ധനിയമങ്ങൾക്കും വിരുദ്ധമായി സാധാരണ ഭടന്മാരുടെ നേരെ ബ്രഹ്മാസ്ത്രം പ്രയോഗിച്ചു. ഇങ്ങനെ പല അധമ്മ പ്രവൃത്തികൾ ചെയ്തിട്ടുള്ള ദ്രോണനോട്ട അങ്ങ് അതു പറയുന്നതിൽ തെററില്ല." എന്ന് ധൃഷ്ടദ്യുമ്നൻ യുധിഷ്ഠിരനോട്ടപറഞ്ഞു. യുധിഷ്ഠിരനു അതിനു മനസ്സുണ്ടായില്ല. എന്നാൽ ധൃഷ്ടദ്യുമ്നൻ, അധമ്മോപായങ്ങൾ പ്രയോഗിച്ച് ദ്രോണൻ അനേകായിരം ആളുകളെ കൊന്നതിനേപ്പററിയാകട്ടെ സുഭദ്രയ്ക്കും ദ്രൗപദിയ്ക്കും ഉണ്ടായിട്ടുള്ള ദുഃഖത്തെപ്പററിയാകട്ടെ യുധിഷ്ഠിരനു യാതൊരു വിചാരവുമില്ലെന്നും തങ്ങളുടെയെല്ലാം ക്ഷേമത്തേക്കാൾ സത്യവാദി എന്നുള്ള കീത്തിയാണു് അദ്ദേഹത്തിനു കാമ്യമായിട്ടുള്ളതെന്നും ഡംഭുകൊണ്ടു് സത്യത്തെക്കുറിച്ചുള്ള മനം മറിപ്പിക്കുന്ന മാന്യതയെ അദ്ദേഹം മുറുകെപ്പിടിച്ചിരിക്കയാണെന്നും പറഞ്ഞപ്പോൾ അശ്വത്ഥാമാ എന്നു പേരുള്ള എന്തെങ്കിലും ഒന്നു വാസ്തവത്തിൽ മരിക്കുന്നപക്ഷം താൻ ദ്രോണ

നോട്ട് അങ്ങനെ പറയാമെന്നു യുധിഷ്ഠിരൻ നന്നാ ഞെരുങ്ങി സമ്മതിച്ചു. അപ്പോൾ ഭീമൻ ഒരാനയെ കൊണ്ടുവന്നു അതിനു "അശ്വത്ഥാമാവ് ചത്തു" എന്നു ഉറക്കെയും "അശ്വത്ഥാമാവ്—ആന" എന്നു പതുക്കെയും പറഞ്ഞു. യുധിഷ്ഠിരൻ ഒരു കൊച്ചു കള്ളംപോലും പറയുകയില്ലെന്നു ദൃഢവിശ്വാസമുള്ള ദ്രോണൻ അദ്ദേഹത്തിന്റെ ചുണ്ടുകളിൽ നിന്നു "അശ്വത്ഥാമാവ് ചത്തു" എന്ന വാക്കുകൾ വീണ ക്ഷണത്തിൽ ആയുധം താഴെയിട്ട് "അശ്വത്ഥാമാവ്" എന്നു പറഞ്ഞു "ഓം" എന്ന മന്ത്രം ജപിച്ചും യോഗാസനത്തിൽ ഇരുന്നു മരിക്കാനൊരുങ്ങി. ആ അന്ത്യനിമിഷത്തിലും അദ്ദേഹം യുദ്ധവും കൊല്ലും അവസാനിപ്പിക്കണമെന്നു ദുര്യോധനനോടും കർണ്ണനോടും ഉപദേശിച്ചു. എങ്കിലും അതു വെറുതെ ആയതേ ഉള്ളു. യോഗാഗ്നിയിൽ മരിക്കാനൊരുങ്ങിയിരുന്ന അദ്ദേഹത്തിനെ ധൃഷ്ടദ്യുമ്നൻ തലമുടിയ്ക്കു പിടിച്ച് കഴുത്തുവെട്ടി കൊന്നു. അദ്ദേഹത്തിന്റെ ദേഹത്തിൽ നിന്നു ഒരു തേജസ്സ് പുറപ്പെട്ട് നക്ഷത്രലോകത്തേയ്ക്കു പോയി. സഞ്ജയനും അർജ്ജുനനും മററുള്ളവരും അതു കണ്ടു. ആ ഭീരുപ്രവൃത്തിക്ക് അർജ്ജുനനും സാത്യകിയും ധൃഷ്ടദ്യുമ്നനേ അധിക്ഷേപിച്ചു. "ഞാൻ അധർമ്മത്തിനു പകരം അധർമ്മം ചെയ്തതേ ഉള്ളു. നിങ്ങൾക്കതിനെന്നോ കൊല്ലാനാണിഷ്ടമെങ്കിൽ കൊന്നുകൊൾവിൻ. ഞാൻ ചെയ്ത പ്രവൃത്തിയെക്കുറിച്ചു ഞാൻ പശ്ചാത്തപിക്കുന്നില്ല." എന്നു് അദ്ദേഹം മറുപടി പറഞ്ഞു. സാത്യകി പിന്നെയും പറയാനാരംഭിച്ചു. സാത്യകിയെ അവിടെ നിന്നു കൊണ്ടുപോകാൻ കൃഷ്ണൻ ഭീമനോടു പറഞ്ഞു.

ഭീമൻ അദ്ദേഹത്തിനെ അവിടെനിന്നു കൊണ്ടുപോയി. അങ്ങനെ സാത്യകിയും ധൃഷ്ടദ്യുമ്നനും തമ്മിൽ ഒരു ശണ്ഠ ഉണ്ടാകാതെ കഴിഞ്ഞു.

**അശ്വത്ഥാമാ നാരായണാസ്ത്രം പ്രയോഗിക്കുന്നു.**

ഒരു ഭീരുവിന്റെ മാതിരി ധൃഷ്ടദ്യുമ്നൻ തന്റെ അച്ഛനെ കൊന്ന വർത്തമാനം അറിഞ്ഞു അശ്വത്ഥാമാവ് അദ്ദേഹത്തിന്റെ ശവം ചെന്നു കണ്ടു അപ്പോൾ സന്ധ്യ സമീപിച്ചിരുന്നു. അദ്ദേഹം അടക്കാനാവാത്ത രോഷാവേഷത്താൽ കലുഷിതഹൃദയനായി ആരാലും തടുക്കാൻ വയ്യാത്ത നാരായണാസ്ത്രം പാണ്ഡവസേനയുടെ നേർക്കയച്ചു, അതിനോടെതിർക്കുന്നവനെ ആരായാലും അതു കൊല്ലും. എതിർക്കുന്നിടത്തോളം അതിനു ശക്തികൂടും അങ്ങനെയാണ് അതിന്റെ സ്വഭാവം. അസ്ത്രം പാഞ്ഞടുക്കുന്നതു കണ്ടു. എല്ലാവരും അവരുടെ ആയുധങ്ങൾ താഴെയിട്ടു നിലത്തോടു ചേർന്നു കമിഴ്ന്നു കിടക്കാനും അങ്ങനെ അതവരുടെ മുകളിൽക്കൂടി പോകാനിടയാക്കാനും ശ്രീനാരായണൻ തന്നെയായ കൃഷ്ണൻ പാണ്ഡവസേനയിലുള്ള എല്ലാവർക്കും അറിവുകൊടുത്തു. ഭീമനൊഴികെ എല്ലാവരും അതുപോലെ ചെയ്തു. "ഞാൻ എന്റെ ആയുധങ്ങൾവച്ച് അശ്വത്ഥാമാവിനോടു തോററതായി സമ്മതിക്കയില്ല" എന്നു പറഞ്ഞു ഭീമൻ കൃഷ്ണന്റെ ഉപദേശത്തെ അനുസരിക്കാതെ നിന്ന് തന്റെ ഗദകൊണ്ടു അസ്ത്രത്തെ തടുക്കാനൊരുങ്ങി. എന്നാൽ അദ്ദേഹം ഗദ ചുഴററി ആയം പെരുക്കിക്കൊണ്ടിരിക്കവേ ആ അദൃശ്യശക്തിയേററ് ബോധംകെട്ടു നിലത്തുവീണു. അപ്പോൾ അടുക്കൽ നിന്നിരുന്ന പടയാളികൾ കൃഷ്ണ

ന്റെ ആജ്ഞ അനുസരിച്ച് അദ്ദേഹത്തിന്റെ കൈയിൽ നിന്ന ഗദ വിട്ടുവിപ്പിച്ചെടുത്ത് അദ്ദേഹത്തിനേ അനായുധനാക്കി നിലത്തോട്ട് ചേർത്ത് കിടത്തി. ചക്രവാതവും (സൈക്ലോൺ) പെട്ടെന്നുണ്ടാകുന്ന ചുഴലിക്കാററും (ടാർനാഡോ) ചീനക്കടലിലെ കൊടുങ്കാററും (ടൈഫൂൺ) ഒന്നിച്ചുചേർന്നടിച്ചാലുണ്ടാകുന്ന ഇരമ്പലോടെ ആ അസ്ത്രം പാണ്ഡവസേനയിൽ ആർക്കും ഒരു ദോഷവും വരുത്താതെ അവരുടെ മീതേ കടന്നുപോയി. ഭീമനൊഴികെ എല്ലാവരും എണിച്ചു. അദ്ദേഹം ബോധം വീഴാതെ അങ്ങനെതന്നെ കിടന്നു. അപ്പോൾ അർജ്ജുനൻ വാരുണാസ്ത്രം പ്രയോഗിച്ച് അവിടെ ഒരു ജലധാരിക ഉണ്ടാക്കി അതിലേ ജീവപ്രദായകമായ വെള്ളംകൊണ്ടു അദ്ദേഹത്തിനു ബോധം വരുത്തി.

ആ പേരുകേട്ട അസ്ത്രംകൊണ്ടു ഫലമൊന്നുമുണ്ടാകാഞ്ഞതു എന്തുകൊണ്ടാണ് എന്ന് ദുര്യോധനൻ അശ്വത്ഥാമാവിനോടു ചോദിച്ചു. "കൃഷ്ണൻ നാരായണനാണ്. നാരായണനാണ് ആ അസ്ത്രത്തിന്റെ മൂർത്തി. ശ്രീകൃഷ്ണന് അതിന്റെ പ്രവർത്തനങ്ങളെക്കുറിച്ചറിയാം.അദ്ദേഹം പാണ്ഡവരുടെ യോദ്ധാക്കളെ ആയുധംവയ്പിച്ചു നിലം പററെ കിടത്തി. നികൃഷ്ടമായ ആ കീഴടങ്ങൽ കൊണ്ടു അദ്ദേഹം അവരെ രക്ഷിച്ചു. ഏതുവിധവുമാകട്ടെ അവർ ആയുധംവച്ചു കീഴടങ്ങിയല്ലോ." എന്നു അദ്ദേഹം സമാധാനം പറഞ്ഞു. അതു പേരിനു ഒരു ജയമല്ലേ ഉള്ളൂ. അങ്ങനെ ഉള്ള ഒരു ജയംകൊണ്ടു പ്രയോജനമെന്താണ്? അവർ അവരുടെ ആയുധങ്ങൾ തിരിച്ചെടുത്തുകഴിഞ്ഞു. അങ്ങേയ്ക്കു ആ അസ്ത്രം ഇനിയും പ്രയോഗിക്കാനും മേലാ." എ

ന്ന ദുര്യോധനൻ വീണ്ടും പറഞ്ഞു. "പേടിക്കേണ്ട." അശ്വത്ഥാമാവ് പറഞ്ഞു. ധൃഷ്ടദ്യുമ്നൻ അനായുധനായ എന്റെ അച്ഛനെ കൊന്ന കുററത്തിന് ധർമ്മമാർഗ്ഗത്തിലൊ അധർമ്മമാർഗ്ഗത്തിലൊ ഏതു മാർഗ്ഗത്തിലെങ്കിലും അവൻ ഉണർന്നിരിക്കുമ്പോഴൊ ഉറങ്ങിക്കിടക്കുമ്പോഴൊ ഏപ്പോഴെങ്കിലും അവൻ യുദ്ധം ചെയ്തുകൊണ്ടിരിക്കുമ്പോഴൊ അല്ലാത്തപ്പോഴൊ എങ്ങനെയെങ്കിലും അവനെ ഞാൻ കൊല്ലുമെന്നു സത്യം ചെയ്തിട്ടുണ്ട്." അതുപോരാ. അങ്ങ് പാണ്ഡവന്മാരെ എല്ലാവരേയും കൊല്ലണം. ഉത്തരയുടെ ഗർഭപാത്രത്തിൽ കിടക്കുന്ന ശിശുവിനേക്കൂടി ശേഷിപ്പിക്കരുത്." ദുര്യോധനൻ പിന്നെയും പറഞ്ഞു "അതിനങ്ങ എന്തു ചെയ്യണമെന്നു ഞാൻ പറഞ്ഞുതരാം. അവർ നിസ്സന്ദേഹം ഉറങ്ങിക്കിടക്കുമ്പോൾ കൃഷ്ണൻ അവരുടെ അടുക്കൽ ഇല്ലാത്ത സമയം നോക്കി അവരെ കൊല്ലണം. രഹസ്യമായും പരസ്യമായും അവരോട യുദ്ധം ചെയ്യണമെന്ന് ഞാൻ അങ്ങയുടെ അച്ഛനോടു പറഞ്ഞു. "അതു ഭീരുത്വമാണ്. അതു് അധാർമ്മികമാണ്" എന്നെല്ലാം പറഞ്ഞു്, അദ്ദേഹം അതു കേട്ടില്ല. ഇപ്പോഴെന്തായി? അവരുടെ അധാർമ്മികവും ഭീരുത്വപരവും ആയ പ്രവൃത്തിയാൽ അദ്ദേഹം കൊല്ലപ്പെട്ടു" "അതിനുള്ള സമയവും ആവശ്യവുംവരുമ്പോൾ ഞാൻ അതു ചെയ്യും" എന്നു അശ്വത്ഥാമാവ് പറഞ്ഞു.

## പതിനഞ്ചാംദിവസം

ഇന്നു കർണ്ണൻ പ്രധാന സേനാനായകനായി നിയമിക്കപ്പെട്ടു. അദ്ദേഹം പ്രശംസാർഹമായ വിധം യുദ്ധം തുടർന്നു. അനവധി യോദ്ധാക്കളെ കൊ

ന്നു. മനുഷ്യരുടെയും ആനകളുടെയും കുതിരകളുടെയും മൃതങ്ങളും മുറിവേററവയും ആയ ശരീരങ്ങൾകൊണ്ടു പടക്കളം നിറഞ്ഞു. ചോര ആറുകളേപ്പോലെ ഒഴുകി. അമ്പുകളും ഉടക്കമ്പുകളും കൊണ്ടു ആകാശം ഇരുണ്ടു. രണ്ടു ഭാഗത്തേയും സൈന്യങ്ങളുടെ വെല്ലുവിളികളാ ലും മുറിവേററവരുടെയും ആസന്നമരണന്മാരുടെയും ആർത്തനാദങ്ങളാലും വായുമണ്ഡലം ശബ്ദസങ്കുലമായി. കുഴൽവിളികളും ഭേരീനിനാദങ്ങളും മുഴങ്ങി. സന്ധ്യയായപ്പോൾ അതിനു മുമ്പിലത്തെ രണ്ടു ദിവസത്തേയും പോലെ രാത്രിയിലും യുദ്ധം ചെയ്യാനാവശ്യപ്പെട്ടുമെന്നു വിചാരിച്ചു ഭടന്മാർ അവരവരുടെ കൈനിലകളിലേയ്ക്കു പോയി.

## പതിനാറാംദിവസം

"ഇന്നു ഞാൻ അർജ്ജുനനേ കൊല്ലും. അല്ലെങ്കിൽ അവൻ എന്നേക്കൊല്ലും. എനിക്കു കൃഷ്ണനെപ്പോലെയുള്ള ഒരു സാരഥി വേണം. ഇന്നൊന്നിക്കു തേരു വേണ്ടവണ്ണം തെളിക്കാനും കുതിരകളെ നേരെ ചൊവ്വെ നടത്താനും കൃഷ്ണനോടു സദൃശനായി ശല്യൻ മാത്രമേയുള്ളു. ഇന്നു എന്റെ സാരഥി ആയിരിക്കണമെന്ന് അങ്ങ് ശല്യനോടു പറയണം. അദ്ദേഹത്തിനോടു ചോദിക്കാൻ എനിക്കു ധൈര്യമില്ല. എന്തെന്നാൽ എന്നേയല്ല അദ്ദേഹത്തിനെയായിരുന്നു സർവ്വസേനാധിപതിയായി ആക്കേണ്ടിയിരുന്നതെന്നു അദ്ദേഹം വിചാരിക്കുന്നുമുണ്ടു്. അതുമല്ല എന്റെ സാരഥിയായി വരുന്നതു് തന്നത്താൻ താഴ്ത്തുകയാണെന്നൊരു വിചാരവും അദ്ദേഹത്തിനുണ്ടാവാം." എന്നു കർണ്ണൻ ദുര്യോധനനോടുപറഞ്ഞു. അപ്രകാരം ദുര്യോധനൻ ശല്യരോട് അന്നു കർണ്ണന്റെ സാരഥിയായി

രിക്കണമെന്നപേക്ഷിച്ചു. കർണ്ണനേക്കാൾ ഉയർന്നവ നാണെന്നു വിചാരിക്കുന്ന ശല്യൻ കർണ്ണന്റെ ഭൃത്യ നെപ്പോലെ പെരുമാറാൻ കഴിയില്ലെന്നു പറഞ്ഞു ആദ്യം ആ അപേക്ഷയെ സ്വീകരിച്ചില്ല. എന്നാൽ ദുര്യോധനന്റെ ആവർത്തിച്ചുള്ള അപേക്ഷകളാലും കൃഷ്ണനു തുല്യനോ കൃഷ്ണനേക്കാൾ വലിയവനോ ആയ ഒരു സാരഥി ശല്യൻ മാത്രമാണെന്നു ദുര്യോധനൻ ചൂണ്ടിക്കാണിക്കയാലും. "കർണ്ണൻ വല്ല വിഢിത്തങ്ങ ളോ അബദ്ധങ്ങളൊ പറയുകയോ തന്നെത്താൻ പുകഴ് ത്തുകയൊ ചെയ്താൽ അവയ്ക്കു് തനിക്കുചിതമെന്നു തോന്നുന്ന മറുപടികൾ താൻ പറയും" എന്ന ഒരു വ്യ വസ്ഥയോടുകൂടി അദ്ദേഹം സമ്മതിച്ചു.

## ശല്യന്റെ ഭർത്സനങ്ങൾ

സർവ്വസേനാധിപതിയായി തേരിൽ കയറുകയും തേരു് അത്യന്തം ഭംഗിയിൽ ശല്യൻ തെളിക്കുന്നതു കാണുകയും ചെയ്തപ്പോൾ കർണ്ണൻ പരമോത്സാഹവാ നായി. "അദ്ദേഹത്തിനു് അർജ്ജുനനേ കാണണം. അവനെ ആ ക്ഷണത്തിൽ കൊല്ലണം. അവനെവി ടെയാണെന്നൊന്നു കാണിച്ചുകൊടുക്കുന്നവനു് കണ ക്കില്ലാതെ ആനകളെയും തങ്കക്കട്ടികളും സമ്മാനം കൊടുക്കാം." എന്നു കർണ്ണൻ ശല്യനോടു പറഞ്ഞു. "രാധേയ, ആനകളും തങ്കവും വെറുതെ ചിലവാക്കു ന്നതെന്തിനു്? അർജ്ജുനനേ ഞാൻ ഇതാ ഇപ്പോൾ തന്നെ കാണിച്ചുതരാം, ഞാൻ നിനക്കൊരു നല്ല ബു ദ്ധിപറഞ്ഞുതരാം. നീ അർജ്ജുനനോടു ഒററയ്ക്കു് യുദ്ധം ചെയ്യാമെന്നു വിചാരിക്കരുതു്. അഭിമന്യുവി നോടു യുദ്ധം ചെയ്തപ്പോൾ ചെയ്തതുപോലെ നീ കുറ ഞ്ഞപക്ഷം ആറു പേരെ കൂടി കൂട്ടുപിടിക്കണം. മക

നെ കൊല്ലാൻ ഏഴു മഹാരഥന്മാർ വേണ്ടിവന്നു. അപ്പോൾ അപ്പനെ കൊല്ലാൻ കൂടുതലേഴുപേർകൂടി വേണമെന്നു സ്പഷ്ടമാണല്ലോ? നിനക്കുജയം വേണമെങ്കിൽ നീ ചെറുതരം പ്രാണികളോടു യുദ്ധംചെയ്യൂ." എന്നു ശല്യൻ പറഞ്ഞു. കർണ്ണനു ദേഷ്യംവന്നു." "ഞാൻ യുദ്ധത്തിൽ ഒരു സിംഹമാണെന്നും എന്നെ എതിർത്തു നിൽക്കാൻ ആർക്കും കഴിയില്ലെന്നും ഉള്ള വസ്തുത അങ്ങു വിസ്മരിക്കുന്നു. ഇപ്പുറത്തുള്ള കൗരവരെല്ലാവരും സമ്മതിക്കുന്നതാണ്. എനിക്കു പല വഴിയിലും യുദ്ധം ചെയ്യാനറിയാമെന്നുള്ളതു് അങ്ങു മറക്കരുത്." എന്നു കർണ്ണൻ ഉത്തരംപറഞ്ഞു. "മുയലുകളുടെ കൂട്ടത്തിൽ കഴിഞ്ഞുകൂടുന്ന ഒരു കുറുക്കൻ താനൊരു സിംഹമാണെന്നു വിചാരിക്കുന്നു. അവൻ തന്റെ അബദ്ധം മനസ്സിലാക്കുന്നതു് ഒരു സാക്ഷാൽ സിംഹത്തെ കണ്ടുമുട്ടുമ്പോഴാണ്. അതും തെററുതിരുത്താൻ സാധിക്കാത്തവണ്ണം അത്ര വൈകിയ വേളയിൽ. ഒരു കാക്ക തനിക്കു നൂററിയഞ്ചുവിധത്തിൽ പറക്കാനറിയാമെന്നു് ഒരു അരയന്നത്തിനോടു പറഞ്ഞു. അതുമായി ഒരു പറക്കൽ മത്സരം തുടങ്ങി. അരന്നം ഉല്ലാസത്തോടെ പറന്നു മുമ്പോട്ടു പോയി. എന്നാൽ ചുണകെട്ട കാക്ക കുറേദൂരം പറന്നപ്പോൾ വെള്ളത്തിൽ വീണു തന്റെ ജീവനെ രക്ഷിക്കാനുള്ള ശ്രമമായി. അന്നം അപ്പോഴതു കണ്ടില്ല. അതു് നിർദ്ദിഷ്ടദൂരം ചെന്നിട്ടു തിരിയെവരുംവഴി കാക്ക കരയ്ക്കുകൽ താഴ്ന്നുകുറഞ്ഞൊരിടത്തു വെള്ളത്തിൽ കിടന്നുചിറകിട്ടടിക്കുന്നതും നീന്താൻ പണിപ്പെടുന്നതുംകണ്ടു് അതിനെ കൊക്കിൽ തൂക്കിയെടുത്തു കരയ്ക്കുകൊണ്ടു ചെന്നാക്കി. "ഈ നൂററിയൊന്നാമത്തെ പറക്കൽ സമ്പ്രദാ

യം നീ എന്നോട് പറഞ്ഞിരുന്നില്ല" എന്നുപറഞ്ഞു് അതു അതിന്റെ സ്ഥലത്തേക്കു പോയി. "എന്റെ പ്രിയപ്പെട്ട കർണ്ണാ! വിരാടരാജ്യാക്രമണത്തിൽ നീ അർജ്ജുനനോടെതിർത്തു നില്ക്കാതെ ഓടിക്കളഞ്ഞില്ലെ? ഇപ്പോൾ കൃഷ്ണൻ രക്ഷിച്ചുകൊണ്ടിരിക്കെ അർജ്ജുനനേ നീ എങ്ങനെ തോൽപിക്കാനാണു്. "എന്നു് ശല്യൻ ആക്ഷേപഗർഭമായി ചോദിച്ചു. കർണ്ണൻ ക്രുദ്ധനായി, എടാ, കെട്ട മൂധേവി, ഇതാണോ നിന്റെ നേരമ്പോക്കു്? എന്റെ ശക്തിയെപ്പററി നിനക്കൊരു രൂപവും ഇല്ല. നീ കൃഷ്ണാർജ്ജുനന്മാരെ സ്തുതിച്ചു എന്നെ പേടിപ്പിക്കയാണോ? ഒരു ആയിരം അർജ്ജുനന്മാരെയും കൃഷ്ണന്മാരെയും എനിക്കു പേടിയില്ല. ഞാൻ ഈ അർജ്ജുനനേയും കൃഷ്ണനേയും കൊന്നു നിന്നെയുംകൊല്ലുന്നുണ്ടു്. അടങ്ങിയിരിക്കു്" എന്നു കർണ്ണൻ ഉത്തരം നൽകി. കർണ്ണന്റെ ഉത്തരം കേട്ടു ശല്യൻ വളരെനേരം ഉറക്കെച്ചിരിച്ചു. അപ്പോൾ കർണ്ണന്റെ കോപവും വല്ലാതെ വർദ്ധിച്ചു. "കഷ്ടം കഷ്ടം! ഇവനെയാണല്ലോ ഞാനെന്റെ സൂതനായി തിരഞ്ഞെടുത്തതു്. ഇവനെ വിശ്വസിച്ചു വേണമല്ലൊ ഞാൻ എന്റെ തേരിൽനിന്നു യുദ്ധം ചെയ്യേണ്ടതു്! കഷ്ടം!" എന്നു കർണ്ണൻ മോങ്ങി.

## യുധിഷ്ഠിര പരാജയം

യുധിഷ്ഠിരൻ കർണ്ണനോടേററു യുദ്ധം ചെയ്തു. എന്നാൽ കർണ്ണൻ വേഗം അദ്ദേഹത്തിനെ തോല്പിക്കയും മുറിവേൽപ്പിക്കയും തേരിൽ നിന്നു താഴെ തള്ളിയിടുകയും ചെയ്തു. "സത്യത്തേയും ധർമ്മത്തേയും പററി പ്രസംഗിക്കാനും ഒരു ബ്രാഹ്മണനായി കഴിയാനുമേ നിന്നെക്കൊണ്ടു കൊള്ളൂ. ഒരു ക്ഷത്രിയനേ

പ്പോലെ നീ യുദ്ധത്തിനിറങ്ങിത്തിരിച്ചതെന്തിനു്?" എന്നു കർണ്ണൻ അദ്ദേഹത്തിനോടു ചോദിച്ചു. അ തിനുത്തരം പറയാതെ അദ്ദേഹം വിഷാദമഗ്നനായി തൻെറ കൈനിലയിലേയ്ക്കു മടങ്ങി.

## യുധിഷ്ഠിരനും അർജ്ജുനനും തമ്മിലുണ്ടായ കലഹവും സമാധാനവും

യുധിഷ്ഠിരൻ അർജ്ജുനനോടു് "അർജ്ജുന നി നക്കു നിൻെറ ഗാണ്ഡീവം കൊണ്ടു കർണ്ണനോടു യു ദ്ധം ചെയ്യാനുദ്ദേശമില്ലെങ്കിൽ അതിനു കഴിവുള്ള വ ല്ലവനും അതു കൊടുത്തേയ്ക്കു്" എന്നു പറഞ്ഞു.

തന്നെ അവമാനിക്കുന്നവനേ ആരായാലും താൻ കൊല്ലുമെന്നു് അർജ്ജുനൻ ഒരു സത്യം ചെയ്തിട്ടുണ്ടാ യിരുന്നു. അതിനാൽ അവമാനത്തിനു യുധിഷ്ഠിര നെ കൊല്ലാനായി വാളൂരി. "ഒരു ജ്യേഷ്ഠസഹോദ രനെ ഏക വചനത്തിൽ സംബോധന ചെയ്യുന്നതു് അദ്ദേഹത്തിനേ കൊല്ലുന്നതിനു തുല്യമാണെന്നു അ ർജ്ജുനനു് പറഞ്ഞുകൊടുത്തു് കൃഷ്ണൻ ആ നൃശംസ കൃ ത്യത്തെതടുത്തു. "കർണ്ണനോടു ഒരു ഒററപ്പോരിൽ എതിർത്തു നിൽക്കാൻ വയ്യാത്ത നീയാണോ എന്നോ ടിങ്ങനെ പറയുന്നതു്?" എന്നു് അർജ്ജുനൻ യുധി ഷ്ഠിരനോടു ചോദിച്ചു. തൻെറ ആ അനാദര വാക്കു കേട്ടു് ജ്യേഷ്ഠൻ ചത്തപോലെ വിളറിയതു കണ്ടു് അർജ്ജുനൻ തന്നെത്താൻ മരിച്ചുകളയാൻ നിശ്ചയി ച്ചു. എന്നാൽ കൃഷ്ണൻ "നീ ജ്യേഷ്ഠനെ സാഷ്ടാംഗം നമസ്കരിച്ചു ക്ഷമായാചനം ചെയ്കയും അദ്ദേഹം മാപ്പുതരുകയും ചെയ്താൽ ഈ പാപകർമ്മത്തിനു തക്ക പരിഹാരമാകും" എന്നു ഉപദേശിച്ചു. അർജ്ജുനൻ ജ്യേഷ്ഠനെ സാഷ്ടാംഗം നമസ്കരിക്കയും അദ്ദേഹ

ത്തിനോട് മാപ്പു ചോദിക്കയും ചെയ്തു. അദ്ദേഹം മാപ്പുകൊടുത്തു. ആ നീണ്ട നടന്നുകൊണ്ടിരിക്കുന്ന യുദ്ധം എല്ലാവരുടെയും സിരകളെ പിണക്കിയിരിക്കയായിരുന്നു.

## ദുശ്ശാസനവധം

ഈ സംഗതി നടന്നുകൊണ്ടിരുന്നപ്പോൾ ഭീമൻ കർണ്ണനോട് യുദ്ധത്തിനു ചെന്നു. അവർ തമ്മിൽ ഒരു ഭയങ്കര യുദ്ധം ഉണ്ടായി. ദുശ്ശാസനൻ കർണ്ണന്റെ സഹായത്തിനു ചെന്നു. ദ്രൗപദിയുടെ പുടവ ഉരിഞ്ഞ ദുശ്ശാസനനേ കണ്ടപ്പോൾ, ദുശ്ശാസനനെ കൊന്നു അവന്റെ ചോര കുടിക്കയും ആ ചോരപുരണ്ട കൈയുകൊണ്ട് അവൻ അഴിച്ചിട്ട അവളുടെ തലമുടി കെട്ടുകയും ചെയ്യുമെന്നു താൻ സത്യം ചെയ്തിട്ടുള്ള കാര്യം ഓർമ്മിക്കുകയാൽ ഭീമൻ കർണ്ണനെ വിട്ടു ദുശ്ശാസനനോടേററു. അവർ തമ്മിൽ നടന്ന യുദ്ധം അതിഘോരമായിരുന്നു. ഭീമൻ ദുശ്ശാസനന്റെ തേരു തച്ചുടച്ച് അവനെ താഴെ വലിച്ചിട്ട് അവനു രക്ഷയ്ക്കു നിവൃത്തിയില്ലാതാക്കി അമർത്തിപ്പിടിച്ചും കൊണ്ട് "ദുര്യോധനനോ കർണ്ണനോ മററാരെങ്കിലുമോ ധൈര്യമുണ്ടെങ്കിൽ ഇവനെ രക്ഷിക്കാൻ വരിൻ" എന്ന് ഉറക്കെ വിളിച്ചുപറഞ്ഞു. ഭീമന്റെ അപ്പോഴത്തെ അതിഭയങ്കരമായ രൗദ്രഭാവം കണ്ട് എല്ലാവരും ഭയവിഹ്വലരായി നിന്നുപോയി. "എടാ നീചദ്രോഹി, നിന്റെ ഏതു് അഴുകൈയാണ് ദ്രൗപദിയുടെ സുഗന്ധതൈലം പുരട്ടി കെട്ടിയിരുന്ന തലമുടി തൊട്ടതു്? അതു് പറയു. ആ കൈയ് ഞാൻ വെട്ടിമുറിക്കട്ടെ." എന്നു ഭീമൻ ദുശ്ശാസനനോടു ചോദിച്ചു. "ഇതാ ഈ കൈയ്, ആനത്തുമ്പിക്കൈയ്

പോലെയുള്ള അനേകം ദാനങ്ങൾ ചെയ്തിട്ടുള്ള ഈ കൈയ്'" എന്നു പറഞ്ഞു് തന്റെ വലത്തുകൈയ് നീട്ടിക്കാണിച്ചും കൊണ്ടു് ദുശ്ശാസനൻ മറുപടി പറഞ്ഞു. ഭീമൻ ദുശ്ശാസനന്റെ ആ കൈയ് ആ നിമിഷത്തിൽവെട്ടിക്കണ്ടിച്ചിട്ടു. പിന്നെ അവന്റെ കഴുത്തു വെട്ടിമുറിച്ചു. പിന്നീട് അവനെ മലത്തിയിട്ട് അവന്റെ മാർത്തടം പിളർന്നു ഹൃദയരക്തം നാലഞ്ചുതുള്ളി കോരിയെടുത്തു കുടിച്ചു. "ഇല്ല, ഞാൻ ഇതിനേക്കാൾ സ്വാദുള്ള ഒന്നും ഇന്നാൾ വരെ കുടിച്ചിട്ടില്ല ഇല്ല. അമ്മയുടെ മുലപ്പാലിനുപോലും ഈ സ്വാദില്ലായിരുന്നു" എന്നു് അട്ടഹസിച്ചു. കണ്ടുനിന്ന കൗരവരെല്ലാം പേടിച്ചരണ്ടുപോയി. "അഹോ! ഇവനൊരു മനുഷ്യനല്ല. മനുഷ്യമാംസം തിന്നുന്ന ഒരു രാക്ഷസനാണു്!" എന്നു വിളിച്ചുപറഞ്ഞു. ഭീമനാകട്ടെ ദ്രൗപദിയുടെ അടുക്കലേയ്ക്കു പോയി ദുശ്ശാസനന്റെ ചോര പുരണ്ട കൈകൊണ്ടു് അവളുടെ അഴിഞ്ഞുകിടന്ന തലമുടി കെട്ടി.

## കർണ്ണന്റെ വിഷാദം

കർണ്ണൻ കുറഞ്ഞൊന്നു വിഷാദബാധിതനായി ശല്യരോട്, "എത്ര ക്രൂരമായതായാലും എനിക്കു മരിക്കാൻ ഭയമില്ല. എന്നാൽ, ഈ സമയത്തു്, ഞാൻ നല്ലവണ്ണം യുദ്ധം ചെയ്യേണ്ടിയിരിക്കുന്ന ഈ സന്ദർഭത്തിൽ എന്റെ ഹൃദയം ദുഃഖത്താൽ ഇരുളടഞ്ഞിരിക്കുന്നു. ഞാൻ ഒരു ബ്രാഹ്മണനാണെന്നു് വിശ്വസിപ്പിക്കയാൽ എന്നെ ശിഷ്യനായി സ്വീകരിച്ച എന്റെ ഗുരുപാദർ പരശുരാമൻ "നിനക്കു ആവശ്യം വരുമ്പോൾ നിന്റെ ആയുധങ്ങൾ നിനക്കുപകാരപ്പെടാതാവട്ടെ" എന്നെന്നെ ശപിച്ചിട്ടുള്ളതു ഇപ്പോൾ എന്റെ ഓർമ്മയിൽ വരുന്നു. എനിക്കു അത്യാവശ്യ

മായി വന്നിരിക്കുന്ന ഈ ഘട്ടത്തിൽ എൻെറ ആയുധങ്ങൾക്കെല്ലാററിനും ശക്തി കുറഞ്ഞു കാണുന്നു. ഈ കുതിരകൾ നിയതിയാൽ നയിക്കപ്പെട്ടു മുടന്തി മുടന്തിയാണ് നടക്കുന്നതു്. ഈ ആനകൾ ആലിലകൾ പോലെ വിറയ്ക്കുന്നു. ഈ ശംഖങ്ങളും പെരുമ്പറകളും പുറപ്പെടുവിക്കുന്ന ശബ്ദം ശ്മശാനയാത്രയിലെ വാദ്യങ്ങൾപുറപ്പെടുവിക്കുന്ന മന്ദ്രധ്വനിപോലെയാണ് കേൾക്കുന്നതു്. എന്തുതന്നെയായാലും ഞാൻ എനിക്കു കഴിയുന്നതിൽ ഏററവും നല്ലവണ്ണം യുദ്ധം ചെയ്യും." എന്നു പറഞ്ഞു.

## വൃഷസേനവധം

അർജ്ജുനൻ കർണ്ണനോടു യുദ്ധം ചെയ്വാൻ മുമ്പോട്ടടുത്ത സന്ദർഭത്തിൽ കർണ്ണൻെറ പുത്രൻ വൃഷസേനൻ നകുലനേ തോല്പിച്ചോടിച്ചുംകൊണ്ടു പിറകേ ഓടിച്ചെല്ലുന്നതുകണ്ടു്, അവനെ എതിർത്തു തടുത്തുനിർത്തിക്കൊണ്ടു് "നിങ്ങൾ അഭിമന്യുവിനോടു ചെയ്തതുപോലെ ഒരു മഹാരഥൻെറയും കൂട്ടുപിടിച്ചുകൊണ്ടല്ല ഇവനോടു പോരാടാൻ പോകുന്നതു്. നിങ്ങൾക്കു കഴിയുമെങ്കിൽ ഇവനെ സഹായിക്കാൻ വരുവിൻ." എന്നു പറഞ്ഞു തന്നോടു നേരിടാൻ കൗരവവീരന്മാരെ ക്ഷണിച്ചു. അവരിലൊരുത്തനും അതിനു ധൈര്യപ്പെട്ടില്ല. വൃഷസേനൻ ധൈര്യത്തോടെ തനിച്ചു അർജ്ജുനനോടു യുദ്ധം ചെയ്തു. അർജ്ജുനൻ വൃഷസേനനേ കൊന്നു.

## കർണ്ണനും അർജ്ജുനനും തമ്മിലെയുദ്ധം

തൻെറ മകൻ മരിച്ചു എന്ന വർത്തമാനം കേട്ടു കർണ്ണൻ കോപഭരിതനായി. "പുത്രന്മാർ മരിച്ചു.

ഇനി അച്ഛന്മാർ തമ്മിലാകട്ടെ. വരിക. നമുക്കും മരിക്കുന്നതുവരെ യുദ്ധം ചെയ്യാം. മരിക്കുന്നവന്ന് കീർത്തി! ആകട്ടെ." എന്ന പറഞ്ഞു കർണ്ണൻ അർജ്ജുനനേ ഇടവിടാതെ എയ്യുതുടങ്ങി. അവ പാമ്പുകടിക്കുന്നതുപോലെ അർജ്ജുനൻെറ മേൽ തറച്ചു. അർജ്ജുനനും ഒട്ടും കുറച്ചില്ല. അദ്ദേഹം ഇരട്ടി കോപത്തോടെ ശരപ്രയോഗം ചെയ്തു. പെട്ടെന്ന കർണ്ണൻെറ ഒരസ്ത്രം അർജ്ജുനൻെറ വില്ലിൻെറ ഞാണ മുറിച്ചു. "കുറച്ചു നിൽക്ക കർണ്ണാ, എൻെറ വില്ലിൻെറ ഞാണ് മുറിഞ്ഞുപോയി. അതൊന്ന കെട്ടിക്കോട്ടെ. ആര്യന്മാർ കഴിവിന്ന കേടു പററിയവരോട്ട് യുദ്ധം ചെയ്യുന്നതല്ല." എന്ന് അദ്ദേഹം കർണ്ണനോട പറഞ്ഞു. എന്നാൽ കർണ്ണൻ ആ അപേക്ഷയെ അവഗണിച്ചു അദ്ദേഹത്തിൻെറ കഴുത്തിനേ ലക്ഷ്യമാക്കി നാഗാസ്ത്രത്തെ പ്രയോഗിച്ചു. അഗ്നി ഖാണ്ഡവവനം ദഹിപ്പിച്ചതു് അർജ്ജുനൻെറ സഹായത്തോടുകൂടി ആകയാൽ, അന്നതിൽപെട്ടു തൻെറ മനുഷ്യരൂപമായ അമ്മ ചത്തതിന്ന് അർജ്ജുനനോടു പ്രതികാരം ചെയ്യാനായി അശ്വസേനൻ എന്നൊരു നാഗം ആ അസ്ത്രത്തേ ലക്ഷ്യത്തിലേയ്ക്കു പുരോഗമിപ്പിച്ചു. അമ്പ് അടുത്തപ്പോൾ കൃഷ്ണൻ സ്വബലം പ്രയോഗിച്ചു തേരു ഒരടിയോളം ഭൂമിയിൽ പുതച്ചു. അതിനാലതു ലാക്കുതെററി അർജ്ജുനൻെറ കഴുത്തിന്ന കൊള്ളാതെ അദ്ദേഹത്തിൻെറ ഇന്ദ്രദത്തമായ കിരീടവുംകൊണ്ടുപോയി. അപ്പോൾ അശ്വസേനൻ കർണ്ണൻെറ അടുക്കൽ ചെന്ന് താൻ ഇന്ന ആളാണെന്ന വെളിപ്പെടുത്തുകയും ഒരു നാഗാസ്ത്രം കൂടി അയക്കണമെന്നും അതു താൻ നേരെ നയിച്ചു

അതുകൊണ്ടു അർജ്ജുനനേ കൊല്ലാമെന്നു പറകയും ചെയ്തു. "ഞാൻ എൻെറ മിടുക്കുകൊണ്ടു അർജ്ജുനനേ കൊല്ലണം അല്ലാതെ നിൻെറ സഹായംകൊണ്ടല്ല എന്നു പറഞ്ഞു കർണ്ണൻ അവൻെറ ഉപദേശത്തേ നിരാകരിച്ചു. ആ സൎപ്പം പററായ്കയാൽ അവൻ അർജ്ജുനനേ കൊല്ലാനായി അദ്ദേഹത്തിൻെറ നേൎക്കണഞ്ഞു. അൎജ്ജുനൻ ഉത്തരക്ഷണത്തിൽ അവനെ കൊന്നു.

അർജ്ജുനൻ പിന്നീട് കർണ്ണനോടു യുദ്ധം തുടങ്ങി. ആ രണ്ടു വില്ലാളിവീരന്മാരും തമ്മിൽ യുദ്ധം ചെയ്യുന്നതും സാരഥിപ്രമുഖന്മാരായ കൃഷ്ണനും ശല്യനും തേരുതെളിക്കുന്നതും ആശ്ചൎയ്യകരമായ കാഴ്ചയായിരുന്നു. യുദ്ധം അങ്ങനെ നടന്നുകൊണ്ടിരിക്കെ പെട്ടെന്നു കർണ്ണൻെറ രഥചക്രങ്ങളിൽ ഒന്ന് ഒരു ചേറുള്ളകുട്ടിൽ താണു. അതിമാത്രം ശക്തിയോടെ കുതിരകളേക്കൊണ്ടു വലിപ്പിച്ചുനോക്കിയെങ്കിലും ശല്യന് അതിളക്കി തേർ നടത്താൻ കഴിഞ്ഞില്ല.

"അല്പനേരത്തേക്ക് ക്ഷമിക്കൂ അൎജ്ജുന. എൻെറ രഥചക്രം ചെളിയിൽ പുതഞ്ഞിരിക്കയാണ്. അതൊന്നിളക്കിമാററിക്കൊള്ളട്ടെ! ആൎയ്യന്മാർ ആരും കഴിവു കെട്ട ഒരുവനോടു യുദ്ധം ചെയ്കയില്ല. ഒന്നു നിർത്തൂ." എന്നു കർണ്ണൻ തേരിൽനിന്നിറങ്ങി നിന്നുംകൊണ്ട് അർജ്ജുനനോടു വിളിച്ചുപറഞ്ഞു. അതുകേട്ട് കൃഷ്ണൻ, "കർണ്ണ അങ്ങേയ്ക്കു പകടം പിണഞ്ഞ ഇപ്പോൾ അങ്ങേയ്ക്കു ധൎമ്മത്തേപ്പററി ഓർമ്മ വന്നു ഇല്ലേ? അതൊരു വലിയ ഭാഗ്യംതന്നെ. നിറഞ്ഞ സഭയിൽ ഒരു സ്ത്രീയുടെ, ദ്രൗപദിയുടെ, ചേല യഴിച്ച് അവളെ നഗ്നയായി നിർത്താൻ അങ്ങു

ശ്ശാസനനേ നിർബന്ധമായി പ്രേരിപ്പിച്ചു കൊടുത്ത പ്പോൾ അങ്ങയുടെ ഈ ധർമ്മം എവിടെപ്പോയിരുന്നു? പാണ്ഡവരോടുചെയ്ത പ്രതിജ്ഞയ്ക്കു വിരുദ്ധമായി ദുര്യോധനൻ അവർക്കവരുടെ രാജ്യം കൊടുക്കാൻ വിസമ്മതിച്ചപ്പോൾ അദ്ദേഹത്തിനെ അങ്ങു കൈ കൊട്ടി അഭിനന്ദിച്ചില്ലേ? അപ്പോൾ അങ്ങയുടെ ധർമ്മം എവിടെയായിരുന്നു. പാണ്ഡവന്മാർക്കു വിഷം കൊടുത്തു കൊല്ലാനും അരക്കില്ലത്തിനകത്തടച്ചു ചുടാനും അങ്ങയുടെ പരിജനത്തെ നിയോഗിച്ചില്ലേ. അന്നേരം ഈ ധർമ്മബുദ്ധി എങ്ങായിരുന്നു. ദ്രൗപദിയെ തന്റെ മടിയിലിരിയ്ക്കാൻ ദുര്യോധനൻ വിളിച്ചില്ലേ? അങ്ങതു പിൻതാങ്ങുന്ന ഭാവത്തിൽ നോക്കിക്കൊണ്ടിരുന്നപ്പോൾ ഈ ധർമ്മാദരം എങ്ങുപോയിരുന്നു? ഒരുത്തനു ഏഴുപേരായി, നിങ്ങൾ അഭിമന്യുവിനോടു യുദ്ധം ചെയ്ത് ആ കുട്ടിയെ കൊന്നപ്പോൾ ധർമ്മത്തോടുള്ള അങ്ങയുടെ ബഹുമാനം എവിടെപ്പോയിരുന്നു? ഈ വിധമെല്ലാം പെരുമാറിയ അങ്ങ് അർജ്ജുനനോടു ആത്മധർമ്മത്തെക്കുറിച്ചു പറയുന്നതു് എന്താണ് ?" എന്നു കർണ്ണനോടു ചോദിച്ചു. അപ്പോൾ ആദ്യമെല്ലാം സംശയിച്ചുനിന്നിരുന്ന അർജ്ജുനൻ അഭിമന്യുവിന്റെ പേർ കേട്ട ക്ഷണത്തിൽ ഉരുക്കുപോലെയുള്ള നിശ്ചയദാർഢ്യത്തോടെ കർണ്ണനെ ശരവർഷം ചെയ്തു. തേരിനടുക്കൽ നിലത്തുനിന്നുംകൊണ്ടു കർണ്ണനും ഇടതടവില്ലാതെ എതിരസ്ത്രങ്ങൾ അയച്ചു. അർജ്ജുനന്റെ അസ്ത്രഭണ്ഡാരം ഒഴിയാറായി. ഒടുക്കം അദ്ദേഹം യമൻ സമ്മാനിച്ചതും അർദ്ധചന്ദ്രന്റെ അവതാരവും ക്ഷൗരക്കത്തിപോലെ മൂർച്ചയുള്ളതും ആയ "ആഞ്ജലികം" എന്ന ശരമെ

ടുത്തു വില്ലിൽ തൊടുത്തു ഭക്തിപൂർവ്വം മന്ത്രം ജപിച്ചും കൊണ്ടും "ഞാൻ സ്നേഹിതന്മാരെ ഒരിക്കൽപോലും ചതിച്ചിട്ടില്ലെങ്കിൽ, ഞാൻ ഏതെങ്കിലും തപോഫലം ആർജ്ജിച്ചിട്ടുണ്ടെങ്കിൽ, ഞാൻ എന്റെ ഗുരുക്കന്മാരെ ശുശ്രൂഷിച്ചിട്ടുണ്ടെങ്കിൽ എനിക്കു സത്യത്തോടും ധർമ്മത്തോടും ഭക്തിയുണ്ടെങ്കിൽ എന്റെ ഈ ശരം ഒരു ഭയങ്കരിയായ കൃത്യയെപ്പോലെ മുമ്പോട്ടു ഓടിപ്പാഞ്ഞുചെന്നു് കർണ്ണനേ കൊല്ലട്ടെ എന്നു് ധ്യാനിച്ചുകൊണ്ടും കർണ്ണനെ എയ്തു. അതു ലാക്കതെററാതെ ചെന്നു് കർണ്ണന്റെ തലയറുത്തിട്ടു. കൗരവസേന ഭയപ്പെട്ടു പിന്മാറി. ആളുകൾ അർജ്ജുനനേയും ഭീമനേയും പേടിച്ചു് നാലുപാടും ഓടിപ്പോയി. പാണ്ഡവസൈന്യം സന്തോഷിച്ചു.

## പതിനേഴാംദിവസം

കർണ്ണനുപകരം ശല്യൻ സർവ്വ സൈന്യാധിപനായി അഭിഷേകം ചെയ്യപ്പെട്ടു. അന്നു യുധിഷ്ഠിരൻ തന്റെ യശസ്സിനു പററിയ മാലിന്യം ക്ഷാളനം ചെയ്യാൻ ഉറച്ചു് നിശ്ചയബുദ്ധിയോടുകൂടി ശല്യനോടു പോരുതുടങ്ങി. അദ്ദേഹം തന്റെ ബലമേറിയ ശക്തി ശല്യന്റെ നേർക്കു പ്രയോഗിച്ചു. അതു ശല്യന്റെ മാറു പിളർന്നുകേറി അദ്ദേഹത്തിനെ കൊന്നു. ഭീമൻ ദുര്യോധനന്റെ ശേഷിച്ച ഏക മകൻ സുദർശനനേയും അർജ്ജുനൻ "പ്രഹരിക്ക ഓടുക" എന്ന യുദ്ധ കൗശലത്തിനു പേരുകേട്ട ത്രിഗർത്തരാജാവു് സുശർമ്മനേയും കൊന്നു. ശകുനി ഉഗ്രമായി യുദ്ധം ചെയ്തു. അതു നിഷ്ഫലമെന്നു കണ്ടു് ദുര്യോധനനോടു സഹായത്തിനു് കരഞ്ഞും കൊണ്ടു്

ഇരന്നു. രണ്ടുകൊണ്ടും പ്രയോജനമുണ്ടായില്ല. സഹദേവൻ അദ്ദേഹത്തിനെ കൊന്നു.

## പതിനെട്ടാംദിവസം

ഇന്നു് സാത്യകി സഞ്ജയനെ ബന്ധിച്ചു. എന്നാൽ സഞ്ജയൻ മുന്നണിയിൽ വച്ചു പിടിക്കപ്പെട്ട ഒരു യുദ്ധലേഖകൻ മാത്രമായതു കൊണ്ടു് അദ്ദേഹത്തിനെ യുദ്ധാവസാനത്തിൽ വിട്ടയച്ചു. കൃപൻ, അശ്വത്ഥാമാവ്, കൃതവമ്മാവ്, ദുര്യോധനൻ ഈ നാലുപേരുമൊഴികെ കൗരവപക്ഷത്തിലെ എല്ലാ വീരയോദ്ധാക്കളും ചത്തൊടുങ്ങി. ദുര്യോധനനു ജയം കിട്ടുമെന്നു് ആശയില്ലാതായി. നല്ലകാലം വന്നിട്ടു യുദ്ധംചെയ്യാമെന്നു നിശ്ചയിച്ചു് ഒരു സരസ്സിനുള്ളിൽ ഒളിച്ചുകിടന്നു. അദ്ദേഹം ഒളിച്ച സ്ഥലം ഭീമൻ മണംപിടിച്ചു തിരക്കിക്കണ്ടുപിടിച്ചു. പാണ്ഡവർ ആ സരസ്സിന്റെ കരയ്ക്കുചെന്നു. സരസ്സിനുള്ളിൽ നിന്നു കരയ്ക്കു കേറിവന്നു് യുദ്ധം ചെയ്യാൻ യുധിഷ്ഠിരൻ അദ്ദേഹത്തിനോടാവശ്യപ്പെട്ടു. "എന്റെ അനുജന്മാരും ബന്ധുക്കളും സ്നേഹിതന്മാരും എല്ലാം മരിച്ചു. രാജ്യം മുഴുവൻ കൈവശത്തിലാക്കി നിങ്ങൾ വാണുകൊൾവിൻ. ഞാൻ കാട്ടിലെവിടെയെങ്കിലും പോയി തപസ്സു ചെയ്തോളാം" എന്നു ദുര്യോധനൻ ഉത്തരം പറഞ്ഞു. "ഞാൻ ഒരു ക്ഷത്രിയനാണു്, നിന്റെ സമ്മാനമായോ ദാനമായോ എനിക്കു രാജ്യം വേണ്ട. ഇങ്ങോട്ടു കേറിവന്നു യുദ്ധം ചെയ്യൂ. ജയിക്കുന്നവൻ രാജ്യം മുഴുവൻ വാണുകൊള്ളട്ടെ" എന്നു യുധിഷ്ഠിരൻ വീണ്ടും പറഞ്ഞു. അപ്പോൾ മററു നിവൃത്തിയൊന്നും ഇല്ലെന്നു കണ്ടു്, "നിങ്ങൾ ഓരോരുത്തനായെ എന്നോടു ഏൽക്കാവു. അങ്ങനെ സത്യം

ചെയ്യാമെങ്കിൽ ഞാൻ വന്നു യുദ്ധം ചെയ്യാം." എന്നു് അദ്ദേഹം പറഞ്ഞു. യുധിഷ്ഠിരൻ അതുപോലെ സത്യം ചെയ്തു. "ഭീമനും ദുര്യോധനനും തമ്മിൽ ഗദായുദ്ധം ചെയ്യണം. ദുര്യോധനൻ ജയിക്കയാണെങ്കിൽ അവൻ നിസ്സക്കം രാജ്യം എടുത്തുകൊള്ളണം" എന്നു് യുധിഷ്ഠിരൻ നിശ്ചയം ചെയ്തു. ഇത്രവളരെ ചോരയും കണ്ണുനീരും അദ്ധ്വാനവും ചിലവു ചെയ്തിട്ടു കിട്ടുന്ന ജയത്തെ പാഴാക്കാനിടയുള്ളതുകൊണ്ടു് യുധിഷ്ഠിരന്റെ വിവേകരഹിതമായ ഈ നിശ്ചയം കൃഷ്ണനു ഹിതമായില്ല. ഭീമനു് ദ്വന്ദയുദ്ധത്തിൽ ജയം കിട്ടാൻ നോക്കണമെന്നല്ലാതെ അദ്ദേഹത്തിനും ഒന്നും ചെയ്യാനില്ല. ദുര്യോധനൻ ഗദായുദ്ധം പഠിച്ചതും പരിചയിച്ചതും ഗദായുദ്ധത്തിൽ അഗ്രഗണ്യനായ സാക്ഷാൽ ബലരാമന്റെ അടുക്കൽ നിന്നാകയാൽ അദ്ദേഹത്തിനെ തോൽപിക്കാൻ ഭീമനു് വിഷമം കണ്ടേക്കമെന്നു് കൃഷ്ണനു അറിയാമായിരുന്നു.

## ഇതിഹാസ യോഗ്യമായ യുദ്ധം

അപ്പോഴേയ്ക്കു് തീർത്ഥയാത്രയ്ക്കു പോയിരുന്ന ബലഭദ്രരാമൻ തിരിച്ചു വന്നുചേർന്നു. യുധിഷ്ഠിരൻ ഭീമനും ദുര്യോധനനും തമ്മിലുള്ള ദ്വന്ദയുദ്ധത്തിനു അദ്ദേഹത്തിനെ മദ്ധ്യസ്ഥനാക്കി. അദ്ദേഹം പാവനമായ കുരുക്ഷേത്രത്തിൽ അതിപാവനമായ സമന്തപഞ്ചകം യുദ്ധത്തിനു തിരഞ്ഞെടുത്തു. അവിടെ വച്ചു യുദ്ധം തുടങ്ങി. അദ്ദേഹം അതിന്റെ മേൽനോട്ടം വഹിച്ചു. ഭീമനു്, താൻ എളുപ്പത്തിൽ ജയം നേടുമെന്നു കൃഷ്ണൻ ഉറപ്പു പറഞ്ഞിട്ടുണ്ടെങ്കിലും ദുര്യോധനൻ തന്നേക്കാൾ മിടുക്കനാണെന്നു ബോധ്യപ്പെട്ടു. ആരു ജയിക്കുമെന്നു് അർജ്ജുനൻ കൃഷ്ണനോടു ചോ

ദിച്ചു. "ദുര്യോധനൻ അവൻെറ വലത്തേ തുടയിലെ ഉടുമുണ്ടു നീക്കിക്കാണിച്ച് അവൻെറ ഒരു വെപ്പാട്ടിയോടെന്ന പോലെ ദ്രൗപദിയോടു അവിടെ ഇരിക്കാൻ പറഞ്ഞില്ലേ? അവൻെറ ആ തുടയ്ക്ക് ആ അധാർമ്മികമായ പ്രവൃത്തിയിൽ ബലഹീനത പററിയിട്ടുണ്ടു്. അതിന്മേൽ അടിച്ചില്ലെങ്കിൽ ഭീമൻ ജയിക്കയില്ല." എന്നു കൃഷ്ണൻ ഉത്തരം പറഞ്ഞു. "ഗദായുദ്ധത്തിൽ അരയ്ക്കുതാഴെ അടിക്കുന്നതു് ആയുദ്ധധർമ്മത്തിനു വിരുദ്ധമാണല്ലോ" എന്ന് അപ്പോൾ അർജ്ജുനൻ പറഞ്ഞു. "അതു ശരിതന്നെ എന്നാൽ ഇതു യുദ്ധമാണ്. അല്ലാതെ വീരകർമ്മങ്ങൾ സംബന്ധിച്ച വിധികൽപിക്കുന്ന ഒരു കോടതിയല്ല. ദ്രൗപദിയെ അവമാനിച്ചപ്പോഴെ നിങ്ങളെയെല്ലാം അരക്കില്ലത്തിലാക്കി കൊല്ലാൻ പറഞ്ഞപ്പോഴെ, നിങ്ങൾ ഉറങ്ങിക്കിടക്കുമ്പോൾ ചതിയിൽ കൊല്ലാൻ ദ്രോണരോടു ആവശ്യപ്പെട്ടപ്പോഴെ കള്ളം കാണിച്ച ചൂതുകളിയിൽ യുധിഷ്ഠിരനേ തോല്പിക്കാൻ ശകുനി നിർദ്ദേശം നൽകിയപ്പൊഴെ ദുര്യോധനൻ ആയുധധർമ്മത്തെ ആദരിച്ചില്ല. ഒരു വശം ധർമ്മത്തെ തിരസ്കരിക്കുക; ധർമ്മത്തെ സ്വീകരിക്കുന്ന മറുവശം ജയിക്കുക; അതു സാധ്യമാണോ എന്നു നീ തന്നെ ആലോചിച്ചു തീർച്ചയാക്കുു." ഈ സമയത്തു ദുര്യോധനൻ ഭീമൻെറ തലയ്ക്കു ഒരു ഭയങ്കരമായ അടികൊടുക്കുകയും അതേററു് ഭീമൻ ഏതാണ്ടു മൂർച്ഛിതാവസ്ഥയിൽ വീഴുകയും മിക്കവാറും അതിൽ നിന്നുണരുന്നതിനിടയില്ലെന്നു കാണപ്പെടുകയും ചെയ്തു. എന്നാൽ ആ കിടക്കുന്ന കിടപ്പിൽ ഒരടികൂടിക്കൊടുത്തു ഭീമനെ കൊല്ലാനുദ്ദേശിച്ച ദുര്യോധനൻ ഗദയുമോങ്ങി ചെന്ന

പ്പോൾ ഭീമൻ ചോരയും ഒലിപ്പിച്ചുകൊണ്ടു് എണീച്ചു് അദ്ദേഹത്തിന്റെ നേക്കണഞ്ഞു. അപ്പോൾ അർജ്ജുനൻ ധർമ്മചിന്തയെല്ലാം നിർത്തി ഭീമൻ കാണത്തക്കവണ്ണം തന്റെ വലത്തേതുടയ്ക്കു് ഒരടി അടിച്ചു. അതിന്റെ അർത്ഥം മനസ്സിലാക്കി ഭീമൻ ദുര്യോധനന്റെ വലത്തേത്തുടയ്ക്കു് ഭയങ്കരമായ ഒരടികൊടുത്തു അതു് ഒടിച്ചു. ദുര്യോധനൻ താഴെവീണു. വീണ്ടും എണീക്കാൻ അദ്ദേഹത്തിനു വയ്യാതെയായി. ഒരു നട്ടെല്ലൊടിഞ്ഞ പാമ്പിനെപ്പോലെ അദ്ദേഹം അവിടെകിടന്നു. ഒന്നും ചെയ്യാതെ അദ്ദേഹം അങ്ങനെ കിടന്നപ്പോൾ ഭീമൻ അദ്ദേഹത്തിന്റെ തലയ്ക്കു ചവിട്ടി. യുധിഷ്ഠിരൻ ഭീമന്റെ ആ നികൃഷ്ട പ്രവൃത്തികണ്ടു് കോപിച്ചു് അദ്ദേഹത്തിന്റെ ചെകിട്ടത്തടിച്ചു. അപ്പോഴും പോരിനു മാത്രമെങ്കിലും രാജാവായ ദുര്യോധനനേ ആ വിധം അവമാനിച്ചതിനു് അദ്ദേഹത്തിനെ കൊന്നുകളയാൻ കൂടി വിചാരിച്ചു. അതുകൂടാതെ ഗദായുദ്ധത്തിൽ അരയ്ക്കു താഴെഅടിച്ചതിനും തലയ്ക്കടിച്ചതിനും ബലഭദ്രരാമനും അദ്ദേഹത്തിനെ കൊല്ലാൻ ചെന്നു. എന്നാൽ കൃഷ്ണൻ ഇടയിൽ കടന്നു് ഭീമനു ദുര്യോധനനിൽ നിന്നുണ്ടായിട്ടുള്ള ഗുരുതരങ്ങളായ പ്രകോപനഹേതുക്കളേയും ദുര്യോധനന്റെ അനേകമനേകം അധാർമ്മിക പ്രവൃത്തികൾക്കു് ബലരാമൻ അദ്ദേഹത്തിനെ ശിക്ഷിക്കാതിരുന്നതിനേയും ചൂണ്ടിക്കാണിച്ചു ബോദ്ധ്യപ്പെടുത്തി ബലരാമനിൽ നിന്നുണ്ടാകാവുന്ന ആപത്തു തടുത്തു. ഭീമനു് ജ്യേഷ്ഠന്റെ ഒരടി ശിക്ഷകിട്ടി. ദുര്യോധനൻ മരിച്ചു ദുഃഖവർത്തമാനം ഗാന്ധാരിയെ അറിയി

ക്കാൻ യുധിഷ്ഠിരൻ കൃഷ്ണനെ ഹസ്തിനപുരത്തേയ്ക്കയച്ചു.

### ഇളയ പാണ്ഡവരുടെയും മററും വധം

കൃപനും കൃതവമ്മാവും അശ്വത്ഥാമാവും കൂടി അന്നു രാത്രിയിൽ ദുര്യോധനനേ ചെന്നു കണ്ടു. കാലൊടിഞ്ഞും വേദന അനുഭവിച്ചും വ്യസനിച്ചും പ്രതികാരേച്ഛയാൽ ചീറിയും നിലത്തുകിടന്ന അദ്ദേഹത്തിനേ കണ്ട് അവർ വളരെ ദുഃഖിച്ചു. ഭീമൻെറ അധാമ്മിക പ്രവൃത്തിക്കു പ്രതികാരമായി തങ്ങൾ കൈനിലകളിൽ ഉറങ്ങിക്കിടക്കുന്ന പാണ്ഡവന്മാരുടെ വംശച്ഛേദം ചെയ്യുമെന്ന് അവർ സത്യം ചെയ്തു. അതുകേട്ട് ദുര്യോധനൻ സന്തോഷിച്ചു. അശ്വത്ഥാമാവിനേ അനന്തര സേനാധിപതിയായി അദ്ദേഹം നിയമിച്ചു. അവർ അവിടെ നിന്നു പാണ്ഡവർ പാക്കുന്ന കൂടാരത്തിൽ കടന്നു. അശ്വത്ഥാമാവ് ഉറങ്ങിക്കിടന്ന ധൃഷ്ടദ്യുമ്നനേ തൊഴിച്ചു. ധൃഷ്ടദ്യുമ്നൻ ഉണന്നെഴുനേററ് തന്നേ ക്ഷത്രിയോചിതമായ വിധത്തിൽ ആയുധം കൊണ്ടു കൊല്ലാൻ അദ്ദേഹത്തിനോട് അപേക്ഷിച്ചു. "ഇല്ല അങ്ങനെ ചെയ്കയില്ല. ആചാര്യനേക്കൊന്ന നിന്നേ എനിക്കു ഒരു മാക്രിയേപ്പോലെ ചവിട്ടിത്തേച്ചരച്ചുകൊല്ലണം." എന്നു പറഞ്ഞു അദ്ദേഹം അവനേ ചവിട്ടിച്ചുവിട്ടി കൊന്നു. സ്ത്രീകൾ ഉണന്നു നിലവിളിക്കൂട്ടി. ഉത്തമൗജസ്സ് അതുകേട്ടുണന്നു ഒരു കവണേറുപോലെ അശ്വത്ഥാമാവിൻെറ നേക്കുചെയ്തെങ്കിലും അദ്ദേഹം അവനെ നിഷ്പ്രയാസം കൊന്നു. ദ്രൗപദിയുടെ പുത്രന്മാരഞ്ചുപേരും ഉണന്നെണീററു അശ്വത്ഥാമാവിനോടെതിത്തു. എന്നാൽ പടയിൽ പഴകിയ അശ്വത്ഥാ

മാവ് കേവലം ബാലന്മാരായ അവരെ അഞ്ചുപേരെയും നിർദ്ദയം കൊന്നു. കൃപനും കൃതവർമ്മാവും കൈയിൽ കിട്ടിയവരെയെല്ലാം കൊന്നു പടവീട്ടിനു തീവച്ചു ഹോമകർമ്മം പൂർത്തിയാക്കി. പാണ്ഡുവിന്റെ പുത്രന്മാരെ ആരെയും അതിൽ കാണായ്കയാൽ മനസ്സൈരിച്ചിലോടെ തിരിയെ ദുര്യോധനന്റെ അടുക്കൽ വന്ന് ആ സംഗതിയെല്ലാം പറഞ്ഞു ആത്മസംതൃപ്തിപൂണ്ടു. "നിങ്ങൾക്കു ഞാൻ യാത്രപറയുന്നു. ഭാവുകം ഭവിക്കട്ടെ. ഞാൻ വേഗം മരിക്കും." എന്നു ദുര്യോധനൻ തൃപ്തനായി അവരോടുപറഞ്ഞു. ദുര്യോധനന്റെ ശബ്ദയും കൂടി സ്വർഗ്ഗത്തേയ്ക്കു അദ്ദേഹത്തിനെ അനുഗമിക്കുമെന്നൊരു ഫലിതംകൂടി പറഞ്ഞിട്ടു കൃപനും കൃതവർമ്മാവും അശ്വത്ഥാമാവും അവിടെ നിന്നുപോയി.

## ദ്രൗപദി അശ്വത്ഥാമാവിന്റെ തല ആവശ്യപ്പെടുന്നു.

ധൃഷ്ടദ്യുമ്നന്റെ സൂതൻ യുധിഷ്ഠിരന്റെയും അനുജന്മാരുടെയും അടുക്കൽ ചെന്ന് ആ രാത്രിയിൽ നടന്ന യുദ്ധത്തേയും അദ്ദേഹത്തിന്റെയും അവർക്കു ദ്രൗപദിയിൽ ജനിച്ച പുത്രന്മാരുടെയും വധത്തേയും പററി അവരെ അറിയിച്ചു. യുധിഷ്ഠിരൻ അതു കേട്ട് ശോകാധിക്യംകൊണ്ടു മോഹാലസ്യപ്പെട്ടു വീണു. ഉപപ്ലാവ്യത്തിൽ പോയിരുന്ന ദ്രൗപദിയെ വിളിച്ചുകൊണ്ടുവരാൻ ഉടനേ നകുലനേ അയച്ചു. തന്റെ പുത്രന്മാരെ അശ്വത്ഥാമാവ് ആ വിധം ഒളിപ്പോരിൽ ചതിച്ചുകൊന്ന വർത്തമാനം അറിഞ്ഞപ്പോൾ അവൾ അദ്ദേഹത്തിന്റെ തല കൊയ്തുകൊണ്ടുവരണമെന്ന് ഭർത്താക്കന്മാരോടു നിർബന്ധിച്ചു. അ

ദ്ദേഹം ഒരു ബ്രാഹ്മണനാകയാൽ അദ്ദേഹത്തിനെ കൊന്നുകൂടെന്നു യുധിഷ്ഠിരൻ പറഞ്ഞു. ഒരു ബ്രാഹ്മണഘാതകനും ഘാതകൻതന്നെയാണെന്നും മറേറതൊരു ഘാതകനുമെന്നപോലെ അവനും വധാർഹനാണെന്നും ദ്രൗപദി വാദിച്ചു. ഇതു ഒരു സാധാരണ ഘാതകപ്രവൃത്തിയല്ലെന്നും യുദ്ധത്തിനനുബന്ധമായി ചെയ്യപ്പെട്ടവധമാണെന്നും അശ്വത്ഥാമാവിന് ഒരു സഹജ ചൂഡാമണിയുണ്ടെന്നും അതു ചുഴന്നെടുത്തു അതിനാലുണ്ടാകുന്ന ഘോരമായ ചുട്ടവേദന അദ്ദേഹത്തിനേ അനുഭവിപ്പിച്ചാലതു മതിയാകുമെന്നും കൃഷ്ണൻ അഭിപ്രായപ്പെട്ടു. ദ്രൗപദി അതു സമ്മതിച്ചു. ഉടനേ അർജ്ജുനനും കൃഷ്ണനും ഭീമനും കൂടി അദ്ദേഹത്തിനേ അന്വേഷിച്ചുപോയി. അവർചെല്ലുന്നതറിഞ്ഞു അദ്ദേഹം ഉത്തരയുടെ ഗർഭത്തിൽ കിടന്ന അഭിമന്യുവിൻെറ പുത്രനേ കൊല്ലാനായി ബ്രഹ്മാസ്ത്രം മന്ത്രം ജപിച്ചയച്ചു. അനന്തരകാലത്തു പരീക്ഷിത്തെന്നു പ്രസിദ്ധനായിതീൎന്ന ആ കുട്ടിയെ കൃഷ്ണൻ ജീവിപ്പിച്ചു. അശ്വത്ഥാമാവ് തോൽപിക്കപ്പെടുകയും അദ്ദേഹത്തിൻെറ ശിരോരത്നം പറിച്ചെടുക്കപ്പെടുകയും ചെയ്തു അദ്ദേഹം അവിടം വിട്ടുപോയി. തലയും വെന്തുനീറി വെള്ളത്തിനു വിളിച്ചും എന്നാൽ മിക്കവാറും അതു കിട്ടാതെയും മലിനസ്ഥലങ്ങളിൽ അലഞ്ഞുനടന്നു. അശ്വത്ഥാമാവിനേ എന്തു ചെയ്തു എന്നു ദ്രൗപദിയെ അറിയിച്ചു. പ്രതികാരം എനിക്കു തൃപ്തികരമായി അദ്ദേഹം നമ്മുടെ ഗുരുപുത്രനാണല്ലോ. അദ്ദേഹം ജീവിച്ചുകൊള്ളട്ടെ.” എന്നവർ പറഞ്ഞു.

## ഭീമനെ സംബന്ധിച്ച ഒരു സംഭവം.

പിന്നെ അധികം താമസിക്കാതെ ദുര്യോധനൻ മരിച്ചു. പടക്കളത്തിൽ വിവിധ ഭാഗങ്ങളിൽ നടക്കുന്ന സംഭവങ്ങൾ കാണാൻ വ്യാസൻ സഞ്ജയനു കൊടുത്തിരുന്ന ദിവ്യചക്ഷുസ്സും അവസാനിച്ചു. യുധിഷ്ഠിരനും അനുജന്മാരും പുത്രന്മാർ മരിക്കയാൽ ദുഃഖിച്ചിരുന്ന ധൃതരാഷ്ട്രരേയും ഗാന്ധാരിയേയും ആശ്വസിപ്പിക്കുന്നതിനു ഹസ്തിനപുരത്തേയ്ക്കു പോയി. ആദ്യം യുധിഷ്ഠിരൻ ധൃതരാഷ്ട്രനേ അഭിവാദ്യം ചെയ്തു. അദ്ദേഹം അർദ്ധമനസ്സോടെ യുധിഷ്ഠിരനെ പുണർന്നു. ഭീമന്റെ ധൈര്യത്തേയും ശൌര്യത്തേയും അഭിനന്ദിക്കാനെന്ന നാട്യത്തിൽ ഭീമനേ ആലിംഗനം ചെയ്വാൻ തനിക്കു വലിയൊരാഗ്രഹമുണ്ടെന്നു് അദ്ദേഹം പറഞ്ഞു. എന്നാൽ ദുര്യോധനനേ കൊന്നതിനു ഭീമനേ ഞെക്കിക്കൊല്ലണമെന്നായിരുന്നു അദ്ദേഹത്തിന്റെ ഉള്ളിലെ വിചാരം. കൃഷ്ണനു് അതു മനസ്സിലായി. അദ്ദേഹം ഭീമനെ മാറി നിൽക്കാൻ പറഞ്ഞിട്ടു ഭീമനുപകരം ദുര്യോധനൻ മല്ലിടിത്തം അഭ്യസിക്കാൻ ഉപയോഗിച്ചു കൊണ്ടിരുന്ന ഒരിരുമ്പു് പ്രതിമയെ അദ്ദേഹത്തിന്റെ അടുക്കൽ നിർത്തിക്കൊടുത്തു. അദ്ദേഹം അതറിഞ്ഞില്ല. ഭീമനാണെന്നുതന്നെ വിചാരിച്ചു അദ്ദേഹം അതിനെ മുറുകെ പുണർന്നു്, തവിടുപൊടിയാക്കി. അതിനു വേണ്ടിവന്ന യത്നംകൊണ്ടു അദ്ദേഹത്തിന്റെ വായിൽ നിന്നു ചോരചാടി. അതുകണ്ടു് സഞ്ജയൻ "ഈ കോപം അവിടെയ്ക്കു യോഗ്യമല്ല" എന്നു് അദ്ദേഹത്തിനോടു വിളിച്ചു പറഞ്ഞു. തന്റെ ആശ്ലേഷത്താൽ ഭീമനേ തകർത്തതിൽ അദ്ദേഹം വ്യ

നിക്കുന്നു എന്നു അതിനു മറുപടിയായി പറഞ്ഞു. "ഭീമനല്ല, ഭീമന്റെ ഒരു ഇരുമ്പു പ്രതിമയാണ് അങ്ങു തകർത്തതു്. വ്യസനിക്കണ്ടാ" എന്നു കൃഷ്ണൻ പറഞ്ഞു. ഭീമനോടങ്ങനെ വൈരം തോന്നിയതിനു അദ്ദേഹം ധൃതരാഷ്ട്രനെ ഭർത്സനം ചെയ്തു. അദ്ദേഹത്തിന്റെ പുത്രന്മാർ അവരുടെ പാപത്തിനുള്ള ശിക്ഷമാത്രമാണു് അനുഭവിച്ചതു എന്നു അദ്ദേഹം പറഞ്ഞു. "എന്റെ പുത്രന്മാരോടുള്ള അതിസ്നേഹം കൊണ്ടു ഞാൻ അങ്ങിനെ ചെയ്തുപോയി." എന്നു പറഞ്ഞു ധൃതരാഷ്ട്രൻ തന്റെ അപരാധത്തിനു ക്ഷമായാചനം ചെയ്കയും ഭീമനെതൊട്ടുകൊണ്ടു താൻ ചെയ്ത ദുഷ്കൃത്യത്തിനു അവനോടു മാപ്പപേക്ഷിക്കയും ചെയ്തു.

### ഗാന്ധാരി.

ധൃതരാഷ്ട്രനേ കണ്ടതിനുശേഷം അവർ ഗാന്ധാരിയെ കാണാൻ പോയി. അവരോടു ആശ്വാസപ്രദങ്ങളായ വാക്കുകൾ പറഞ്ഞു തങ്ങളുടെ അനുതാപത്തെ വെളിപ്പെടുത്തി. ധർമ്മയുദ്ധത്തിൽ തനിക്കു ദുര്യോധനനേ കൊല്ലാൻ കഴിയുമായിരുന്നില്ലെന്നു ഭീമൻ അവരോടു പറഞ്ഞു. അതു് അവരുടെ മാതൃഹൃദയത്തെ സന്തോഷിപ്പിച്ചു. "ഞാൻ ദുശ്ശാസനന്റെ ചോര കുടിച്ചില്ല. കയ്യിലും ചുണ്ടത്തും അല്പം ചോര പുരട്ടി എന്റെ സത്യത്തെ പാലിച്ചതെയുള്ളു." എന്നു ഭീമൻ അവരോടു ഉറപ്പുപറഞ്ഞു. ഭീമനേ ശപിക്കണമെന്നായിരുന്നു ഗാന്ധാരി ഉദ്ദേശിച്ചിരുന്നതു. എന്നാൽ ഭീമന്റെ വാക്കുകേട്ടു അവർ ശപിച്ചില്ല. ധർമ്മിഷ്ഠനായ യുധിഷ്ഠിരനേ അവർ അന്വേഷിച്ചു. അദ്ദേഹം മുമ്പോട്ടു വന്നു അവരുടെ കാൽക്കൽ വീണു നമസ്കരിച്ചിട്ടു കണ്ണുനീർ വാർത്തുംകൊ-

ണ്ടു അവരോടു ക്ഷമായാചനം ചെയ്തു. തന്റെ ഭർത്താവ് കണ്ണുകാണാൻ വയ്യാത്തതുകൊണ്ടു അദ്ദേഹത്തിനില്ലാത്ത ഒരു ഗുണം തനിക്കും വേണ്ടെന്നു നിശ്ചയിച്ച് അവർ അവരുടെ കണ്ണുകൾ മൂടികെട്ടിയിരിക്കയായിരുന്നു. ആ മൂടിക്കെട്ടു് അൽപമൊന്നു മാററി അവർ കാൽക്കൽ കിടക്കുന്ന യുധിഷ്ഠിരനേ ഒന്നു നോക്കി. അവർ അദ്ദേഹത്തിന്റെ കൈനഖങ്ങൾ മാത്രമേ കണ്ടുള്ളു. അദ്ദേഹം ഒരു വ്യാജം പറഞ്ഞതിനാൽ ആയുധം വച്ച് വീണ ദ്രോണന്റെ കിടപ്പു കൺമുമ്പിൽ കണ്ടതുമുതൽ അവരുടെ മനസ്സിൽ ജ്വലിച്ചു വരടികൊണ്ടിരുന്ന വിദ്വേഷത്താൽ അവരുടെ കണ്ണുകൾക്കു അദ്ദേഹത്തിന്റെ സുന്ദരങ്ങളായ കൈനഖങ്ങൾ വിരൂപങ്ങളായി തോന്നി. അവർ അദ്ദേഹത്തിനെ ശപിക്കാൻ വിചാരിച്ചു. അപ്പോൾ "യുദ്ധം തുടങ്ങുന്നതിനു മുമ്പ് നിന്റെ അനുഗ്രഹം വാങ്ങാനായി ദുര്യോധനൻ നിന്റെ അടുക്കൽ വന്നപ്പോൾ നീ അവനോടു് 'ധർമ്മം ഏതു ഭാഗത്താണോ ആ ഭാഗക്കാൎക്ക് ജയം കിട്ടും എന്നു പറഞ്ഞില്ലേ? അതു നീ ഓർമ്മിക്കണം' ധർമ്മം യുധിഷ്ഠിരന്റെയും പാണ്ഡവരുടെയും പക്ഷത്തായിരുന്നതിനാൽ അവൎക്കു ജയം കിട്ടി" എന്നു വ്യാസൻ പറഞ്ഞു. അതുകൊണ്ടു് അവർ യുധിഷ്ഠിരനേ ശപിച്ചില്ല.

## ഗാന്ധാരിയെ സമാധാനപ്പെടുത്തുന്നു.

"നമ്മളിൽ ആരു് ആരെ ആശ്വസിപ്പിക്കുന്നു! നിങ്ങൾക്കു നിങ്ങളുടെ ബന്ധുക്കളും സ്നേഹഭാജനങ്ങളും എനിക്കു് എന്റെ ബന്ധുക്കളും സ്നേഹഭാജനങ്ങളും നഷ്ടമായി. സ്ത്രീകൾ കുട്ടികളെ പ്രസവിക്കുന്നു. നമ്മൾ അവരെ രക്ഷിച്ചു വളരെനാൾ വളർത്തു

ന്നു. അപ്പോഴൊരു രാഷ്ട്രീയക്കാരൻ ദ്രോഹി പ്രത്യക്ഷപ്പെട്ടുന്നു. അവൻ ഒരു യുദ്ധം ഉണ്ടാക്കി അവരെ അവൻെറ യുദ്ധദേവതയ്ക്കു കുരുതി കൊടുക്കുന്നു. നമ്മൾ വ്യസനിച്ചു കരയുക:" "അതുകൊണ്ടു ഒരു ഫലവുമില്ല." എന്നു ഗാന്ധാരി പുത്രന്മാരെ വിളിച്ചു കേഴുന്ന ദ്രൗപദിയോടും പൗത്രന്മാരെ വിളിച്ചു കേഴുന്ന കുന്തിയോടും പറഞ്ഞു.

## ഗാന്ധാരി കൃഷ്ണനേ ശപിക്കുന്നു.

ഈ സന്ദർഭത്തിൽ അവർ കൃഷ്ണനെ അവിടെ കണ്ടു. അവർക്കു അപ്പോൾ ആത്മസംയമനം ഇല്ലാതായി. "കൃഷ്ണ, നിനക്കു ഞങ്ങളുടെ കുട്ടികളുടെയെല്ലാം, വിശേഷിച്ചു നിൻെറ ഉടപ്പിറന്നവളുടെ മകൻ അഭിമന്യുവിൻെറ, മരണത്തേ പ്രയാസം കൂടാതെ തടുക്കാമായിരുന്നു. നീ അതു ചെയ്തില്ല. അവർ ചാകാൻ നീ സമ്മതിച്ചു. നിൻെറ പുത്രന്മാരും ബന്ധുക്കളും ഭ്രാതൃഹത്യാപരമായ ഒരു യുദ്ധത്തിൽ തമ്മിൽ തല്ലി ചത്തു നശിച്ചു പോകട്ടെ. ഒരു അജ്ഞാതനായ കാട്ടാളൻ ഒളിയമ്പെയ്തു നിന്നേയും കൊല്ലട്ടെ!" എന്നു് അവർ കൃഷ്ണനേ ശപിച്ചു. "അങ്ങനെ സംഭവിക്കുമെന്നു എനിക്കറിയാം. നിൻെറ ഈ ശാപം ഒരു ഉപകരണം മാത്രമാണു്. വൃഷ്ണികൾ അതിബലവാന്മാരാണു്. അവരെ കൊന്നു നശിപ്പിക്കാൻ അന്യന്മാർക്കു സാധിക്കയില്ല. നീ പറഞ്ഞതുപോലെയുള്ള ഒരു ഭ്രാതൃഹത്യയിലെ അവൻ നശിക്കയുള്ളു. എൻെറയും അന്ത്യയാത്രയ്ക്കുള്ള സമയം അടുത്തുവരുന്നു. ഒരു പ്രകടമായ യുദ്ധത്തിൽ എന്നേ കൊല്ലാൻ എത്ര പ്രഗത്ഭനായ പോരാളിക്കും കഴിവില്ല. ഒരു അജ്ഞാതനായ നിഷാദൻ നേരിട്ടല്ലാതെ ഒളിയമ്പയച്ചു എന്നെ

കൊല്ലണം എന്നു ഞാൻ മുൻകൂട്ടി നിശ്ചയിച്ചിട്ടുള്ളതാണു്," എന്നു അദ്ദേഹം പ്രശാന്തതയോടെ ഗാന്ധാരിയോടു മറുപടി പറഞ്ഞു. ഇതെല്ലാം കണ്ടും കേട്ടും അവിടെയുണ്ടായിരുന്നവരെല്ലാവരും അത്ഭുതപ്പെട്ടു.

## യുധിഷ്ഠിരൻ വനത്തിൽപോയി തപസ്സുചെയ്യാൻ ആഗ്രഹിക്കുന്നു.

യുധിഷ്ഠിരനു് ആകപ്പാടെ മനസ്സുകെട്ടു. അദ്ദേഹത്തിനു രാജ്യം വേണ്ടാ രാജാവാവുകയും വേണ്ട. അദ്ദേഹം കാട്ടിൽ പോയി വാനപ്രസ്ഥാശ്രമം ദീക്ഷിച്ചു തപസ്സുചെയ്യാൻ ആഗ്രഹിച്ചു. അതറിഞ്ഞു കൃഷ്ണൻ "അങ്ങേയ്ക്കു ലോകോപകാരത്തിനു വേണ്ടി പലേ കാര്യങ്ങളും ചെയ്യാനുണ്ടു്. അങ്ങു് അങ്ങയുടെ ആവക കൃത്യങ്ങൾ അനുഷ്ഠിക്കാതിരുന്നാൽ അങ്ങേയ്ക്കു പാപം ഉണ്ടാകും." എന്നു കൃഷ്ണൻ അദ്ദേഹത്തിനോടു പറഞ്ഞു. വ്യാസനും വിദുരനും അതുപോലെ തന്നെ പറഞ്ഞു. ഗാന്ധാരിയും ധൃതരാഷ്ട്രനും കൂടി കൃഷ്ണൻ പറയുന്നതുപോലെ ചെയ്യാൻ അദ്ദേഹത്തിനോടുപദേശിച്ചു. മഹാരഥനായ ഭീഷ്മന്റെ അഭിപ്രായം അതുപോലെ തന്നെ ആയിരിക്കുമെന്നും താമസിയാതെ ഒരു ദിവസം രാജധർമ്മങ്ങൾ അദ്ദേഹത്തിനു ഉപദേശിക്കുമെന്നും വീണ്ടും കൃഷ്ണൻ അദ്ദേഹത്തിനോടു പറഞ്ഞു.

## യുധിഷ്ഠിരൻ ശവദാഹാദി കർമ്മങ്ങൾ ചെയ്യുന്നു.

ധൌമ്യാചാര്യൻ ഗംഗാതീരത്തുവച്ചു് ദുര്യോധനന്റെയും അനുജന്മാരുടെയും മററും ശവദാഹാദികർമ്മങ്ങൾ യഥാവിധി കഴിപ്പിച്ചു. അവ നടത്തികൊണ്ടിരുന്നപ്പോൾ കുന്തി അവിടെ വന്നു് കർണ്ണൻ അ

വക്ക് സൂര്യങ്കൽ നിന്നു ജനിച്ച പുത്രനാണെന്നും അദ്ദേഹം ധമ്മപുത്രൻെറ ജ്യേഷ്ഠ സഹോദരനാണെന്നും അറിയിച്ചു. അതുകേട്ട് അദ്ദേഹത്തിനു അത്ഭുതവും വ്യസനവും ഉണ്ടായി. ഇത്രയും കാലം ഈ വസ്തുത തന്നോടും അനുജന്മാരോടും പറയാതിരുന്നതിനു അദ്ദേഹം അമ്മയോടു ആവലാതി പറഞ്ഞു. മേലാൽ ഈ വിധം സംഭവങ്ങൾ ഉണ്ടാകാതിരിക്കുന്നതിനു അദ്ദേഹം "സ്ത്രീകൾക്കു ഇങ്ങനെയുള്ള കാര്യങ്ങൾ രഹസ്യമായി വച്ചുംകൊണ്ടിരിക്കാൻ ശക്തിയില്ലാതായി ഭവിക്കട്ടെ" എന്നു ശപിച്ചു. പിന്നീടു അദ്ദേഹം കർണ്ണൻെറ കമ്മങ്ങളും വിധിപ്രകാരം കേമമായി കഴിച്ചു. എല്ലാം ശുഭമായി കഴിഞ്ഞതിനുശേഷം അദ്ദേഹം കൃഷ്ണൻെറ അടുക്കൽചെന്നു "ഭഗവാനേ! കുരുക്ഷേത്രത്തിലേ പടക്കളത്തിൽ യുദ്ധത്തിനു കൂടിയിരുന്ന അനേകലക്ഷം ആളുകളിൽ നമ്മുടെ ഭാഗത്തു ഏഴുപേരും മറെറഭാഗത്തു മൂന്നുപേരും മാത്രമാണു ജീവനോടെ ശേഷിച്ചിട്ടുള്ളതു്. ഒരു മഹായുദ്ധത്തിൽ എത്രയോലക്ഷം പേരാണു ചത്തൊടുങ്ങുന്നതു്! കഷ്ടം" എന്നു പറഞ്ഞു. "അതു് അങ്ങനെതന്നെയാണു്." അദ്ദേഹം മറുപടി പറഞ്ഞു. "യുദ്ധങ്ങൾക്കു് ആവശ്യം ഉണ്ടാകാത്തവിധം മനുഷ്യർ ധമ്മത്തെ അനുഷ്ഠിക്കാൻ പഠിക്കുന്നതുവരെ അങ്ങനെതന്നെ മേലും സംഭവിക്കും."

## പരീക്ഷിത്തിൻെറ ജനനം.

ഉത്തര പ്രസവിച്ചിരിക്കുന്നു എന്നു് ഒരു ദൂതൻ അവരെ അറിയിച്ചു. പാണ്ഡവന്മാക്കു കുലതന്തുവായി ഒരു സന്തതി ഉണ്ടായതുകേട്ടു അവർ സന്തോഷഭരിതരായി. കുട്ടിയുടെ ജന്മോത്സവം കെങ്കേമമായി

കൊണ്ടാടി. കുട്ടിക്കു് പരീക്ഷിത്തെന്നു പേരിട്ടു. ഋഷികൾക്കും ബ്രാഹ്മണൎക്കും വിദ്വാന്മാൎക്കും ദരിദ്രന്മാൎക്കും അന്നവധി ദാനങ്ങൾ കൊടുത്തു. കുന്തി, ഗാന്ധാരി, ദ്രൗപദി, ഉത്തര, സുഭദ്ര, മുതലായ സ്ത്രീജനങ്ങൾ ആനന്ദ തുന്ദിലരായി. "ഈ കുട്ടി ഒരു മഹാ ഈശ്വരഭക്തനായിരിക്കും. എന്റെ ചരിതങ്ങൾ ഇവൻ കേൾക്കും. ഒടുക്കം ഇവൻ എന്നെ പ്രാപിക്കും." എന്നു് കൃഷ്ണൻ പറഞ്ഞു. യുധിഷ്ഠിരനു സന്തോഷമായി. ഈ യുദ്ധത്തോടുകൂടി ഞങ്ങളുടെ വംശം അററുപോകുമെന്നു ഞാൻ വിചാരിച്ചു. അങ്ങനെ ഭവിക്കയില്ലല്ലോ എന്നോൎത്തു ഞാൻ സന്തോഷിക്കുന്നു. നമ്മുടെ രാജ്യത്തിന്റെ ചരിത്രത്തിൽ ഈ യുദ്ധം എന്നും ഒരു എല്ലുകക്കല്ലു്-ഒരു അവിസ്മരണീയമായ ഒരു എല്ലുകക്കല്ലു്-ആയിരിക്കും." എന്നു അദ്ദേഹം പറഞ്ഞു.

---

# പതിനാറാം അദ്ധ്യായം

നന്മ വരുമ്പൊഴും തിന്മ വരുമ്പൊഴു
മമ്മഹാന്മാക്കില്ല മാററമൊന്നും.
ചെന്നിറമാകുന്ന സൂര്യനുദിക്കുമ്പോഴും
ചെന്നിറ മസ്തമിച്ചീടുമ്പൊഴും.
(പഞ്ചതന്ത്രം! വിവത്തനം മാക്ഡോനാൾഡിൻെറ സംസ്കൃത
സാഹിത്യത്തിൽ നിന്നും)

നഗ്നരായേകദാഭ്രാന്തരായേകദാ;
പണ്ഡിതരായദ്യ; മൂഢരായദ്യ;
ദ്രോഹിയായേകത്ര; സിദ്ധനായേകത്ര;
ദൈവ പുത്രൻ വരുന്നീ വണ്ണ മൂഴിയിൽ.
(ശ്രീ ശങ്കരാചാര്യർ)

വെള്ളത്തിൽ കണ്ടിടും ചന്ദ്രൻെറ ബിംബം പോൽ
ചഞ്ചല മായതേ മാനുഷ ജീവിതം
എത്രയോ സത്യമിതെന്നറിഞ്ഞു നരൻ
നിത്യവു മെപ്പൊഴും നല്ലതേ ചെയ്യണം.
(ഹിതോപദേശം. മക്ഡോണാൾഡിൻെറ സംസ്കൃത
സാഹിത്യ ചരിത്രം)

ഉത്തരായണം ആഗമിച്ചു. ഭീഷ്മൻ മരിക്കാൻ സന്നദ്ധനായി. അദ്ദേഹത്തിൻെറ അടുക്കൽ ചെല്ലണമെന്നും മരിക്കാൻ അനുവാദം നൽകണമെന്നും അദ്ദേഹം ഒരാൾ മുഖാന്തിരം കൃഷ്ണനോടപേക്ഷിച്ചു. ആ പ്രാത്ഥന കൃഷ്ണൻെറയും വ്യാസൻെറയും മനസ്സിൽ തട്ടി.

ധമ്മത്തിൻെറ പ്രധാനാംശങ്ങളെ, പ്രത്യേകമായി രാജ ധമ്മത്തെ തനിക്കുപദേശിക്കണമെന്നു

യുധിഷ്ഠിരൻ വ്യാസനോട് അപേക്ഷിച്ചു. വ്യാസൻ അതിന് അദ്ദേഹത്തിനേക്കാൾ വളരെ യോഗ്യൻ ഭീഷ്മനാകയാൽ യുധിഷ്ഠിരനോട അദ്ദേഹത്തിൻെറ അടുക്കൽ ചെല്ലാൻ പറഞ്ഞു. താൻ അദ്ദേഹത്തിനോടു ചെയ്ത അപകാരമോൎത്തു യുധിഷ്ഠിരനു അദ്ദേഹത്തിൻെറ അടുക്കൽ പോകാൻ വൈമനസ്യം തോന്നി. അതു വിചാരിച്ചു പരിഭവം തോന്നുന്ന ഒരാളല്ല ഭീഷ്മനെന്നും വേണമെങ്കിൽ കൃഷ്ണനോടുകൂടി ചോദിച്ചു കൊള്ളണമെന്നും വ്യാസൻ യുധിഷ്ഠിരനോട പറഞ്ഞു. താൻ മുമ്പേ പറഞ്ഞിട്ടുള്ളതുപോലെ യുധിഷ്ഠിരൻ ഭീഷ്മൻെറ അടുക്കൽ പോകണമെന്നും ധൎമ്മത്തേപ്പററി അദ്ദേഹത്തിനോട ചോദിക്കണമെന്നും അദ്ദേഹത്തിനോട കൃഷ്ണൻ പറഞ്ഞു. "കെടാൻ പോകുന്ന തീപോലെ ജീവചൈതന്യം ക്രമേണ ക്ഷയിച്ച് എന്നേ ധ്യാനിച്ചുകൊണ്ടു ശരശയ്യയിൽ കിടക്കുന്ന ഭീഷ്മൻ അങ്ങോട്ടു ചെല്ലണമെന്ന് ഭക്തിപൂൎവ്വം എന്നോട പ്രാൎത്ഥിച്ചിരിക്കുന്നു. അദ്ദേഹം ഒരു വിജ്ഞാന ഭണ്ഡാഗാരമാണ്. അദ്ദേഹത്തിനു ഭൂതവൎത്തമാന ഭാവികാലങ്ങളിലെ സംഗതികളറിയാം. സകല ധൎമ്മങ്ങളെ കുറിച്ചും അദ്ദേഹത്തിന് ഗ്രാഹ്യമുണ്ട്. അങ്ങ് അറിയാൻ ആഗ്രഹിക്കുന്നതെല്ലാം അദ്ദേഹം പറഞ്ഞുതരും. അങ്ങോട്ടു പോകാം." എന്നു കൃഷ്ണൻ പറഞ്ഞു.

യുധിഷ്ഠിരനും അനുജന്മാരും കൃഷ്ണനും ഒരുമിച്ചു ഭീഷ്മൻെറ അടുക്കൽ ചെന്നു. "ദേഹത്തിന്മേൽ ഒരു ചെറു മുള്ളുകൊണ്ടാൽ തന്നെ നമുക്കു വലിയ വേദന ഉണ്ടാകുന്നു. ശരീരത്തിനുണ്ടാകുന്ന വേദന മനസ്സിനുണ്ടാകുന്ന വേദനയെക്കാൾ കഷ്ടപ്പമേറിയതാ-

ണ്. അല്ലയൊ പരാജിതനായ വീര! അങ്ങയുടെ ശരീരം അനവധി ക്രൂരമ്പുകൾ കുത്തിത്തുളച്ചിരിക്കുന്നു. എന്നിട്ടും അങ്ങ് ഒരു മെത്തയിൽ കിടക്കുന്നതു പോലെ കിടക്കുന്നു." എന്നു പറഞ്ഞു കൃഷ്ണൻ അദ്ദേഹത്തിന്റെ ശരീരത്തിന്മേൽ ഒന്നു തൊട്ടു. "ഭഗവാനേ, ഇപ്പോൾ എന്റെ വേദനയെല്ലാം പോയി." എന്നു ഭീഷ്മൻ പറഞ്ഞു. അങ്ങ് ഇനി ധർമ്മങ്ങളെക്കുറിച്ച് യുധിഷ്ഠിരന് വിസ്തരിച്ച് പറഞ്ഞു കൊടുക്കണം" എന്ന് കൃഷ്ണൻ അദ്ദേഹത്തിനോടു പറഞ്ഞു.

ഭീഷ്മൻ മന്ദസ്മിതസ്മേരമുഖനായി ഇപ്രകാരം പറഞ്ഞു. "സാക്ഷാൽ ധർമ്മമൂർത്തിയായ അവിടുന്നു ഇവിടെ വന്നിരുന്നു ധർമ്മത്തേയും രാജധർമ്മത്തേയും യുധിഷ്ഠിരനുപദേശിക്കാൻ എന്നോടു പറയുന്നു. അതു വിചിത്രമായിരിക്കുന്നു. അത് വിനീതനായ എന്നെ അവിടുത്തെ ഒരുപകരണമാക്കി എന്നെ യശസ്സുകൊണ്ടു മൂടാനായിട്ടാണെന്നു ഞാൻ വിചാരിക്കുന്നു. ആകട്ടെ, ഞാൻ അവിടുത്തെ ആജ്ഞപോലെ ചെയ്യാം" അന്നു മുതൽ അദ്ദേഹം വളരെ നാളത്തേയ്ക്ക് യുധിഷ്ഠിരനും മററുള്ളവർക്കും ധർമ്മത്തേയും രാജധർമ്മത്തേയും ഉപദേശിച്ചു. അദ്ദേഹം പറഞ്ഞു തുടങ്ങി. "ഒരു രാജാവിന്റെ ധർമ്മം പ്രജകളുടെ ഗുണത്തിനുവേണ്ടി പ്രവർത്തിക്കയാകുന്നു. ഒരു രാജാവ് തന്റെ സ്വന്തം അഭിലാഷങ്ങളെ ഒഴിച്ചുനിർത്തണം. ഒരു ഗർഭിണി അവളുടെ ഗർഭപാത്രത്തിൽ കിടക്കുന്ന ശിശുവിനുവേണ്ടി വേദനകളും കഷ്ടപ്പാടുകളും സന്തോഷത്തോടെ സഹിക്കുന്നതു പോലെ രാജാവ് തന്റെ യാതനകളേയും കഷ്ടപ്പാടുകളേയും തന്റെ പ്രജക

ളുടെ ഗുണത്തിനുവേണ്ടി സന്തോഷത്തോടെ സഹി ക്കണം. ധർമ്മത്തിൻെറ മൂലമാകുന്നു രാജാവ്. നിയമ വും വ്യവസ്ഥിതിയും ഇല്ലാതെ ഒരു രാജ്യവും ഒരിക്കലും അഭിവൃദ്ധി പ്രാപിക്കയില്ല. മത്സ്യങ്ങൾ മററു മൽ സ്യങ്ങളെ എന്നപോലെ മനുഷ്യർ മററു മനുഷ്യരെ തിന്നുകയും ജീവിതം മുഴുവൻ ആത്മ സന്ധാരണത്തി നായി വിനിയോഗിക്കയും ചെയ്യും. രാജാവ് സദാ പ്രവർത്തിച്ചു കൊണ്ടിരിക്കണം. രാജാവിന്ന് അലസ ത മഹാ പാപമാണ്. രാജാവ് എല്ലാക്കാര്യങ്ങളിലും ജാഗരൂകനും നിഷ്പക്ഷമതിയും ആയിരിക്കണം. രാ ജാവ് മധുരശീലനായിരുന്നുകൂടാ. മധുര സ്വഭാവി ആയ രാജാവിനെ ആളുകൾ ഒരു കല്ക്കണ്ടക്കഷണം പോലെ വിഴുങ്ങിക്കളയും. രാജാവു് മുഴുത്തിക്തമാ യിരിക്കയും വയ്യാ. അങ്ങനെയിരുന്നാൽ രാജാവിനെ ആളുകൾ തുപ്പിക്കളയും. പുരുഷ സഹായം കൂടാതെ സ്ത്രീകൾക്ക് നിർഭയം സഞ്ചരിക്കാൻ കഴിയുന്നതാ യാൽ ആ രാജ്യത്തിൻെറ ഭരണം സതഭരണം എന്നു പറയാം. എല്ലാ കോട്ടകളേക്കാളും മനുഷ്യക്കോട്ട യാകുന്നു ഏററവും ബലിഷ്ഠം. മനുഷ്യർ അധ:പ തിച്ചാൽ മനുഷ്യബലം ക്ഷയിച്ചാൽ രാജ്യം നശിച്ചു എന്നു പറയാം. ബ്രാഹ്മണരും ക്ഷത്രിയരും സഹക രിച്ചു പ്രവർത്തിക്കുന്ന രാജ്യം അഭിവൃദ്ധി പ്രാപിക്കുന്നു. വിചാരവും പ്രവൃത്തിയും വാക്കും ഒരു ഋജുരേഖപോലെ യിരിക്കണം. അവിടെ നന്മ സ്ഥിതിചെയ്യുന്നു. ജനിക്കുമ്പോൾ സ്നേഹമോ ശത്രുതയോ ഇല്ല. ഹിത ങ്ങളുടെ യോജിപ്പിലൊ വിയോജിപ്പിലൊ നിന്നാ ണ് സ്നേഹവും ശത്രുതയും ഉൽഭവിക്കുന്നതു്. രാജാവാ ണ് കാലത്തെ ഉണ്ടാക്കുന്നതു്. അല്ലാതെ രാജാവിനെ

കാലമല്ല. കാലം ചീത്തയാണെന്നു മൂഢരേ പറയൂ. സ്വയം ഭരിക്കാൻ കഴിവുള്ളവന് വനവാസം ആവശ്യമായി വരുകയില്ല. അവൻ പാർക്കുന്ന ഏതു സ്ഥലവും അവന് ആശ്രയമാണ്. അവന് നദികളെല്ലാം കൈലാസം. ആത്മാവിൽ ഈശ്വരൻ വസിക്കുന്നതുകൊണ്ട് ഏററവും പരിശുദ്ധമായ സ്ഥലം ആത്മാവാകുന്നു. ജ്ഞാനദൃഷ്ടിക്കു സമം ദൃഷ്ടിയില്ല. സത്യത്തിനു സമം തപസ്സില്ല. ദുരാഗ്രഹത്തിനു സമം സുഖമില്ല. വിലാപം ഒരിക്കലും സഹായിക്കയില്ല. അതു് ഒരു ദുഃഖത്തോടു മറെറാരു ദുഃഖത്തെ കൂട്ടുകയേ ഉള്ളൂ. സദാ സന്തോഷത്തോടുകൂടിയിരിക്കുന്നവന് അവൻ ചെയ്യുന്ന ശ്രമങ്ങൾക്കു് സന്തോഷത്തിൻെറ തോതനുസരിച്ചു നേട്ടമുണ്ടാകും. അജ്ഞാനമാണ് ഒരുവൻെറ പ്രധാനശത്രു. ജ്ഞാനമാണ് ഒരുവൻെറ പ്രധാനമിത്രം. സോദ്യോഗമായ പ്രവൃത്തികൾക്കു് വലിയ ഫലങ്ങൾ കിട്ടും. ഔഷധം ശാരീരിക രോഗങ്ങളെ എന്ന പോലെ ജ്ഞാനം മാനസിക രോഗങ്ങളെ നശിപ്പിക്കും. "ഭൂമി മുഴുവൻ എൻേറതാണ് അതു് അതുപോലെ എല്ലാ ജീവികളുടേയുമാണ്." എന്ന് ഓരോ മനുഷ്യനും അവനവനോടു പറയട്ടെ. അപ്പോൾ അവനു ബോദ്ധ്യമാകും അവൻ ഭൂമിമാതാവിൻെറ മക്കളിൽ ഒന്നുമാത്രമാണെന്ന്. അപ്പോൾ അവൻ ധർമ്മത്തിനും ലോകസംഗ്രഹത്തിനും വേണ്ടി വേല ചെയ്കയും ചെയ്യും.

ധർമ്മമത്രെ പരം ദൈവം ധർമ്മമാകുന്നു കൃത്യവും
ധർമ്മം നൽകുന്നതേ ശാന്തി ധർമ്മമാകുന്നു ചാരുത
ധർമ്മത്തെയവലംബിക്ക ധർമ്മമാലംബമാം തവ
ധർമ്മത്തെ നീ കെടുത്താകിൽ ധർമ്മം നിന്നെ കെടുത്തിടും.

"മുത്തച്ഛ, അങ്ങേയ്ക്കു് അടുത്തുവരുന്ന മരണ ത്തെ അങ്ങു ഭയപ്പെടുന്നുണ്ടോ?" എന്നു ഭീമൻ ചോദി ച്ചു. "ഇല്ല മകനേ, ഞാൻ മരണത്തിൻെറ നേരെ ചി രിക്കുന്നു" അദ്ദേഹം മറുപടി പറഞ്ഞു. പ്രഹ്ളാ ദൻ അജഗരനോട് "അങ്ങെങ്ങനെയാണു് എപ്പോ ഴും ഇങ്ങനെ ചിരിച്ചുംകൊണ്ടിരിക്കുന്നതു്? അങ്ങേക്കു എപ്പോഴും സന്തോഷമേ ഉള്ളോ? അങ്ങെങ്ങനെയാ ണു് അങ്ങയുടെ ദുഃഖങ്ങളെ പുറകിച്ചു തള്ളുന്നതു്?" എന്നു ചോദിച്ചു. "സകല വസ്തുക്കളും, വലുതും ചെ റുതും സ്ഥിരങ്ങളും ജംഗമങ്ങളും, എല്ലാം നശിക്കുന്ന തായി ഞാൻ കാണുന്നു. നക്ഷത്രങ്ങൾ കൂടി താഴെ വീഴുന്നു. അതിനാൽ മരണം എന്നേ ക്ലേശിപ്പിക്കു ന്നില്ല. ഒരു ദിവസം ഞാൻ മെത്തമേൽ ഉറങ്ങുന്നു. മറെറാരുദിവസം വെറും തറയിൽ കിടന്നുറങ്ങുന്നു. ഒരു ദിവസം ഞാൻ സ്വാദുള്ള ആഹാരം കഴിക്കുന്നു. വളരെ നാൾ ഒരാഹാരവും കഴിക്കാതിരിക്കുന്നു. ഇ ങ്ങനെയുള്ള വ്യത്യാസങ്ങൾ എന്നേ പീഡിപ്പിക്കു ന്നില്ല. അതുകൊണ്ടാണു് ഞാൻ എപ്പൊഴും ചിരി ച്ചുകൊണ്ടിരിക്കുന്നതായി നീ കാണുന്നതു്" എന്നു അ ജഗരൻ ഉത്തരം പറഞ്ഞു. "ഭീഷ്മൻ തുടർന്നു. "അ ക്കഥ ഞാൻ ഓർമ്മിക്കയും എനിക്കു് വരാൻ പോ കുന്ന മരണത്തെ പുച്ഛിക്കയും ചെയ്യുന്നു. തനിച്ചു് ഒരു മനുഷ്യൻ ലോകത്തിൽ വരുന്നു. തനിച്ചു് അതി ൽനിന്നു പോകുന്നു, തനിച്ചു അവൻെറ സുകൃതങ്ങ ളുടെ ഫലം അനുഭവിക്കുന്നു. തനിച്ചു അവൻെറ പാ പങ്ങളുടെ ഫലങ്ങൾ സഹിക്കുന്നു."

"മുത്തച്ഛ, അങ്ങു് ഏതെങ്കിലും ഒരു രാജ്യത്തെ പ്രത്യേകം സ്നേഹിക്കുന്നോ, അതോ എല്ലാ രാജ്യവും

ഉൾപ്പെട്ട ലോകം അങ്ങയുടെ മാതൃഭൂമിയാണോ?" എന്നു് യുധിഷ്ഠിരൻ ചോദിച്ചു. പുഞ്ചിരിതൂകി ക്കൊണ്ടു ഭീഷ്മൻ ഇങ്ങനെ മറുപടി പറഞ്ഞു.

"മാനവർക്കെല്ലാം കൂടി ഭൂമിയെല്ലാംകൂടി
മാതൃഭൂമിയായീശൻ നൽകുന്നു സ്നേഹിക്കുവാൻ
മാനവ മനസ്സെന്നാൽ, ചെറുതാകയാലവൻ
മാൺപൊടു പകുക്കുന്നു ഭൂമിയെ രാജ്യങ്ങളായ്
ഏക ഭൂമിയെക്കാട്ടി ലവരോരുടെ രാജ്യ
ഭാഗത്തേ സാഭിമാനം മാനവർ സ്നേഹിക്കുന്നു.
അങ്ങനെ ഭാഗിച്ച രാജ്യങ്ങളിലൊന്നു
ശ്രീമൽ പരശുരാമൻെറ പുണ്യസ്ഥലം
ഭൂതലത്തിങ്കലെ രാജ്യങ്ങളിലേക
മേതൽക്കുരുക്ഷേത്ര മത്യന്തപാവനം
എന്നുടെ ഭാഗമായിട്ടു ലഭിച്ചതി
ലിന്നുഞാനേററവും സന്തോഷിച്ചീടുന്നു."

"മുത്തഛ, അങ്ങു ഈശ്വരൻെറ ഒരു രൂപത്തേ മറെറാരു രൂപത്തേക്കാൾ പ്രത്യേകം ഇഷ്ടപ്പെടുന്നുണ്ടോ?" എന്നു യുധിഷ്ഠിരൻ ചോദിച്ചു.

ഭീഷ്മൻ പുഞ്ചിരിച്ചു കൊണ്ടു ഇങ്ങനെ മറുപടി പറഞ്ഞു.

സർവേശൻ നൽകുന്നതന്നെ—തന്നെ സർവർക്കും സ്നേഹിപ്പതിന്നായ്
മർത്ത്യഹൃദയം ചെറുതെ—ന്നോർത്തു മൂർത്തികളാകുന്നനേകം
ഓരോജനവുമവനോനിഷ്ടം—ചേരുന്നതാണിഷ്ടമൂർത്തി
ഏവമവനിഷ്ടപ്പെടാൻ കൈവന്നവരിലെനിക്കു്
കേവലമൂർത്തിയാം കൃഷ്ണൻ വസുദേവൻെറനന്ദനനൻ ദേവൻ
എന്നിഷ്ടദേവനായ്തന്നു ഞാനും സന്തുഷ്ടനാകുന്നു പാരം.

അനന്തരം ഭീഷ്മൻ ധൃതരാഷ്ട്രനോടു ഇങ്ങനെ പറഞ്ഞു. "രാജാവേ അങ്ങേയ്ക്കു് വേദങ്ങളും ശാസ്ത്ര

ങ്ങളും അറിയാം. ദേവന്മാരുടേയും മനുഷ്യരുടേയും രഹസ്യങ്ങൾ അങ്ങു വ്യാസൻെറ അടുക്കൽ നിന്നു പഠിച്ചിട്ടുണ്ടു്. അങ്ങു് അങ്ങയുടെ പുത്രന്മാരുടെ മരണത്താൽ അധികമിങ്ങനെ വ്യസനിക്കരുതു്. അവരുടെ ദുരാഗ്രഹവും അസൂയയും കൊണ്ടു് അവരുടെ വിധി അനുഭവിച്ചതാണു്. പാണ്ഡുവിൻെറ പുത്രന്മാർ പാണ്ഡുവിൻെ പുത്രന്മാരാകയാൽ അങ്ങയുടേയും പുത്രന്മാരാണു്. അവരെ രക്ഷിക്കയും സ്നേഹിക്കയും ചെയ്ക."

പിന്നീട് അദ്ദേഹം ശ്രീകൃഷ്ണനോടു ഇപ്രകാരം പറഞ്ഞു. "പാണ്ഡവരെ അവിടുന്നു രക്ഷിച്ചുകൊള്ളണം. അവക്കു് അവിടുത്തെ മനസ്സിലാക്കാനും അവിടുന്നു ഉപദേശിക്കുന്നതു പോലെ ചെയ്യാനും പറഞ്ഞു.

"അറിയാം ധർമ്മമെന്തെന്നു വയ്യാമേ ചെയ്യുവാനതു്
അറിയാം പാപമെന്തെന്നു വയ്യാ ചെയ്യാതിരിക്കുവാൻ"

എന്നു് അവൻ ദയനീയമായി എന്നോടു പറഞ്ഞു.

"അതാണു് ചുരുക്കത്തിൽ മനുഷ്യൻെറ നില" കൃഷ്ണൻ ഉത്തരം പറഞ്ഞു. "അവൻ അറിയണം. എന്നാൽ അതുകൊണ്ടു വിശേഷമില്ല. അവനതനുസരിച്ചു പ്രവർത്തിക്കയും കൂടിവേണം. അതുകൊണ്ടു മാത്രമായില്ല. അധർമ്മം പ്രവർത്തിക്കരുതു് അതിനുതക്ക ബുദ്ധിശക്തിയും ഇച്ഛാശക്തിയും അവനുണ്ടാവണം. ഹൃദയം മസ്തിഷ്കത്തേക്കാൾ പ്രധാനമാണു്. ബുദ്ധി തെളിയുന്നതിനും സ്വന്തം ഉന്നതിക്കുള്ള മോഹത്തേയും മായയേയും ഉത്സർജ്ജിക്കുന്നതിനും ആദ്യമായി ഹൃദയം നിർമ്മലവും ശുദ്ധവുമാവണം.

"അതു ശരിയാണു്." ഭീമൻ തുടന്നു. "ഭഗവാനേ, അവിടുന്നു നമ്മുടെ ബന്ധുജനങ്ങളോടൊരു

മിച്ചു ഇവിടെ വന്നതു എന്റെ മഹാഭാഗ്യത്താലാണു്. സൂര്യൻ വടക്കോട്ടു മാറി ഉത്തരായനം ആരംഭിച്ചിരിക്കുന്നു. ഞാൻ ഈ ശരശയ്യയിൽ കിടപ്പായിട്ടു ഇന്നേയ്ക്കു അൻപത്തിയെട്ടു ദിവസങ്ങളായി. അവിടുന്നു് ഇവിടെ എഴുന്നള്ളി ഇന്നു എന്റെ വേദന ശമിപ്പിച്ചതുവരെ എന്റെ ശരീരമാസകലം ഈ ക്രൂരമ്പുകൾ തറച്ചു നൊന്തുകൊണ്ടിരുന്നതിനാൽ ഈ അമ്പത്തിയെട്ടു ദിവസങ്ങൾ ഒരു നൂററാണ്ടുപോലെ എനിക്കു തോന്നി. ഇതു മാഘമാസമാണു്. വെളുത്തവാവു് സമീപിച്ചു. ഇനി എനിക്കു പോകാൻ അനുവാദംതരണം. എന്റെ ഭഗവാനേ, അവിടുത്തെ കൃപയാൽ എനിക്കിനി ജന്മമൊന്നും ഉണ്ടാകാതിരിക്കട്ടെ."

"പോകൂ, ഭീഷ്മ പോകൂ. അങ്ങു ഒരു ദോഷവും ചെയ്തിട്ടില്ല. അങ്ങും, അങ്ങയുടെ പിതൃഭക്തി മാർക്കണ്ഡേയന്റെ പിതൃഭക്തിയോടു സമമായിരുന്നു. മൃത്യു ഒരു ദാസനേപ്പോലെ അങ്ങയുടെ സമയം നോക്കിക്കാത്തുനില്ക്കുന്നു. അങ്ങേയ്ക്കിനി ഭൂമിയിൽ ജന്മമില്ല. അങ്ങ് പോവുന്നതു് വസുക്കളുടെ ലോകത്തേയ്ക്കാണു്.

ഭീഷ്മർ കൃഷ്ണനേ നമസ്കരിച്ചു. പിന്നീടദ്ദേഹം പാണ്ഡവരോടു്, "നിങ്ങൾ സത്യത്തിനും ധർമ്മത്തിനും വേണ്ടി പ്രയത്നിക്കണം. സ്വയം നിയന്ത്രിക്കണം. സകലജീവികളോടും ദയവുള്ളവരായിരിക്കണം.. ബ്രാഹ്മണരേയും ഈശ്വരഭക്തന്മാരേയും ബഹുമാനിക്കണം." എന്നുപറഞ്ഞവരെ ആലിംഗനം ചെയ്തു.

ഹേ യമസൂനേ! നിനക്കു സന്മംഗളം
ഹേ വായുപുത്ര! നിനക്കു സന്മംഗളം
ഇന്ദ്രതനയ! നിനക്കു സന്മംഗളം
അശ്വിനീപുത്രരേ! നിങ്ങൾക്കു മംഗളം

എന്ന് അദ്ദേഹം അവക്കു മംഗളമാശംസിച്ചു. പിന്നെ അദ്ദേഹം യോഗസമാധിയിലിരുന്നു. അദ്ദേഹത്തിന്റെ ഓരോ അവയവത്തിൽ നിന്നും പ്രാണൻ വിട്ടുപോയി തുടങ്ങുകയും അപ്പഴപ്പോൾ അതാതിൽ തറച്ചുനിന്നിരുന്ന ശരങ്ങൾ ഊരി താഴെവീഴുകയും ചെയ്തു. ഒടുക്കം അദ്ദേഹത്തിന്റെ ഉച്ചിപൊട്ടിത്തുറന്നു അവിടെ നിന്നും ഒരു തേജസ്സ് പുറപ്പെട്ടു കൊള്ളിമീൻപോലെ മേല്പോട്ടുപൊങ്ങി വസുലോകത്തിന്റെ നേക്കു പാഞ്ഞുപോയി. ഭീഷ്മൻ മരിച്ചു

---

# പതിനേഴാം അദ്ധ്യായം

ലോകനായകൻപോയി–നഭസ്സിന്നങ്ങേപ്പുറം
പൂകയായ്, തന്മായയാൽ മൂടി നാം കാണാതെയായ്.
പാരിച്ച യത്നങ്ങളും ക്ലേശവും സമാപിച്ചും
പോരുകൾ പൊരുതിയും മായയെയെല്ലാം വെന്നും
മർത്ത്യദൃഷ്ടിയും ദേവദൂതന്റെ പറക്കലു
മെത്താത്തതത്യുന്നതമത്യന്ത പരിപൂതം
അസ്ഥലം കാലദേശമറകൾ പിന്നിട്ടുപോ
യുത്തമോത്തമൻ പ്രാപിച്ചീടിനാൻ ദേവദേവൻ
രക്ഷിതാവഹോപോയി പാപവും നോവുംതിങ്ങു
മിക്ഷിതിയിങ്കൽ– അവനില്ലാതെ ശൂന്യമായൊ
രിക്ഷിതിയിങ്കൽ–നമ്മളിങ്ങനെ ശേഷിക്കുന്നു.
നമുക്കുചെയ്യാനുണ്ട് തൽപ്രവൃത്തികൾമേലും
നമുക്കുപിന്തുടരാം തല്പാദപത്മങ്ങളെ
തിരക ശത്രുക്കളിൽ തിരക മിത്രങ്ങളിൽ
ശരിക്കു കാണാവുന്നു തദ്രൂപം നമ്മിൽതന്നെ
പരമാത്മാവുപോയി! "നല്ലതേ ഞാൻ പോവതെ"
ന്നരുളിച്ചെയ്ത ദേവനാ മൊഴികേട്ടുനമ്മൾ.
പ്രിയമാമാരൂപവും പ്രിയമാമാ വക്ത്രവും
പോയിതു, പോയില്ലെന്നാൽ തൽകൃപാസൽസാന്നിധ്യം.
ഇന്നിമേൽ ഭഗവാനേ കണ്ണിനാൽകാണില്ലനാം
എന്നാലുമസ്വസ്ഥരായ് ഭവിച്ചുകൂടാനമ്മൾ.
നമ്മുടെ ശക്തികൾക്കു ജീവനും നവതാപവും
നൽകികൊണ്ടാരിപ്പൂ തൽചൈതന്യം നമ്മിൽതന്നെ
ആനന്ദദായകൻപോയ്: എന്നാലും നമ്മൾ കാണു
മനർഘപദംതന്നിൽ മുമ്പെന്നവണ്ണം മേലും
ഇങ്ങവതരിക്കയുമങ്ങുപോയ് മറകയും.
മംഗലമൂർത്തിമുമ്പ് ചെയ്തിട്ടുണ്ടായതോർത്താൽ.
അജ്ഞാതമദൃഷ്ടമാമാലോകം തന്നിൽ നമ്മ–
ളാജ്ഞാനമൂർത്തിയുമായൊന്നിക്കുമിനിമേലും.

(എം. എസ്. സ്റ്റാൻലി.അനുകരണം)

യുധിഷ്ഠിരനും വിദുരനും കൂടി ഭീഷ്മന്റെ ശരീരം പട്ടുകളും പൂമാലകളും കൊണ്ടു മൂടി. യുയുത്സു കുടപിടിച്ചു. അർജ്ജുനനും ഭീമനും ചാമരങ്ങളും ആലവട്ടങ്ങളും ചാർത്തി. നകുലസഹദേവന്മാർ തലപ്പാവെടുത്തു. എല്ലാവരും ചേർന്ന് അതു് ഒരു ഘോഷയാത്രയായി ഗംഗയുടെയും യമുനയുടെയും സംഗമസ്ഥലമായ പ്രയാഗയിൽകൊണ്ടുപോയി. യുധിഷ്ഠിരൻ, ധൃതരാഷ്ട്രന്റെയും വ്യാസന്റെയും വിദുരന്റെയും സാന്നിദ്ധ്യത്തിൽ വൈദികമന്ത്രപൂർവ്വം അതു സംസ്കരിച്ചു. ഗംഗാദേവി പ്രത്യക്ഷയായി അവിടെ വന്നു് പരശുരാമനുപോലും ദ്വന്ദ്വയുദ്ധത്തിൽ തോൽപിക്കാൻ കഴിയാതിരുന്ന തന്റെ പുത്രൻ ഭീഷ്മനേ ഒരു ശിഖണ്ഡികൊന്നല്ലോ എന്നു നിലവിളിച്ചു വ്യസനിച്ചു. "ശിഖണ്ഡിയുടെ അമ്പല്ല, അർജ്ജുനന്റെ അമ്പാണു് ഭീഷ്മനേ കൊന്നതു്. അദ്ദേഹത്തിന്റെ സമയം വന്നു അദ്ദേഹം പോയി." എന്നു പറഞ്ഞു് കൃഷ്ണൻ ഗംഗാദേവിയെ ആശ്വസിപ്പിച്ചു.

## യുധിഷ്ഠിരൻ

സംസ്കാരക്രിയകൾ അവസാനിപ്പിച്ചു കുളികഴിഞ്ഞു ഗംഗയിൽ നിന്നു് യുധിഷ്ഠിരൻ കരക്കു കയറി. ഉടനേ അദ്ദേഹം വ്യസനിച്ചു നിലത്തു വീണുരുണ്ടു. "യുധിഷ്ഠിര, ഇതങ്ങേയ്ക്കു ചേരുന്നതല്ല. എണീയ്ക്കൂ. അങ്ങേയ്ക്കു രാജ്യകാര്യങ്ങൾ വളരെ നോക്കാനുണ്ടു്. യാഗങ്ങൾ കഴിച്ചും പ്രജകളെ ഭംഗിയായിഭരിച്ചും രാജ്യം ഭരിക്കൂ." എന്നു പറഞ്ഞു കൃഷ്ണൻ കർത്തവ്യങ്ങളെ ഓർമ്മിപ്പിച്ചു.

യുധിഷ്ഠിരൻ:– "ഭഗവാനേ, ഗോവിന്ദ, കാട്ടിൽപ്പോയി തപസ്സുചെയ്ത് എന്റെ ഇനിയുള്ള കാലം നയിക്കാൻ അവിടുന്ന് അനുവാദം തരണം."

വ്യാസൻ:– "ഇതെന്താണ്? നീ ഒരു കുട്ടിയെപ്പോലെ സംസാരിക്കുന്നത്. ആദ്യം ഞങ്ങൾ നിന്നെ രാജാവായി അഭിഷേകം കഴിക്കാം. പിന്നെ നീ ദശരഥപുത്രനായ രാമനും ശകുന്തളാപുത്രനായ ഭരതനും ചെയ്തതുപോലെ അശ്വമേധയാഗം കഴിച്ചു പാപമോചനം ലഭിച്ചു ശുദ്ധനാകണം."

യുധി:– "അശ്വമേധം കഴിക്കാൻ അനവധി ധനം വേണം. എനിക്ക് അതു എവിടെനിന്നുണ്ടാകും?"

വ്യാസൻ:– "മരുത്തൻ എന്ന പ്രസിദ്ധനായ മഹർഷി ഹിമാലയത്തിലെ ഒരു ഗുഹയിൽ അദ്ദേഹത്തിന് യദൃച്ഛയാ കിട്ടിയ ഒരുപാടി സ്വർണ്ണം, ആളുകൾ അതിന്നായി തമ്മിലടിച്ചു നശിക്കാതിരിക്കാനുദ്ദേശിച്ച് ഒളിച്ചു വച്ചിട്ടുണ്ട്. അതെടുത്തു നമുക്ക് ഈ പുണ്യകർമ്മത്തിനു വിനിയോഗിക്കാം. അതിനാൽ അദ്ദേഹത്തിന്റെ ആത്മാവ് സന്തോഷിക്കയും ചെയ്യും.

യുധിഷ്ഠിരൻ അതെല്ലാം സമ്മതിച്ചു

പിന്നൊരിക്കൽ കൃഷ്ണൻ ഇന്ദ്രപ്രസ്ഥത്തിൽ ചെന്നു. അപ്പോൾ അർജ്ജുനൻ കൃഷ്ണൻ തനിക്കു പടക്കളത്തിൽവച്ച് ഉപദേശിച്ച ഗീതയിൽ പല ഭാഗങ്ങളും മറന്നുപോയി എന്നും ഒരിക്കൽക്കൂടി പറഞ്ഞാൽ കൊള്ളാമെന്നും അദ്ദേഹത്തിനോടു പറഞ്ഞു.

"അർജ്ജുന നീ അതു് ഇത്രവേഗത്തിൽ മറക്കരുതായിരുന്നു." കൃഷ്ണൻ മറുപടി പറഞ്ഞു. "സഞ്ജയൻ ഭാഗ്യവശാൽ മറന്നിട്ടില്ല. അവൻ അതു വ്യാസനെ ഗ്രഹിപ്പിക്കും. വ്യാസൻ അതു ഭാവി തലമുറകൾക്കു ഉപകരിക്കാനായി എഴുതിവയ്ക്കും. ഞാൻ തന്നെ അതിനി ആവർത്തിക്കയില്ല. എന്നാൽ അതിനൊരനുബന്ധമായി ആത്മാവും മനസ്സും തമ്മിലെ സംവാദരൂപത്തിൽ ഒരു ഗീത ഞാൻ നിനക്കു ഉപദേശിക്കാം. അതിനു "അനുഗീത" എന്നു നീ പേരിട്ടുകൊൾക."

അദ്ദേഹം അതു് അർജ്ജുനനു ഉപദേശിച്ചു. അർജ്ജുനൻ ഭക്തിപൂർവ്വം അതു ശ്രവിച്ചു. എന്നാൽ ഗീത മറന്നതിൽ അദ്ദേഹം പശ്ചാത്തപിച്ചു.

## യുധിഷ്ഠിരന്റെ അഭിഷേകം

യുധിഷ്ഠിരന്റെ കിരീടധാരണകർമ്മം ഹസ്തിനാപുരത്തുവച്ചു നടത്തി. ധൗമ്യാചാര്യൻ തൈലസേചനക്രിയ അനുഷ്ഠിച്ചു. ദ്രൗപദി സപ്തനദികളിൽ നിന്നു കൊണ്ടുവരപ്പെട്ട തീർത്ഥോദകം അഭിഷേകം ചെയ്തു. അദ്ദേഹത്തിന്റെ ഭരണം നീതിപൂർവ്വകമായിരുന്നതിനാൽ ജനത സന്തോഷിച്ചു. രാജ്യം "രാമരാജ്യ"ത്തിന്റെ ഒരു പര്യായമായി.

## അശ്വമേധയാത്ര

ചന്ദ്രനെപ്പോലെ വെളുത്ത ശുഭലക്ഷണങ്ങൾ തികഞ്ഞ ഒരു കുതിരയെ തിരിഞ്ഞെടുത്തു ചിത്തിരമാസത്തെ വെളുത്തവാവുനാൾ കെട്ടഴിച്ചു വിട്ടു. അർജ്ജുനൻ നായകനായ ഒരു സേന അതിനെ ആരും

പിടിച്ചുകെട്ടാതെ നോക്കാനും എതിക്കുന്നവരെ തോല്പിക്കാനും എല്ലാവരെയും യാഗത്തിനു ക്ഷണിക്കാനും ആയി അതിനേ പിന്തുടർന്നു. യാജ്ഞവൽക്യന്റെ ഒരു ശിഷ്യനും അർജ്ജുനനേ സഹഗമിച്ചു. കുതിര കിരാതന്മാരുടേയും യവനന്മാരുടേയും മ്ളേഛന്മാരുടേയും രാജ്യങ്ങളിൽ ആരുടേയും എതിർപ്പില്ലാതെ കടന്നുപോയി. എന്നാൽ അതു ത്രിഗരാജ്യത്തിൽ പ്രവേശിച്ചപ്പോൾ സുശർമ്മാവിന്റെ പുത്രൻ അതിനെ പിടിച്ചുകെട്ടി. അതിനെ അഴിച്ചുവിടാൻ അർജ്ജുനൻ അദ്ദേഹത്തിനോടു ആവശ്യപ്പെട്ടു. അദ്ദേഹമതു ചെയ്തില്ല. അർജ്ജുനൻ അദ്ദേഹത്തിനോടു യുദ്ധം ചെയ്ത് അദ്ദേഹത്തിനെ കൊല്ലുകയും കീഴടങ്ങിയ അദ്ദേഹത്തിന്റെ സോദരന്മാരെ യാഗത്തിനു ക്ഷണിക്കയും ചെയ്തു. അതിനുശേഷം കുതിര പ്രാഗ്ജ്യോതിഷരാജ്യത്തു പ്രവേശിച്ചു. ഭഗദത്തന്റെ പുത്രൻ അതിനെ ബന്ധിച്ചു. യുദ്ധത്തിൽ തോററു കീഴടങ്ങിയ അദ്ദേഹത്തിനെ അർജ്ജുനൻ യാഗത്തിനു ക്ഷണിച്ചു. സൈന്ധവരാജ്യത്ത് ചെന്നപ്പോൾ ദുശ്ശള, ജയദ്രഥന്റെ പുത്രനെ അർജ്ജുനന്റെ അടുക്കൽ കൊണ്ടുവന്ന് ജയദ്രഥൻ ചെയ്ത അക്രമപ്രവൃത്തികളെ വിസ്മരിക്കണമെന്നും തങ്ങളുടെ മകനോടു ദയാപൂർവം പെരുമാറണമെന്നും അപേക്ഷിച്ചു. അർജ്ജുനൻ സമ്മതിച്ചു ദുശ്ശളയേയും പുത്രനേയും യാഗത്തിനു ക്ഷണിച്ചു.

പിന്നെ മണിപൂര രാജ്യത്തു പോയി. അവിടെ അർജ്ജുനനു ചിത്രാംഗദയിലുണ്ടായ പുത്രൻ ബഭ്രുവാഹനനായിരുന്നു രാജാവ്. അമ്മ താൽപര്യപ്പെട്ടതനുസരിച്ച് ബഭ്രുവാഹനൻ അർജ്ജുനനു കീഴടങ്ങി.

ക്ഷത്രിയ ധമ്മമനുസരിച്ച് പ്രതിരോധം ചെയ്യാതെ കീഴടങ്ങിയതിന്ന അദ്ദേഹം മകനെ ശാസിച്ചു. അതിനാൽ ബഭ്രുവാഹനൻ കോപിച്ച് ഊർജ്ജസ്വലമായി യുദ്ധം ചെയ്തു അവരനേ ഒരു അർദ്ധചന്ദ്രാസ്ത്രം എയ്തു മോഹാലസ്യപ്പെടുത്തി വീഴ്ത്തി.

ഉടനെ അർജ്ജുനന്റെ ഭാര്യ ഉലൂചിയും ചിത്രാംഗദനും ബഭ്രുവാഹനനേ നാഗരാജ്യത്തയച്ച് മായാരത്നം വരുത്തി. അതു മാറത്തു വച്ചപ്പോൾ അദ്ദേഹത്തിന്ന ബോധം വീണു. യാത്ര തുടന്നു. ദ്രാവിഡം, അപരാന്തം ഗാന്ധാരം മുതലായ പ്രദേശങ്ങളിലെ അനവധി രാജാക്കന്മാരെ തോൽപിച്ച് കീഴടക്കി വിജയഘോഷത്തോടെ അദ്ദേഹം ഒരു വർഷത്തെ ജൈത്രയാത്ര കഴിഞ്ഞു ഹസ്തിനപുരത്തു തിരിച്ചെത്തി. യുധിഷ്ഠിരൻ ദ്രൗപദീസമേതം സംഭോഗം വർജ്ജിച്ചും പരിശുദ്ധരായും ഈശ്വരപ്രാത്ഥനകൾ ചെയ്തും ഒരു വർഷത്തെ യാഗദീക്ഷ അനുഷ്ഠിച്ചു. അക്കാലത്തു് വിഷയോപഭോഗത്തിന്ന തമ്മിലടുത്തു പോകാതിരിക്കാൻ കരുതലായി ഒരു ഉറയില്ലാത്ത വാൾ മുന മേലോട്ടാക്കി അവരുടെ ഇടയിൽ കുത്തി നിർത്തിക്കൊണ്ടായിരുന്നു അവർ രാത്രിയിൽ ഉറങ്ങിയിരുന്നതു്.

### അശ്വമേധം.

വളരെ ആഡംബരങ്ങളോടുകൂടി യാഗം വിധിപോലെ ആഘോഷിക്കപ്പെട്ടു. ഇൻഡ്യയിലുള്ള വിവിധ രാജ്യങ്ങളിലെ രാജാക്കന്മാരും വിദ്വാന്മാരും പ്രശസ്തരും മററുമായി അനവധി പുരുഷാരം സന്നിഹിതരായി. പ്രത്യേകിച്ച് ദ്വാരകയിൽ നിന്നു കൃഷ്ണൻ വന്നിരുന്നു. വ്യാസമഹർഷിയുടെ മേൽനോട്ട

ത്തിൽ യുധിഷ്ഠിര ദ്രൗപദിമാർ ക്രിയകൾ കഴിച്ചു: യാഗ ക്രിയകളെല്ലാം കഴിഞ്ഞു യുധിഷ്ഠിരൻ തന്റെ സാമ്രാജ്യത്തെ വ്യാസന്ന ദാനം ചെയ്തു. ഈശ്വരന്റെ വിശ്വസ്ത പ്രതിനിധിയായി രാജ്യഭാരം ചെയ്യാൻ വ്യാസനത് യുധിഷ്ഠിരനേ ഏൽപിച്ചു. അവഭൃത സ്നാനം കഴിഞ്ഞു പാണ്ഡവരുടേയും ദ്രൗപദിയുടേയും മുഖങ്ങൾ ഐശ്വർമായ തേജസ്സു പൂണ്ടു വിളങ്ങി. അവർ കൃഷ്ണനും രാമനും എല്ലാ അതിഥികൾക്കും സമ്മാനങ്ങളും പ്രസാദങ്ങളും വേണ്ടപോലെ കൊടുത്ത് അവരെ യാത്രയാക്കി.

## ധൃതരാഷ്ട്രനും ഗാന്ധാരിയും കുന്തിയും വനവാസത്തിന്ന പോകുന്നു.

യുധിഷ്ഠിരൻ ധൃതരാഷ്ട്രനേയും ഗാന്ധാരിയേയും തന്റെ സ്വന്തം അച്ഛനമ്മമാരെപ്പോലെ പരിചരിച്ചു അവർക്കുമുമ്പ് ലഭിച്ചിരുന്ന സുഖ സൗകര്യങ്ങൾക്കും പരിചരണങ്ങൾക്കും ഇപ്പോൾ ലഭിക്കുന്നവയ്ക്കും തമ്മിൽ ഒരു ഭേദവും വരാതിരിക്കാൻ അദ്ദേഹം ശ്രദ്ധിച്ചു. ഭീമൻ അവരെ ആദരിക്കുന്നതിൽ വിമനസ്കനായിരുന്നു. മഹാഭാരതയുദ്ധം കഴിഞ്ഞു പതിനഞ്ചു വർഷമായി. അന്നൊരു ദിവസം ഭീമൻ ആ യുദ്ധത്തേയും അതിൽ താൻ ചെയ്ത പരാക്രമങ്ങളേയും അവരുടെ നൂറു പുത്രന്മാരെ കൊന്നൊടുക്കിയതിനേയും മററും കുറിച്ച് അവർ കേൾക്കെ തന്നത്താൻ പുകൾത്തിപ്പറഞ്ഞു. അവർ അതുകേട്ട് വ്യസനിച്ച് തങ്ങൾ കാട്ടിൽപോയി ആശ്രമജീവിതം നയിക്കാൻ സമ്മതിക്കണമെന്ന് യുധിഷ്ഠിരനോട് അപേക്ഷിച്ചു. യുധിഷ്ഠിരൻ വ്യസനിച്ചു. കുന്തി ഗാന്ധാരിയെ ഗുരുവായി വരിച്ചിട്ടുള്ളതിനാൽ അവ

ക്കും അവരോടൊരുമിച്ചു വനവാസത്തിന്ന പോകണമെന്ന പറഞ്ഞു. വ്യാസൻ അത് സമ്മതിച്ചുകൊടുക്കേണ്ടതാണെന്ന യുധിഷ്ഠിരനോടു പറഞ്ഞു. വിവരം കൃഷ്ണനേ അറിയിച്ചു. അദ്ദേഹവും അനുവദിച്ചു. വനവാസത്തിന്ന പോകുംമുമ്പ് എന്തെങ്കിലും വേണ്ടതായിട്ടുണ്ടെങ്കിൽ അതെല്ലാം പറഞ്ഞാൽ കൊള്ളാമെന്ന് യുധിഷ്ഠിരൻ ധൃതരാഷ്ട്രനോടു് അപേക്ഷിച്ചു. വനവാസത്തിന്ന പോകുന്നതിന്ന മുമ്പ് തൻെറ പുത്രന്മാക്കു സൽഗതി ലഭിക്കാൻ ചില വലിയ കർമ്മങ്ങൾ കഴിച്ചാൽ കൊള്ളാമെന്നും അതിന്ന വേണ്ടടത്തോളം പണം കിട്ടിയാൽ കൊള്ളാമെന്നും തനിക്ക് ആഗ്രഹമുണ്ടെന്ന അദ്ദേഹം പറഞ്ഞു. അശ്വമേധത്തിന്ന സംഭരിച്ചിരുന്ന ബഹുധനങ്ങളിൽ ശേഷിച്ചിരുന്ന വലിയ ഭാഗം മുഴുവൻ യുധിഷ്ഠിരൻ അദ്ദേഹത്തിന്ന കൊടുത്തു. അദ്ദേഹം പ്രയാഗയിൽ വച്ച് വേണ്ട പണം ചിലവാക്കി കർമ്മങ്ങളെല്ലാം യഥാവിധി നടത്തി തൻെറ പ്രജകളായിരുന്ന ബഹുജനങ്ങളോടു സ്നേഹത്തോടും ദയയോടും മൃദുവികാരഭരിതനായി യാത്രപറഞ്ഞു ഗാന്ധാരിയോടൊരുമിച്ചു വനത്തിലേയ്ക്കു പുറപ്പെട്ടു. കൂടെപ്പോരേണ്ട എന്ന നിർബന്ധിച്ചു പറഞ്ഞു എങ്കിലും കുന്തി അവരോടുകൂടെപ്പോയി. ധൃതരാഷ്ട്രൻെറയും സ്ത്രീജനങ്ങളുടേയും സുഖവാസത്തിന്ന വേണ്ട സൌകര്യങ്ങൾ ചെയ്തുകൊടുക്കാനായി വിദുരനും സഞ്ജയനും സഹഗമിച്ചു. ഋഷീകേശത്തിനടുക്കൽ അളകാനന്ദാ നദീതീരത്ത് ഒരു ആശ്രമം ഉണ്ടാക്കിക്കൊടുത്തിട്ട് അവർ തിരിയെപ്പോന്നു. ധൃതരാഷ്ട്രനും ഗാന്ധാരിയും കുന്തിയും ഋഷികളെപ്പോലെ ലഘുവായി ജീവിച്ചു അവിടെ പാർത്തു.

## പാണ്ഡവന്മാർ അവരെ സന്ദർശിച്ചു

ചില വർഷങ്ങൾ കഴിഞ്ഞു. യുധിഷ്ഠിരൻ ദ്രൗപദിയും അനുജന്മാരും ഒരുമിച്ചു ധൃതരാഷ്ട്രനേയും മററും കാണാൻ പോയി. അവരവിടെ ചെന്നു വാനപ്രസ്ഥരെ സ്നേഹാദരപൂർവ്വം അഭിവാദ്യം ചെയ്തു. ഇതിനിടയിൽ വിദുരൻ ആഹാരവും വെള്ളവും ഉപേക്ഷിച്ചു വായുമാത്രാഹാരനായി ജീവിക്കയായിരുന്നു. യുധിഷ്ഠിരൻ അദ്ദേഹത്തിനെ ചെന്നു കണ്ടു. അദ്ദേഹം സന്തോഷിക്കയും തൻെറ സന്തോഷത്തേക്കുറിച്ചു യുധിഷ്ഠിരനോടു സംസാരിക്കയും ചെയ്തു. ഉത്തരക്ഷണത്തിൽ അദ്ദേഹം ഉർദ്ധ്വശ്വാസം വലിച്ചു മരിച്ചു. ഈ വർത്തമാനം യുധിഷ്ഠിരൻ ധൃതരാഷ്ട്രനോടും ഗാന്ധാരിയോടും കുന്തിയോടും പറഞ്ഞു. അവരെല്ലാവരും വളരെ വ്യസനിച്ചു. യുധിഷ്ഠിരൻ അദ്ദേഹത്തിൻെറ ജീവിതശേഷം അവരോടുകൂടി വനത്തിൽ കഴിക്കാൻ ആഗ്രഹിച്ചു. അദ്ദേഹം ആ വിവരം അവരോടു പറഞ്ഞു. അവരതു തടുത്തു. "അതുവയ്യാ" അവർ പറഞ്ഞു. "നീ തിരിയെപ്പോയി രാജ്യം ഭരിക്കണം. പിതൃക്കൾക്കു യഥാകാലം ശ്രാർദ്ധം ചെയ്യണം. നീ ഇവിടെ താമസിച്ചാൽ അതു ഞങ്ങളുടെ തപസ്സിനൊരു പ്രതിബന്ധമാകും. നീ പോവുകയാണു് വേണ്ടതു്." അവർ പാണ്ഡവരെ ആലിംഗനം ചെയ്തു തിരിച്ചയച്ചു.

## മൂന്നു വാനപ്രസ്ഥരുടെ അന്ത്യയാത്ര

വർഷം രണ്ടു കഴിഞ്ഞു. നാരദൻ യുധിഷ്ഠിരൻെറ അടുക്കൽ വന്നു് ധൃതരാഷ്ട്രൻെറയും ഗാന്ധാരിയുടെയും വർത്തമാനങ്ങൾ പറഞ്ഞു. "ധൃതരാഷ്ട്രൻ

വായുവും ഗാന്ധാരി വെള്ളവും പ്രതിദിവസം മൂന്നു വായ ആഹാരവും കഴിച്ചു കുറേ നാൾ ജീവിച്ചു. ഒരു ദിവസം അവർ സഞ്ജയനെ അവിടെ നിന്നു പറഞ്ഞയച്ചിട്ട്, യാഗാഗ്നിയിൽ നിന്നുൽഭവിച്ച ഒരു കാട്ടുതീയ്ക്കു അഭിമുഖമായി കിഴക്കോട്ടിരുന്നു യഥാവിധി അതിൽ ദഹിച്ചു ശരീരത്യാഗം ചെയ്തു. സഞ്ജയൻ തപസ്സുചെയ്യാനായി ഹിമാലയ ഗിരി തടത്തിലേയ്ക്കു് പോയി"എന്നു് അദ്ദേഹം അവരെ അറിയിച്ചു. യുധിഷ്ഠിരൻ ദുഃഖനിമഗ്നനായി. അദ്ദേഹം അളകനന്ദയുടെ തീരത്തു ഗംഗാദ്വാരത്തിൽ വച്ചു അവർ മൂന്നുപേരുടെയും ഉദകക്രിയാദി പിതൃകർമ്മങ്ങൾ നടത്താൻ തയാറാവുകയും നാരദൻ തന്നെ അതെല്ലാം നടത്തിക്കയും ചെയ്തു.

### മധുവധം

ഇക്കാലത്തു കൃഷ്ണൻ ദ്വാരകയിൽ പ്രശാന്തമായിക്കഴിഞ്ഞുകൂടുകയായിരുന്നു. എന്നാൽ വിശ്വവിജയത്തിനു ശക്തരായ മധുവെന്നും കൈടഭനെന്നും ഉള്ള രണ്ടു ഭയങ്കര രാക്ഷസന്മാർ ദേവലോകത്തെ ആക്രമിച്ചു ദേവന്മാരെ അവിടെ നിന്നു ഓടിച്ചു. "അമരന്മാരായ ദേവന്മാരെ ഞങ്ങൾ വിഴുങ്ങും ബ്രഹ്മാവിനേയും ഞങ്ങൾ വിഴുങ്ങും." എന്നവർ പറഞ്ഞു. ബ്രഹ്മാവ് കൃഷ്ണനോടു സഹായം അപേക്ഷിച്ചു. കൃഷ്ണനും മഹാകാളിയും അവരോടു യുദ്ധം ചെയ്തു. കൃഷ്ണനും മധുവും തമ്മിലുണ്ടായ ആ യുദ്ധത്തിനു തുല്യമായ ഒരു യുദ്ധം ലോകം മുമ്പൊരിക്കലും കണ്ടിട്ടില്ല. കൃഷ്ണൻ മധുവിനേ തോല്പിച്ചു രണ്ടായി വെട്ടിമുറിച്ചിട്ടു. അവന്റെ ചോരയും കൊഴുപ്പും ഭൂമിയിൽ ആറാടി പൊങ്ങി അവ ഭൂമിയുടെ ഉരം വർദ്ധിപ്പി

ച്ച് വളരെ ഐശ്വൎയ്യപ്രദമാക്കി. അന്നുമുതൽ കൃഷ്ണനു മധുസൂദനൻ എന്നൊരു പേരുകൂടി ഉണ്ടായി. മഹാകാളിയും തുല്യഭയങ്കരമായ യുദ്ധം ചെയ്തു കൈടഭനേയും കൊന്നു അവന്റെ ചോര കടൽ മുഴുവൻ പരന്നു് തിമിംഗലങ്ങൾക്കും മത്സ്യങ്ങൾക്കും ആഹാരമായി. അവ സന്തോഷിച്ചു.

## ദുൎന്നിമിത്തങ്ങൾ

യുധിഷ്ഠിരൻ ഉൽകൃഷ്ടവും ഉത്തമവുമായി മുപ്പത്താറു വർഷം രാജ്യഭാരം ചെയ്തു. അടുത്ത വർഷത്തിൽ അദ്ദേഹം ഒരോ ദുൎന്നിമിത്തങ്ങൾ കാണാൻ തുടങ്ങി. അദ്ദേഹത്തിനു അന്നു തൊണ്ണൂറു വയസ്സ് പ്രായമായി. അദ്ദേഹം വൃദ്ധനായി. സഹോദരന്മാൎക്കും വാർദ്ധക്യം ബാധിച്ചു. തന്റെ രാജ്യഭരണവും ആ യുഗവും കഴിയാറായി എന്നു് അദ്ദേഹം കണ്ടു.

## യാദവന്മാരെ ശപിച്ചു.

വിശ്വാമിത്രനും കണ്വനും നാരദനും കൂടി ഒരു ദിവസം ദ്വാരകയിൽ ചെന്നു് കൃഷ്ണൻ അദ്ദേഹത്തിന്റെ അവതാര കാൎയ്യങ്ങളെല്ലാം സാധിച്ചു കഴിഞ്ഞിരിക്കുന്നു എന്നും ഇനി അദ്ദേഹം വൈകുണ്ഠത്തിലേയ്ക്കു തിരിച്ചു പോകണമെന്നും അദ്ദേഹത്തിനേ ഓൎമ്മിപ്പിച്ചു. ദ്വാരകയിലെ പൗരന്മാരായ യാദവന്മാർ അഹങ്കാരികളും മദ്യപാനികളും മുട്ടാളന്മാരും ആയി തീൎന്നിരുന്നു. മഹർഷിമാരെ കണ്ടപ്പോൾ അവരോടവൎക്ക് ചില നേരമ്പോക്കുകൾ കാട്ടണമെന്നു തോന്നി. അവർ കൃഷ്ണനു് ജാംബവതിയിൽ ജനിച്ച മകൻ സാംബനേ ഒരു ഗൎഭിണിയുടെ വേഷം കെട്ടിച്ചു അവരുടെ അടുക്കൽ കൊണ്ടുചെന്നു് "ഹേ

സന്ന്യാസിമാരെ ഇവൾ ബഭ്രുവിന്റെ ഭാര്യയാണ്. ഇവൾ പെറുന്ന കുട്ടി ആണോ പെണ്ണോ?" എന്നു ചോദിച്ചു. "ഇവൻ പ്രസവിക്കുന്നതു് ഒരിരുമ്പുലക്കയാണ്. അതു് കൃഷ്ണനും ബലരാമനും ഒഴികെയുള്ള എല്ലാ യാദവ യുദ്ധവീരന്മാരുടേയും മരണത്തിനു കാരണമാകും." എന്നു പറഞ്ഞു. കൃഷ്ണൻ ഇതറിഞ്ഞപ്പോൾ "വിധി കല്പിതം സംഭവിക്ക തന്നെ ചെയ്യും. ഞാൻ ഇനി പോകുന്നതാണു നല്ലതു്." എന്നു പറഞ്ഞു.

പിറ്റേദിവസം സാംബവന്റെ ശരീരത്തിൽ നിന്നു ഒരിരുമ്പുലക്കയുണ്ടായി. യാദവർ പേടിച്ചു അതു രാകിപ്പൊടിച്ചു കടപ്പുറത്തു പാറ്റി. ആ പൊടികൾ ഇരുമ്പാണിപോലെ കടുപ്പവും മൂർച്ചയുള്ളതും ആയ ചില്ലകളോടുകൂടിയ മരങ്ങളായി. യാദവരുടെ സ്വഭാവം നന്നായില്ല. അവർ മൂക്കുമുട്ടെ കുടിച്ചു മദോന്മത്തരായി ദേവപൂജക്കുള്ള നിവേദ്യങ്ങളിൽ മദ്യവും മാംസവും ചേർത്തു് "ദേവന്മാരെയും സന്ന്യാസിമാരേയുംകാൾ വാനരത്താന്മാർക്കാണ് ഇവ നിവേദ്യം കഴിക്കേണ്ടതു്." എന്നു പറഞ്ഞുംകൊണ്ടു് അതെല്ലാം അവക്കു വാരിഎറിഞ്ഞുകൊടുത്തു.

## സൂര്യഗ്രഹണം

ഭയങ്കരങ്ങളായ അപശകുനങ്ങൾ പ്രത്യക്ഷമായിത്തുടങ്ങി. മഹാഭാരതയുദ്ധത്തിനു മുമ്പുണ്ടായപോലെ വലിയ നാശങ്ങളുടെ സൂചകമായി വെളുത്തവാവുദിവസം ഒരു സൂര്യഗ്രഹണം ഉണ്ടായി. എലികൾ അസാധാരണമായി പെരുകി. ഉറങ്ങുന്നവരുടെ നഖങ്ങളും തലമുടിയും കരണ്ടു. കാക്കകൾ മൂങ്ങകളെ

പ്പോലെ മൂളി; ആട്ടകൾ കുറുക്കന്മാരെപ്പോലെ ക്രവി; ശാരികപ്പക്ഷികൾ കലപില ചിലച്ചും കൊണ്ടു് തമ്മിൽ തമ്മിൽ കൊത്തി. ഒരു ഭ്രാതൃസമരം ആസന്നമായി എന്നു സൂചിപ്പിച്ചു.

## മദ്യപാനം നിരോധിക്കപ്പെട്ടു

മദ്യപാനം നിർത്തി പ്രഭാസത്തിൽ പോയി തീർത്ഥസ്നാനം കഴിക്കാൻ യാദവരോടു കൃഷ്ണൻ ആജ്ഞാപിച്ചു. അവരതു കൂട്ടാക്കിയില്ല. അതിനാലദ്ദേഹം നഗരത്തിനകത്തു ആരും മദ്യപാനം ചെയ്തുകൂടെന്ന വിളംബരം ചെയ്തു. പ്രഭാസത്തിൽ തീർത്ഥസ്നാനത്തിനെന്നു ഭാവിച്ചു് അവിടെപ്പോയാൽ അവിടെ കടപ്പുറത്തു മദ്യമാംസങ്ങൾ ധാരാളം കഴിച്ചു സ്വച്ഛന്ദം വിഹരിക്കാമെന്നു കരുതി അവരതിനു സമ്മതിച്ചു.

## തമ്മിൽ തല്ലും നാശവും

ധാരാളം മദ്യവും മാംസവും ശേഖരിച്ചു് ആട്ടക്കാരിപ്പെണ്ണുങ്ങളോടുകൂടി അവർ അവിടേയ്ക്കു പുറപ്പെട്ടു.. തത്വവിത്തായ ഉദ്ധവൻ ഇങ്ങനെയൊന്നും കാണിക്കരുതെന്നു ഗുണദോഷിച്ചു. അവർ അദ്ദേഹത്തിനെ "കിഴട്ടുമറയൻ" എന്നു വിളിച്ചു പരിഹസിച്ചു.

അവർ പ്രഭാസ കടലോരത്തുചെന്നു് കുടിച്ചും തിന്നും ആടിയും പാടിയും വിനോദിച്ചു രസിച്ചു. ഒടുക്കം കളി കാര്യമായി. അശ്വത്ഥാമാവു കൃപൻ കൃതവർമ്മാവ് എന്നീ കൂട്ടുകാരോടുകൂടി രാത്രിയിൽ ഇരുട്ടത്തു പാണ്ഡവരുടെ പുത്രന്മാരെ കൊന്നതിനേ സൂചിപ്പിച്ചു് "ക്ഷത്രിയവീരന്മാർ രാത്രിയിൽ ഒളിച്ചും

മറഞ്ഞും ചെന്ന് കുഞ്ഞുങ്ങളെ കൊല്ലുന്ന കാലമാണിതു്" എന്നു സാത്യകി പറഞ്ഞു. "അപ്പോൾ, അന്യന്റെ വക സ്യമന്തകം വേണമെന്നു ആഗ്രഹിച്ച ആളിന്റെ കാര്യം എന്താണ്." എന്നു ചോദിച്ച് കൃതവർമ്മാവ് കൃഷ്ണനെ അധിക്ഷേപിച്ചു. സാത്യകി അതു കേട്ട് അടക്കാൻ വയ്യാത്ത ക്രോധത്തോടുകൂടി ചാടിച്ചെന്ന് കൃതവർമ്മാവിനെ വെട്ടിക്കൊന്നു. കൃതവർമ്മാവിന്റെ കൂട്ടുകാർ സാത്യകിയെ കൊന്നു. അതോടുകൂടി എല്ലാവരും അന്യോന്യം യുദ്ധം ചെയ്തുതുടങ്ങി. അങ്ങനെ ആ കുടിയന്മാർ ലഹരിയാൽ മത്തരായി ആ ഇരുമ്പുമരത്തിന്റെ ചില്ലകൾ ഒടിച്ചെടുത്തു് അവകൊണ്ടു തമ്മിൽ തല്ലി എല്ലാവരും ചത്തു.

കൃഷ്ണൻ സാരഥി ദാരുകനോട്, "ഗാന്ധാരിയുടേയും മഹർഷിമാരുടേയും ശാപം ഫലിച്ചു. ഈ ബുദ്ധികെട്ടവർ തമ്മിലടിച്ചു പരസ്പരം കൊന്നു" എന്നു പറഞ്ഞു.

"ഭഗവാനേ, അവിടുന്നു അതു തടയാതിരുന്നതു് എന്താണ്" എന്നു ദാരുകൻ ചോദിച്ചു.

"അതു വിധിവിഹിതമായതുകൊണ്ടു്. അവരവരുടെ കർമ്മങ്ങൾക്കു തക്ക ശിക്ഷ അവരവരനുഭവിച്ചേതീരൂ. മഹാഭാരതയുദ്ധം ഞാൻ തടഞ്ഞില്ല. ഇതു തടയാതിരുന്നതും അതേ കാരണത്താൽ തന്നെ എന്നു കൃഷ്ണൻ മറുപടി പറഞ്ഞു.

## ബലഭദ്രരാമന്റെ നിര്യാണം

കൃഷ്ണൻ ദാരുകനുമൊരുമിച്ച് രാമനെ അന്വേഷിച്ചു. അദ്ദേഹം ഏതാനും നാഴിക അകലെ ഒരു സ്ഥലത്തു് സമാധിയിലിരുന്നു മരിച്ചു കിടക്കുന്നതും

ആയിരം തലയുള്ള ഒരു സർപ്പം അദ്ദേഹത്തിൻെറ വായിൽ നിന്നിറങ്ങി വരുന്നതും അവർ കണ്ടു. "അദ്ദേഹം വൈകുണ്ഠത്തിലേയ്ക്കു പോകയാണു്. എനിക്കു പോകാനുള്ള സമയവും അടുത്തിരിക്കുന്നു" എന്നു കൃഷ്ണൻ പറഞ്ഞു.

## അർജ്ജുനനു് സന്ദേശം

കൃഷ്ണൻ അദ്ദേഹത്തിൻെറ അഛൻ വസുദേവൻെറ അടുക്കൽ ചെന്നു് യാദവന്മാർ തമ്മിൽതല്ലി നശിച്ച വിവരം അദ്ദേഹത്തിനോടു പറഞ്ഞു. "എനിക്കു് ഈ ഭൂമിവിട്ടു പോകാറായി. ദാരുകനെ ഹസ്തിനപുരത്തയച്ചു് അർജ്ജുനനോടു് ഇവിടെവന്നു ദ്വാരക ഭരിക്കാൻപറയാൻ പറയണം. അർജ്ജുനൻ അതു നിരസിച്ചെങ്കിൽ ഇവിടെയുള്ള വയസ്സന്മാരെയും വയസ്സിമാരെയും കുട്ടികളേയും ഇന്ദ്രപ്രസ്ഥത്തിലൊ ഹസ്തിനപുരത്തോ കൊണ്ടുപോയാക്കാൻ അവനോടു പറയാൻ ദാരുകനോടു പറയണം" എന്നു് അദ്ദേഹം വസുദേവനോടു പറഞ്ഞു. അദ്ദേഹം വ്യസനം കൊണ്ടു് ഒന്നും മിണ്ടിയില്ല. വേഗം ചെന്നു് അർജ്ജുനനെക്കൂട്ടിക്കൊണ്ടു വരണമെന്നു പറഞ്ഞു് അദ്ദേഹം ദാരുകനേ ഹസ്തിനപുരത്തേക്കയച്ചു.

കൃഷ്ണൻ ഉടനേതന്നെ സമുദ്രതീരത്തു ഏകാന്തമായ ഒരു സ്ഥലത്തു ചെന്നു ധ്യാനത്തിൽ ലയിച്ചു സമാധിയിലിരുന്നു. ജരൻ എന്നു പേരായ ഒരു വേട്ടക്കാരൻ അതൊരു മാനാണെന്നു വിചാരിച്ചു് ഒരു ശരമയച്ചു. ആ കാലത്തിൻെറ ആയുധം ഭഗവാൻെറ കാലിന്മേൽ ചെന്നു തറച്ചു. അതു് അദ്ദേഹം മരിക്കാനും ലോകത്തിൽനിന്നു അന്തർദ്ധാനം ചെയ്യാന

മുള്ള വിധിയുടെ അടയാളമായിരുന്നു. ജരൻ താൻ നായാടിയ മൃഗത്തെ എടുക്കാൻ അവിടെ ചെന്നപ്പോൾ താൻ എയ്തതു കൃഷ്ണനേയാണെന്നും തന്റെ അമ്പ് അദ്ദേഹത്തിനെ മരണകരമായ മുറിവേല്പിച്ചിരിക്കുന്നു എന്നും കണ്ട അവൻ ഭയാകുലനായി. അവന് ഒരു അനാഥത തോന്നി. "ഭഗവാനേ, ഞാൻ എന്തുചെയ്യട്ടെ? എന്റെ മൂഢതയാൽ ഞാൻ അവിടത്തെ കൊന്നു." എന്നുപറഞ്ഞു കരഞ്ഞു.

"നീ സമാധാനപ്പെട്ടിരിക്ക. നീ ഇതിൽ എന്റെ ഒരു ഉപകരണം മാത്രമാണു്. നിനക്കെന്നെ കൊല്ലാൻ കഴിയില്ല. ജര, എന്നേകൊല്ലാൻ ആക്കും കഴിയില്ല" എന്നു കൃഷ്ണൻ പറഞ്ഞു.

ജരൻ അതിന്റെ അത്ഥം മനസ്സിലാക്കാതെ അമ്പരന്നു നിന്നു. അപ്പോൾ ഭഗവാൻ "വ്യസനിക്കേണ്ട" എന്നു പറഞ്ഞു് അവന്റെ തലയിൽതലോടി. ജരനു് ഭഗവാന്റെ കരസ്പർശത്താൽ സച്ഗ്ദാനുഭൂതി ലഭിച്ചതായി തോന്നി. സന്തോഷാധിക്യത്താൽ അവന്റെ കണ്ണുകളടഞ്ഞു. അവൻ കണ്ണുതുറന്നപ്പോൾ കൃഷ്ണൻ മരിച്ചുകിടക്കുന്നതു കണ്ടു് അവന്റെ ഹൃദയം പൊട്ടിയപോലെ അവൻ ഏങ്ങിയേങ്ങിക്കരഞ്ഞു.

---

# പതിനെട്ടാം അദ്ധ്യായം

## അർജ്ജുന വിലാപം

മരണപര്യന്തം ഭഗവാനേ തവ
ചരണം സേവിക്കാൻ നിനച്ചിരുന്ന ഞാൻ
അവിടുന്നെൻ ഗുരുവവിടുന്നെൻ സഖി
അവിടുന്നെന്നു മെന്നടുക്കൽ വേണംമേ
അവിടുന്നെന്നടെ യടുക്കലല്ലെങ്കിൽ
ലവവുമില്ലമേ രണത്തിനേപ്പോടി
കരുണയോടെന്നേ നയിക്കിലഞ്ഞാൻ
സരണിയിൽനിന്നു പിഴച്ചുപോയിടാ.

(എഫ്. ഇ. ബോർഡ് അനുകരണം)

## അർജ്ജുനാഗമനം

ദാരുകൻ ഹസ്തിനപുരത്തുചെന്നു് വസുദേവൻ പറഞ്ഞയച്ച കാര്യങ്ങളെല്ലാം അർജ്ജുനനോടും സഹോദരന്മാരോടും പറഞ്ഞു. അവരെല്ലാവരും വളരെ വ്യസനിച്ചു. അർജ്ജുനൻ ഗാണ്ഡീവവും അമ്പൊടുങ്ങാത്ത ആവനാഴികളും എടുത്തുംകൊണ്ടു് ദ്വാരകയിലേക്കു പോകുന്നതിനു മുമ്പു് യുധിഷ്ഠിരൻെറ അനുഗ്രഹം വാങ്ങിക്കാനായി അദ്ദേഹത്തിൻെറ അടുക്കൽ ചെന്നു. "ഇപ്പോൾ നേരം നട്ടുച്ചയാണെങ്കിലും ഈ വർത്തമാനം കേട്ടിട്ടു രാത്രി ആകാശം മുഴുവൻ മൂടിയതുപോലെ എനിക്കു തോന്നുന്നു. അദ്ദേഹം അന്തരിക്കുന്നതിനു മുമ്പു് നിനക്കു അദ്ദേഹത്തിനെ കാണാൻ സാധിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. എന്നാൽ അതസാദ്ധ്യമാണെന്നു് എൻെറ അന്തഃകരണം

എന്നോടു പറയുന്നു. എന്റെ മുമ്പിലത്തെ ശക്തിയെല്ലാം ക്ഷയിച്ചിരിക്കുന്നു എന്നും വാർദ്ധക്യം എന്നിൽ ഇഴഞ്ഞുകേറുന്നു എന്നും എനിക്കു തോന്നുന്നു. ഇടിത്തീവീണു ഇനിയൊരിക്കലും പൂക്കുകയും കായ്ക്കുകയും ചെയ്യാൻ കഴിയാത്തവിധം താഴെ വീണ് നിഷ്പ്രയോജനമായ തന്റെ കാലം അവസാനിക്കുന്ന സമയം കാത്തുകൊണ്ടിരിക്കുന്ന ഒരു വൃക്ഷം പോലെയായിരിക്കുന്നു ഞാൻ" എന്ന് അപ്പോൾ യുധിഷ്ഠിരൻ അർജ്ജുനനോടു പറഞ്ഞു.

"എനിക്കു തോന്നുന്നതും അങ്ങനെയാണ്" അർജ്ജുനൻ മറുപടി പറഞ്ഞു. "ഞാൻ ഒരു ഒഴിഞ്ഞ ചാക്കുപോലെയായി. എന്റെ ഗാണ്ഡീവത്തിലും ഈ ആവനാഴികളിലും എനിക്കുള്ള വിശ്വാസവും ഉറപ്പും ഉലഞ്ഞിരിക്കുന്നു. പേരില്ലാത്ത അനവധി ദോഷങ്ങളുടെ അനിഷ്ടദർശനങ്ങൾ എന്റെ മനസ്സിലുദിക്കുന്നു. യാദവന്മാർക്കു സംഭവിച്ച ഈ മഹാവിപത്തുകളുടെ കഥ നമുക്ക് അസഹ്യമായിരിക്കുന്നു. നമ്മളെല്ലാവരും വയസ്സന്മാരായി വരികയാണ്. ദ്വാരകയിലേയ്ക്ക് പോകുന്നതിനേക്കാൾ ഹിമാലയത്തിലേക്കു പോകാനാണ് എനിക്കു തോന്നുന്നത്. എന്നാൽ നമ്മുടെ അമ്മാവൻ പറഞ്ഞയച്ച കൃഷ്ണന്റെ സന്ദേശം ഞാൻ അനുസരിക്കേണ്ടതാണല്ലോ. ഞാൻ അവിടെ പോകാം."

"പോകൂ, അർജ്ജുന" യുധിഷ്ഠിരൻ പറഞ്ഞു. "നീ തിരിയെ വന്നിട്ട് നമുക്കു പരീക്ഷിത്തിനെ രാജാവായി വാഴിക്കാം. പിന്നീടു നമുക്ക് ഹിമാലയത്തിൽ പോയി തപസ്സു ചെയ്തു പരലോകയാത്രയ്ക്ക് തയാറാകാം."

അർജ്ജുനൻ കല്ലുപോലെ സ്തംഭിച്ചുനിന്ന ദ്രൗപദിയുടെ അടുക്കൽ ചെന്നു് "ഞാനിപ്പോൾ തന്നെ പോകയാണു്. നിനക്കു് രുഗ്മിണിയോടൊ സത്യഭാമയോടോ വല്ലതും പറയാനുണ്ടോ?" എന്നു ചോദിച്ചു. അവൾ പറഞ്ഞു. "ഞാൻ അവരോടു എന്തു പറയാനാണു്" ആരു് ആരോടാണു അനുതപിക്കാനുള്ളതു്! കൃഷ്ണന്റെ വേർപാടിൽ എനിക്കു അവരോളം തന്നെ ദുഃഖമുണ്ടു്. എന്റെ സന്തോഷം കലർന്ന ദിവസങ്ങൾ അവരുടേതുപോലെ അവസാനിച്ചിരിക്കുന്നു. അവൾ "അല്ലയോ കൃഷ്ണ, അല്ലയൊ ഗോവിന്ദ, അവിടുന്നു് ഞങ്ങളെ വിട്ടുംവച്ചു് അവിടുത്തെ വാസസ്ഥലത്തേയ്ക്കു പോയതെന്താണു്!" എന്നവൾ വിലപിച്ചു.

## അർജ്ജുനൻ സിംഹാസനം ഉപേക്ഷിച്ചു

അർജ്ജുനൻ ദ്വാരകയിൽ എത്തി. ആദ്യം രുഗ്മിണിയേയും സത്യഭാമയേയും കണ്ടു. അവർ അവിടെ നടന്ന വ്യസനകരങ്ങളായ സംഭവങ്ങൾ അർജ്ജുനനോടു പറഞ്ഞു. വസുദേവൻ ദുഃഖനിമഗ്നനായി കിടക്കുകയാണെന്നു അദ്ദേഹത്തിനേ അറിയിച്ചു. അദ്ദേഹം ഉടനേ വസുദേവനേ പോയിക്കണ്ടു അദ്ദേഹത്തിനേ ആശ്വസിപ്പിച്ചു. "എന്റെ രണ്ടു പുത്രന്മാരും മരിച്ചു. ഇനി ഞാനെന്തിനു ജീവിക്കുന്നു! എന്റെ രാമ. എന്റെ കൃഷ്ണ, ഞാൻ പോകുന്നതിനു മുമ്പു നിങ്ങൾ പോയല്ലൊ!" എന്നു പറഞ്ഞു അദ്ദേഹം കരഞ്ഞു. വ്യസനാധിക്യം കൊണ്ടുള്ള പാരവശ്യം ഒട്ടു ശമിച്ചപ്പോൾ അദ്ദേഹം "ഇനി ദ്വാരകാധിപതിയായി ശേഷിച്ച ജനങ്ങളെ ഭരിക്കണം. കൃഷ്ണന്റെ ആഗ്രഹവും അങ്ങനെയായിരുന്നു" എന്നു അർജ്ജുന

ന്നോട്ട് പറഞ്ഞു. അദ്ദേഹം തുടൎന്നു. "നീ എന്റെ ജാമാതാവും ഏററവും അടുത്ത ബന്ധുവും ആണു്. നീ ദ്വാരകയുടെ രാജാവായി വാണു് ഈ അശരണരായ ജനങ്ങളെ രക്ഷിക്കണം." "എന്റെ ഏററവും പ്രിയപ്പെട്ട സഖിയും സ്വാമിയും ആയിരുന്ന ദേഹത്തെ ഓൎമ്മിപ്പിക്കുന്ന വിഗതഭൎത്തൃകയായ നഗരിയിൽ താമസിക്കുക എനിക്കു അസഹ്യമാണു്. എനിക്കതു വയ്യ. ഞാനും സഹോദരന്മാരും പരീക്ഷിത്തിനേ രാജാവായി അഭിഷേകം കഴിച്ചിട്ടു ഹിമവാൻ പൎവ്വതത്തിൽ പോയി തപസ്സു ചെയ്തു പരലോകയാത്രയ്ക്കു് തയാറാകാൻ നിശ്ചയിച്ചിരിക്കയാണു്. ഒരു രാജ്യം രക്ഷിക്കാൻ ഒരു രാജാവു് ആവശ്യമായതുകൊണ്ടു് ഞാൻ അങ്ങയേ ഇവിടത്തേ രാജാവായി വാഴിക്കാം" എന്നു അൎജ്ജുനൻ പറഞ്ഞു.

## വസുദേവനും വിസമ്മതിക്കുന്നു.

"ഞാനിങ്ങു വൃദ്ധനായി മികവും കിനാവുപോൽ
മാനസേ കാണും ഹൎഷപൂൎണ്ണ മട്ടിനങ്ങളിൽ
എൻകൃഷ്ണൻ തന്റെ മാറിൽ ചായ്ച്ചു ഞാൻ പലപ്പോഴും
തങ്കിടും സുഖത്തോടെ വാണൊരെൻ തലയിതു
വളരെ വർഷങ്ങടെ ഭാരത്താൽ കുനിയേററം
തളൎന്നു മുടിയാകെ നരച്ചു ചമഞ്ഞതേ.
നിത്യവും ജീവിതത്തിൽ ഞാൻ കണ്ട മുഖങ്ങളെ
യോൎത്തിടാൻ വയ്യാതായി ഞാനത്ര വൃദ്ധനായി
എന്നാല പ്രിയപ്പെട്ട മുഖവു മവനന്നു
ചൊന്നോരു വാക്കുകളു മോൎക്കുന്നു വിശദമായ്.
ആകയാൽ ജീവിപ്പോരേ ക്കാട്ടിൽ ഞാൻ ചത്തുപോയ
സുകൃതിജനമൊത്തു വാഴവേനവനോടും"

(പഴയ മന്ത്രം—പരിവൎത്തനം)

എന്നു പറഞ്ഞു വാസുദേവൻ തീർച്ചയായി നിരസിച്ചു.

രാജ്ഞിമാരുടെ അപേക്ഷ.

അർജ്ജുനൻ വസുദേവന്റെ രാജ്ഞിമാരായ ദേവകിയേയും രോഹിണിയേയും മററു രാജ്ഞിമാരേയും ചെന്നു കണ്ടു. അവർ പറഞ്ഞു "ഞങ്ങളുടെ പ്രീതിഭാജനങ്ങൾ മരിച്ചു. ഇനി ഞങ്ങൾക്കു ജീവിച്ചിരിക്കാൻ ആഗ്രഹമില്ല. ഞങ്ങളുടെ ഭർത്താവിന്റെ വ്യസനം ഭയങ്കരമായ അവസ്ഥയിലാണ്. അദ്ദേഹം ഇനി അധികം നാൾ ജീവിച്ചിരിക്കയില്ല." വേഗം കൃഷ്ണന്റെ ശവം കണ്ടുപിടിച്ചു കൊണ്ടുവന്ന് ഒരു ചുടല തയാറാക്കുക. രുഗ്മിണി പറഞ്ഞു: "അദ്ദേഹത്തിനെ പിന്തുടരാൻ വെറുതേ ഒരു നിമിഷവും താമസിക്കുന്നതിനു ഞങ്ങൾ ആഗ്രഹിക്കുന്നില്ല."

അർജ്ജുനൻ ഒരു യോഗം വിളിച്ചുകൂട്ടുന്നു

അർജ്ജുനൻ ദ്വാരകയിൽ ശേഷിച്ചവരുടെ ഒരു യോഗം വിളിച്ചുകൂട്ടി. വസുദേവനു രാജാവായിരിക്കാൻ മനസ്സില്ലെന്നും താൻ തന്റെ സോദരന്മാരും ഒരുമിച്ചു ഹിമാലയത്തിൽ പോയി തപസ്സുചെയ്യാൻ തീർച്ചയാക്കിയിരിക്കയാണെന്നും തന്നോടുകൂടെ ചെല്ലുന്നവരെ ഇന്ദ്രപ്രസ്ഥത്തിലോ ഹസ്തിനപുരത്തിലൊ കൊണ്ടുപോയാക്കാമെന്നും അവരോടു പറഞ്ഞു. അവിടെ കൂടിയിരുന്നവർ അധികവും സ്ത്രീകളും കുട്ടികളുമായിരുന്നു. അവർ, രാജ്യരക്ഷയ്ക്കു് രാജാവില്ലാത്ത ദ്വാരകയിൽ താമസിക്കാൻ തങ്ങൾ ഇഷ്ടപ്പെടുന്നില്ലെന്നും തങ്ങളെ അവിടെനിന്നും കൊണ്ടുപോകണമെന്നും അവർ അദ്ദേഹത്തിനോടു അപേക്ഷിച്ചു.

## വസുദേവന്റെ മരണം

അടുത്തദിവസം വസുദേവൻ മരിച്ചു. അദ്ദേഹത്തിന്റെ പത്നിമാരായ ദേവകി, ഭദ്ര, രോഹിണി മദിര എന്നീ നാലുപേരും സതീകർമ്മാനുഷ്ഠാനത്തിന്ന് നിർബ്ബന്ധം പിടിക്കയും വസുദേവന്റെ ചിതയിൽ ചാടി മരിക്കയും ചെയ്തു.

## കൃഷ്ണന്റെ ശരീരം കണ്ടുകിട്ടി

അർജ്ജുനൻ കൃഷ്ണന്റെയും രാമന്റെയും ശവങ്ങൾ അന്വേഷിച്ചു കണ്ടുപിടിച്ചു. ദ്വാരകയിൽ കൊണ്ടുവന്നു. രുഗ്മിണിയും ശൈബ്യയും ഹൈമവതിയും ജാംബവതിയും ഇളയഗാന്ധാരിയും കൃഷ്ണന്റെ ശരീരം ദഹിപ്പിച്ച ചുടലയിൽ ഉടനടി ചാടിമരിച്ചു. സത്യമേ, തനിക്കു ഭർത്താവിനോടുകൂടി വൈകുണ്ഠത്തിൽ പോകാൻ തക്കവണ്ണം ആദ്ധ്യാത്മികമായി അർഹത സിദ്ധിച്ചിട്ടില്ലെന്നു പറഞ്ഞു് ആ അർഹത സമ്പാദിക്കാനായി ഈ സൗന്ദര്യത്തെക്കുറിച്ചുള്ള അഭിമാനം കളഞ്ഞു തപസ്സുചെയ്യുന്നതിന്നു വനത്തിലേക്കു പോയി.

## ദ്വാരക കടലിൽ താഴുന്നു

അർജ്ജുനൻ വസുദേവന്റെയും രാമന്റെയും കൃഷ്ണന്റെയും ശവസംസ്കാരവും ശേഷക്രിയകളും കഴിച്ചു. ശേഷം സ്ത്രീകളേയും കുട്ടികളേയും വൃദ്ധന്മാരെയും കൂട്ടിക്കൊണ്ടു് ഹസ്തിനപുരത്തേയ്ക്കു പുറപ്പെട്ടു. അദ്ദേഹം ദ്വാരകക്കു പുറത്തു കടന്നപ്പോൾ ആ നഗരം സമുദ്രത്താൽ ആക്രമിക്കപ്പെട്ടു. ഭ്രാതൃയുദ്ധം ചെയ്തു മരിച്ച "നവകോടി നാരായണന്മാ"രുടെ അനവധി ശവങ്ങളോടുകൂടി സമുദ്രം ദ്വാരകയെ വിഴുങ്ങുന്നതു

കണ്ടു് അത്ഭുതപ്പെട്ടു് അദ്ദേഹം സമുദ്രത്തിനു മാത്രമേ ദ്വാരകയെ കീഴടക്കാൻ സാധിക്കയുള്ളൂ എന്നു സ്കന്ദൻ ചെയ്തിട്ടുള്ള പ്രവചനത്തെ ഓർത്തു.

## ആഭീരന്മാർ പഞ്ചാബിൽവച്ചു് സ്ത്രീകളെ അപഹരിച്ചു.

അഭയാർത്ഥി സ്ത്രീകളോടും കുട്ടികളോടും കൂടി അർജ്ജുനൻ പഞ്ചാബിൽ കൂടി കടന്നുപോകുമ്പോൾ ആഭീരന്മാരുടെയും വാഹികന്മാരുടേയും ഒരു വലിയ സംഘം പെട്ടെന്നു മുമ്പിൽ ആവിർഭവിച്ചു. "ഈ സുന്ദരിസ്ത്രീകളെ ഞങ്ങൾക്കു തന്നുംവച്ചു പൊയ്ക്കോളൂ" എന്നു് അദ്ദേഹത്തിനോടു പറഞ്ഞു. "എടാ മനുഷ്യമലങ്കളേ, നിങ്ങളാവശ്യപ്പെടുന്നതെന്താണു്? ആരോടാണു് ആവശ്യപ്പെടുന്നതു്? അതു നിങ്ങൾക്കറിയാമോ? ഞാൻ മഹാഭാരതയുദ്ധത്തിൽ ജയംനേടിയ അർജ്ജുനനാണു് എന്നും ഇവർ കൃഷ്ണന്റെ ആളുകളാണെന്നും ഞാൻ കൃഷ്ണന്റെ ഉററ ബന്ധുവാണെന്നും നിങ്ങൾക്കറിയാമോ? വെറുതെ മരണത്തിന്റെ വായിൽ ചാടണ്ടാ" എന്നു് അർജ്ജുനൻ ഉത്തരം പറഞ്ഞു.

"കിഴട്ടു മൂപ്പീന്നേ, വെറുതെ ചിലക്കാതിരിക്കു്" അവർ പറഞ്ഞു. അതെല്ലാം ഞങ്ങൾ കേട്ടിട്ടുണ്ടു്. കൃഷ്ണനില്ലായിരുന്നു എങ്കിൽ നീ ആ യുദ്ധം ചെയ്കതന്നെ ഇല്ലായിരുന്നു. പിന്നെ ജയത്തിന്റെ കാര്യം പറയേണ്ടല്ലോ. അവൻ കൂടെയില്ലാതെ നിനക്കു യുദ്ധം ചെയ്യാനോ ജയിക്കാനോ ഒന്നും കഴിയില്ല. ഈ സുന്ദരിക്കൊച്ചുപെണ്ണുങ്ങളെ ഞങ്ങൾക്കു തന്നുംവച്ചു പൊയ്ക്കൊള്ളുകയാണു് നിനക്കു ന

ല്ലതു്. ഞങ്ങളവരെ ഉപദ്രവിക്കയില്ല. അവരെ വിവാഹം കഴിച്ചു ഒരു നല്ല മനുഷ്യവർഗ്ഗത്തെ സൃഷ്ടിക്കും. അയ്യ! എത്രനല്ല സൗന്ദര്യമുള്ള പെൺകിടാങ്ങൾ! ഇവർ ഞങ്ങളുടെ വർഗ്ഗപരമ്പരയെ എത്രതന്നെ അഴകും ഭംഗിയും ഉള്ളതാക്കുകയില്ല?

"എടാ നീചന്മാരെ, നിങ്ങൾ ഈ കുലീനകളായ സ്ത്രീകളെ കൊതിക്കാൻ ധൈര്യപ്പെട്ടന്നോ? എന്നോടെതിർക്കാൻ നിങ്ങൾ ധൈര്യപ്പെട്ടന്നോ? കൊള്ളാം. അതിൻെറ ഫലം നിങ്ങൾ അനുഭവിക്കും. എൻെറ ഗാണ്ഡീവത്തിനും അമ്പൊടുങ്ങാത്ത ആവനാഴിക്കും ഇരയാവിൻ." എന്നുപറഞ്ഞു് അർജ്ജുനൻ വില്ലെടുത്തു കുലയ്ക്കാൻ ശ്രമിച്ചു. സാധിച്ചില്ല. അമ്പുകളെ ധ്യാനിച്ചു. തോന്നിയില്ല. "എടൊ പാൎത്ഥ, നീ വൻപു പറഞ്ഞ നിൻെറ ഗാണ്ഡീവം എവിടെ? നിൻെറ അമ്പുകളെവിടെ?" എന്നു ചോദിച്ചു ആഭീരന്മാരും വാഹികന്മാരും അർജ്ജുനനെ പരിഹസിച്ചു. അർജ്ജുനനു വലിയ വ്യസനമായി. "ഞാൻ ഭഗവാൻെറ ഒരംശമായിരുന്നു. അവിടുന്നെൻെറ അടുക്കലില്ലെങ്കിൽ ഞാൻ ആരുമല്ല. ഒരു ഒഴിഞ്ഞ സഞ്ചിമാത്രം. എനിക്കു നിൽക്കാൻപോലും വയ്യാതായി" എന്നു വിലപിച്ചു. ഒടുക്കം ബാലന്മാരിൽ ഒരുവൻെറ കയ്യിൽനിന്നും ഒരു വില്ലു പിടിച്ചു പറിച്ചു ഏതാനും അമ്പുകൾ എയ്തു. അതുകൊണ്ടു് ആ കൊള്ളക്കാരെ അമർത്താൻ കഴിഞ്ഞില്ല. അദ്ദേഹം കൊണ്ടുപോയ സ്ത്രീകളിൽ ചെറുപ്പക്കാരും സുന്ദരിമാരും ആയ പതിനായിരം പേരെ അവർ കൊണ്ടുപോയി. ശേഷിച്ചവരെ അധികവും—വൃദ്ധകളും

കുട്ടികളും—അദ്ദേഹം ലജ്ജയോടെ ഹസ്തിനപുരത്തു കൊണ്ടുപോയാക്കി.

## വ്യാസന്റെ പ്രതിഘാതം

അർജ്ജുനൻ സരസ്വതീനദീതീരത്തു തപസ്സു ചെയ്തുകൊണ്ടിരുന്ന വ്യാസനേക്കണ്ടു്, അദ്ദേഹത്തിനെ നമസ്കരിച്ചു് തന്റെ ആക്ഷേപകരമായ പരാജയത്തേയും ദ്വാരകയിലെ സ്ത്രീകളെ തനിക്കു രക്ഷിക്കാൻ കഴിവില്ലാതെ വന്നതിനെയും കുറിച്ചു് അദ്ദേഹത്തിനോടു വിസ്തരിച്ചുപറഞ്ഞു. "കുരുക്ഷേത്രത്തിലെ യോദ്ധാക്കളെപ്പോലെ വൃഷ്ണികളും ഒരു ശാപം കിട്ടിയവരാണു്. ആ ശാപത്തിന്റെ ഫലം അവരനുഭവിക്കതന്നെ വേണം. കൃഷ്ണന്റെ കാര്യമാണെങ്കിൽ അവിടുന്നു മഹാവിഷ്ണുവിന്റെ അവതാരമായിരുന്നു. അവിടേയ്ക്കു മുൻകൂട്ടി എന്തെല്ലാം ചെയ്യണമെന്നു് അറിയാമായിരുന്നു. മഹാഭാരതയുദ്ധമോ വൃഷ്ണികൾ തമ്മിലുണ്ടായ യുദ്ധമോ അവിടേയ്ക്കു തടയാമായിരുന്നു. അവിടുന്നു ചില കാര്യങ്ങൾ നടത്താനായി ഭൂമിയിൽ അവതരിച്ചു. അവ സാധിച്ചു. അന്തർദ്ധാനം ചെയ്കയും ചെയ്തു. അവിടുത്തേ വിചാരിച്ചു നീ വ്യസനിക്കുന്നതെന്തിനു്?" എന്നു പറഞ്ഞു വ്യാസൻ അർജ്ജുനനേ ആശ്വസിപ്പിച്ചു.

"അദ്ദേഹം മരിച്ചു. എന്റെ കൃഷ്ണൻ മരിച്ചുപോയി. എനിക്കതു് സഹിക്കാമ്മേലാ" എന്നു് അർജ്ജുനൻ പിന്നെയും നിലവിളിച്ചു.

"മരിച്ചോ? നീ എന്തസംബന്ധമാണു് പറയുന്നതു്?" വ്യാസൻ പറഞ്ഞു. ജനനവും മരണവും ഇല്ലാത്ത അവിടുന്നു് എങ്ങനെ മരിക്കാനാണു്!

അവിടുന്ന വന്നതെന്തിനാണോ അതു സാധിച്ചിട്ട തിരിച്ചുപോയി. അവിടുന്ന നിന്നെ ഇപ്പോഴും സ്നേഹിക്കയും കാത്തു രക്ഷിക്കയും ചെയ്തുകൊണ്ടിരിക്കുന്നു. നിന്നോടിപ്പൊഴുള്ളതിൽ അഗാധതരവും അപരാധങ്ങൾക്ക മാപ്പുനൽകാൻ കൂടുതൽ കഴിവുള്ളതും ആയ ഒരു സ്നേഹം ഉണ്ടാവുക സാധ്യമാണെങ്കിൽ ആവിധം നിന്നെ അവിടുന്ന സ്നേഹിക്കുന്നു"

"അങ്ങനെയാണെങ്കിൽ എൻെറ ഗാണ്ഡീവം കൊലയ്യുന്നതിന് എനിക്ക ശക്തിയില്ലാതെയായതു് എന്താണ്? ഞാൻ പഠിച്ച അസ്ത്രങ്ങൾ തോന്നാതായതു് എന്താണ്? മ്ലേച്ഛന്മാരോട ഞാൻ തോററതെന്താണ്." അർജ്ജുനൻ ചോദിച്ചു.

"സകലത്തിനും വരുന്നതിനും പോകുന്നതിനും ഓരോ കാലമുണ്ട്." വ്യാസൻ മറുപടി പറഞ്ഞു. കൃഷ്ണൻ പോകുന്നതിന മുമ്പ് അവിടത്തെ ചക്രംപോയി. അതുപോലെ നിൻെറ ഗാണ്ഡീവവും ആവനാഴികളും പോയി. അതുപോലെ മഹാഭാരതയുദ്ധം കഴിഞ്ഞപ്പോൾ സഞ്ജയൻെറ ദിവ്യദൃഷ്ടിപോയി. വരൂ. നമുക്ക് ശ്രീകൃഷ്ണഭഗവാനെ പ്രാർത്ഥിക്കാം. അതു നിൻെറ പ്രക്ഷുബ്ധമായ മനസ്സിന് ആശ്വാസം തരും."

അനന്തരം അർജ്ജുനൻ വ്യാസനോടുകൂടി പ്രാർത്ഥിച്ചു.

സർവ്വശക്ത പിതാവേ നമസ്കാര
മൂർത്തീഭവിച്ചതേ തേ നമസ്കാരം
ഇങ്ങു ജീവിച്ചിടുന്നവരെല്ലാക്കെയു
മങ്ങു സമ്മാനിച്ചീടുന്നു ജീവനേ
തമ്മിൽ ശത്രുതയുമോററവും കന്മഷ

കർമ്മവും കൊണ്ടു ദുഷ്ടമാമൂഴിയേ
നോക്കിയുൽകൃഷ്ട ജീവിതത്തിങ്കലേ
ക്കാക്കി ഞങ്ങളേ കാത്തു കൊള്ളേണമേ
രാജ രാജാവിഭോ ജഗദീശ്വരാ,
ഭ്രാജമാനമാ മാശകളിലേയ്ക്കും
സൗഹൃദവര വസ്തുക്കളിലേയ്ക്കും
സൗഖ്യമേകും കിനാവുകളിലേയ്ക്കും
അങ്ങതിലും പവിത്രസൗഭാത്രമാം.
മംഗളമയ സ്വപ്നങ്ങളിലേയ്ക്കും
അങ്ങ് തൃക്കൈകൾ കൊണ്ടുപിടിച്ചങ്ങു
ഭൃംഗമേചകവർണ്ണാ നയിക്കണേ
സ്വാർത്ഥത്താൽ നിഷ്ഫലലാഭത്താ
ലർത്ഥമില്ലാത്ത ദുഷ്ടാഭിമാനത്താൽ
പണ്ടു ചെയ്തുള്ള ബദ്ധപ്രവൃത്തികൾ
കൊണ്ടു നൊന്തു തളർന്നുപോയ് മേദിനി
ഇന്നു ലോകത്തിലെങ്ങും നിൻ സേവക
വൃന്ദമുച്ചത്തിൽ ചെയ്തിടും പ്രാർത്ഥന
കേൾക്ക തോൽവി ഭവിച്ചുള്ള പാപിഷ്ഠ
ശക്തികൾക്കു നീ മുക്തിനൽകേണമേ.

(എഫ്. എച്ച്. സി. മാസ്റ്റർമാർ)

**ഇങ്ങനെ പ്രാർത്ഥിച്ചപ്പോൾ അർജ്ജുനൻ കൃഷ്ണന്റെ ചിദ്രൂപം പ്രകാശിച്ചുകണ്ടു. ആനന്ദഭരിതനായി എഴുന്നേററു ഇങ്ങനെ ഉൽഘോഷണം ചെയ്തു.**

ശ്രീകൃഷ്ണൻ മരിച്ചീല, ജീവനോടിരിപ്പുണ്ടു്
ഭീകരമരണമേ പേടിയില്ലിനി നിന്നെ!
ശ്രീകൃഷ്ണൻ ജീവിപ്പതു ചുടലേ നിനക്കേതു
മാകയില്ലറിഞ്ഞിതു ഞങ്ങളെദ്ദാസരാക്കാൻ
ശ്രീകൃഷ്ണൻ ജീവിപ്പിതു നിത്യജീവിതത്തിന്റെ
യകത്തേയ്ക്കുള്ള വാതിൽ മാത്രമേ മൃത്യുമേലാൽ

ഇരുണ്ടൊരക്കവാടം കടക്കെ ഞങ്ങൾക്കുണ്ടാം
വിറയൽ ശമിപ്പിക്കുമീ യറിവാകമാനം
ജീവിച്ചിടുന്നു കൃഷ്ണൻ ഞങ്ങൾക്കായ് ജീവിച്ചവൻ
ഏകമാണെന്നാകിലെ ഞങ്ങൾ ഞങ്ങടെയുള്ളം
പാവനോൽകൃഷ്ടമാക്കി ഞങ്ങടെ രക്ഷകൻെറ
കേവല മാഹാത്മ്യത്തെ കീർത്തിച്ചു വാഴ്ത്തി നിത്യം
ഭുവി തിലധർമ്മങ്ങളൊന്നുമേ ബാധിക്കാതെ
ജീവിക്കയുള്ള ന്യായം ഞങ്ങളിതറിയുന്നു.
ജീവിച്ചീടുന്നു കൃഷ്ണൻ! തൽസ്നേഹം ഞങ്ങളോടു
വേർവിട്ടു പോവില്ലെന്നു ഞങ്ങൾക്കു ബോധ്യമായി
ശ്രീകൃഷ്ണൻ ജീവിക്കുന്നു! ഞങ്ങളെ മേലിലെന്നും
ഭഗവാൻ പ്രസാദിച്ചു കാത്തുകൊണ്ടീടുമല്ലോ
ആവുകയില്ലകററാൻ തദ്രക്ഷണത്തിൽ നിന്നു
ജീവനോ മൃത്യുവിനോ നരക ശക്തികൾക്കൊ
ശ്രീകൃഷ്ണൻ ജീവിക്കുന്നു! ഭൂമിക്കും സ്വർഗ്ഗത്തിനും
മുകളിൽ നൽകപ്പെട്ടിതവനു സിംഹാസനം!
നമ്മൾക്കും പോകാമവൻ പോയിടമവനൊത്തു
നാകത്തിൽ വിശ്രമിക്കാം ഭരിക്കാം ശ്രേയസ്സോടും
(ജി. എഫ്. സെല്ലാറി-എഫ്. ഇക്‌സ്—അനുകരണം)

അർജ്ജുനൻ അതിൽ പിന്നെ വ്യാസനോടു യാത്രപറഞ്ഞു് ശരണാർത്ഥികളെയും കൊണ്ടു്, ആദ്യം സരസ്വതീ തീരത്തുള്ള സിംഹപുരത്തുചെന്നു് അവരിൽ ചിലരെ അവിടെ താമസിപ്പിച്ചു. സാത്യകിയുടെ പുത്രനെ അവിടത്തെ രാജാവാക്കി. അവിടെ നിന്നും ഇന്ദ്രപ്രസ്ഥത്തിലേയ്ക്കു പോയി വജ്രനേയും അക്രൂരനേയും അവിടെ താമസിപ്പിച്ചു. പിന്നെ ഹസ്തിനപുരത്തേയ്ക്കു് പോയി വിവരമെല്ലാം യുധിഷ്ഠിരനോടു പറഞ്ഞു. അദ്ദേഹം കൃഷ്ണൻെറയും രാമൻെറയും വസുദേവൻെറയും ഉദകക്രിയ തുടങ്ങിയ പിതൃകർമ്മങ്ങൾ കഴിച്ചു. "അതേ," അദ്ദേഹം പറഞ്ഞു. "ഇതെല്ലാം വ്യാസൻ പറഞ്ഞതുപോലെ, കാലാന്ത

രങ്ങളിൽ ഈശ്വരൻ ചെയ്യുന്ന പ്രവൃത്തികളത്രെ. നമുക്കു ഹിമാലയത്തിലേയ്ക്കു് പോകാനുള്ള കാലമായി" സഹോദരന്മാരും ദ്രൗപദിയും അതിനോടു യോജിച്ചു.

യുവാവായ പരീക്ഷിത്തിനെ ചക്രവർത്തിയായി അഭിഷേകം ചെയ്തു. അദ്ദേഹത്തിന്റെ കീഴിൽ സാമന്ത രാജാക്കന്മാരായി വജ്രനെ ഇന്ദ്രപ്രസ്ഥത്തിലും സാത്യകീ പുത്രനെ സിംഹപുരത്തും വാഴിച്ചു. അതിനുശേഷം പാണ്ഡവരഞ്ചുപേരും ദ്രൗപദിയും പൗരന്മാരോടു സ്നേഹപൂർവ്വം യാത്രപറഞ്ഞു. അവർ വല്കലങ്ങൾ ധരിച്ചു ഹിമാലയത്തിലേയ്ക്കു പോകാനൊരുങ്ങി. അപ്പോൾ സുഭദ്ര അർജ്ജുനനോടു വ്യസനപരവശയായി കരഞ്ഞുകൊണ്ടു് "പ്രിയ ഭർത്താവേ അവിടുന്നു എന്നെ പിരിഞ്ഞു പോകുന്നതെന്താണു്" എന്നു ചോദിച്ചു. "പ്രിയതമേ. മനുഷ്യരുടെയെല്ലാം കണ്ണിലുണ്ണിയായിരുന്ന ശ്രീകൃഷ്ണസ്വാമി എന്നെ വിളിക്കുന്നു. എനിക്കതനുസരിക്കാതിരിക്കാൻ ശക്തിയില്ല. പരീക്ഷിത്തിനും വജ്രനും സാത്യകീപുത്രനും മാർഗ്ഗദർശിയായി നീ താമസിക്കണം. അദ്ദേഹത്തിന്റെ ഇച്ഛ അതായിരുന്നു. എന്റെ ആഗ്രഹവും അതാണു്." എന്നു് അദ്ദേഹം മറുപടി പറഞ്ഞു "പ്രിയ ഭർത്താവേ, ഞാൻ അങ്ങനെ തന്നെ ചെയ്യാം" അവൾ പറഞ്ഞു. "നമ്മളെല്ലാവരും ലോകകാര്യം നടത്താനുള്ള അദ്ദേഹത്തിന്റെ ഉപകരണങ്ങൾ ആണല്ലോ"

യുധിഷ്ഠിരനും അനുജന്മാരും ദ്രൗപദിയും ഹിമാലയത്തിലേയ്ക്കു പോയി.

ശുഭം.